ഒരു ലക്ഷം കോപ്പികൾ വിറ്റഴിഞ്ഞ കൃതി

# പൗലോ കൊയ്‌ലോ

## PAULO COELHO

# The Alchemist ആൽകെമിസ്റ്റ്



**പൗലോ കൊയ്‌ലോ**
ലോകപ്രശസ്ത ബ്രസീലിയൻ സാഹിത്യകാരൻ. 1947-ൽ റിയൊ ദെ ജനേറോയിൽ ജനിച്ചു. നാടകകൃത്തും നാടക സംവിധായകനുമായിരുന്നു. പോപ്പ് ഗായകസംഘങ്ങൾക്കുവേണ്ടി പാട്ടെഴുതിയിരുന്നു. പിന്നീട് പത്രപ്രവർത്തകനായും ടെലിവിഷൻ സീരിയലിന്റെ തിരക്കഥാകൃത്തായും പ്രവർത്തിച്ചു. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ 160 രാജ്യങ്ങളിലായി 130 മില്യനിലധികം കോപ്പികൾ വിറ്റഴിഞ്ഞു. 2007-ൽ United Nations സമാധാനത്തിനുള്ള സന്ദേശവാഹകനായി അദ്ദേഹത്തെ നിയമിച്ചു. ഏറ്റവും കൂടുതൽ വിവർത്തനം ചെയ്യപ്പെട്ട ഗ്രന്ഥത്തിന്റെ (ആൽകെമിസ്റ്റ്) കർത്താവെന്ന നിലയിൽ 2009-ൽ ഗിന്നസ് ബുക്കിൽ സ്ഥാനം നേടി.

**രമാ മേനോൻ**
1944 സെപ്തംബർ 10-ന് തൃശൂരിൽ ജനിച്ചു. പരേതനായ പുത്തേഴത്തു രാമമേനോന്റെ മകൾ. മുപ്പതു വർഷത്തോളം അഹമ്മദാബാദിൽ സ്കൂൾടീച്ചറായിരുന്നു. *സ്മാരകം, പൈതൃകം* എന്നീ കഥാസമാഹാരങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. പൗലോ കൊയ്‌ലോയുടെ *ഫിഫ്ത് മൗണ്ടൻ*, ഖാലിദ് ഹൊസൈനിയുടെ *കൈറ്റ് റണ്ണർ* എന്നിവ മലയാളത്തിലേക്കു തർജ്ജമ ചെയ്തു.

**പൗലോ കൊയ്‌ലോയുടെ ഞങ്ങൾ പ്രസിദ്ധീകരിച്ച കൃതികൾ**

*നോവൽ*
ആൽകെമിസ്റ്റ്
ഫിഫ്ത് മൗണ്ടൻ
സഹീർ
വെറോനിക്ക മരിക്കാൻ തീരുമാനിക്കുന്നു
പോർട്ടോബെല്ലോയിലെ മന്ത്രവാദിനി
ഇലവൻ മിനിറ്റ്സ്
വിജയി ഏകനാണ്
ബ്രിഡ
ചെകുത്താനും ഒരു പെൺകിടാവും
വാൽകൈറീസ്: ദേവദൂതികളുമായൊരു സമാഗമം
പീദ്ര നദിയോരത്തിരുന്നു ഞാൻ തേങ്ങി
അലെഫ്
അക്രയിൽനിന്നും കണ്ടെടുത്ത ലിഖിതങ്ങൾ
ഒഴുകുന്ന പുഴപോലെ
അഡൽറ്ററി

*ദർശനം*
വെളിച്ചത്തിന്റെ പോരാളികൾ
തീർത്ഥാടനം

**പൗലോ കൊയ്‌ലോ**

# ആൽകെമിസ്റ്റ്

വിവർത്തനം
**രമാ മേനോൻ**

dcb ഡി സി ബുക്സ്

ORIGINAL PORTUGUESE TITLE
O Alquimista

ENGLISH TITLE
The Alchemist

LITERATURE/NOVEL
*by* Paulo Coelho

MALAYALAM TITLE
Alchemist

*Translated by* Rema Menon

This edition was published by arrangements with
Sant Jordi Associados, Agencia Literaria S.L.U, Barcelona, Spain
www.paulocoelho.com


First Published August 2000
29th impression July 2015

PUBLISHERS
D C Books, Kottayam 686 001
Kerala State, India
Literature News Portal: www.dcbooks.com
Online Bookstore: www. onlinestore.dcbooks.com
e-bookstore: ebooks.dcbooks.com
Customercare: customercare@dcbooks.com, 9846133336

DISTRIBUTORS
D C Books-Current Books

D C BOOKS LIBRARY CATALOGUING IN PUBLICATION DATA
Coelho, Paulo.
Alchemist/ Paulo Coelho.
Malayalam translation/Rema Menon.
160p., 21cm.
ISBN 81-264-0190-7.
Malayalam translation of 'The Alchemist' original
in Portuguese 'O Alquimista'.
1. Portuguese fiction. 2. Malayalam translation.
I. Title. II. Title-English. III. Title-Portuguese IV. Rema Menon.
869.3- dc22.



ISBN 81-264-0190-7

Printed in India
at D C Press, Kottayam, INDIA

D C BOOKS - THE FIRST INDIAN BOOK PUBLISHING HOUSE TO GET ISO CERTIFICATION

₹ 120.00

287/15-16-Sl.No. 14623-dcb 2253-(29) 5000-2718-07-15-Itc 18.1-p ns-r(t) pp-d(t) jo

# പ്രസാധകക്കുറിപ്പ്

സ്പെയിനിലെ പ്രശസ്തമായ ഒരു തീർത്ഥാടനകേന്ദ്രത്തിൽവച്ചുണ്ടായ ഒരനുഭവത്തിന്റെ പ്രചോദനത്തിലാണ് ബ്രസീലിയൻ സാഹിത്യകാരനായ പൗലോ കൊയ്ലോ കഥയെഴുത്തിലേക്കു തിരിഞ്ഞത്. അതിനുമുമ്പ് അദ്ദേഹം നാടകകൃത്തും നാടകസംവിധായകനും ഗാനരചയിതാവുമൊക്കെയായിരുന്നു. പിൽഗ്രിമേജ് എന്ന തന്റെ പുസ്തകത്തിൽ കൊയ്ലോ ഈയനുഭവം രേഖപ്പെടുത്തിയിട്ടുണ്ട്. അടുത്ത പുസ്തകമായ ആൽകെമിസ്റ്റ് അദ്ദേഹത്തെ ലോകപ്രശസ്തനാക്കി. ഐഹികജീവിതത്തിന് ദൈവികമായ സൗരഭ്യം നല്കുന്ന വഴിയാണ് ഈ എഴുത്തുകാരന്റേത്.

ഒരു സ്വപ്നദർശനത്തിന്റെ പ്രേരണയിൽ സാന്റിയാഗൊ എന്ന ഇടയബാലൻ നടത്തുന്ന യാത്രയാണ് ആൽകെമിസ്റ്റിന്റെ പ്രതിപാദ്യം. അതിനാൽ ഇതിനെ യാത്രയുടെ പുസ്തകമെന്നു വിളിക്കാം. എന്നാൽ സാധാരണ യാത്രയല്ല. ജീവിതത്തിലൂടെ സന്ദേഹിയായ മനുഷ്യൻ നടത്തുന്ന യാത്രയാണിത്.

ഇന്ന് ലോകത്തിൽ ഏറ്റവുമധികം വായിക്കപ്പെടുന്നത് ഈ ബ്രസീലിയൻ സാഹിത്യകാരനാണെന്നു പറയാം. ഒട്ടേറെ രാജ്യങ്ങളിൽ, വിവിധ ഭാഷകളിലായി ഇദ്ദേഹത്തിന്റെ കൃതികൾ ദശലക്ഷക്കണക്കിന് കോപ്പികൾ വിറ്റഴിയുന്നുണ്ട്.

പ്രസിദ്ധമായ വിദേശഭാഷാ പുസ്തകങ്ങൾ മലയാളത്തിൽ വിവർത്തനംചെയ്ത് പ്രസിദ്ധീകരിക്കുന്നതിനുള്ള അവകാശം നേടുന്നതിന് ഭീമമായ തുക റോയൽറ്റി അഡ്വാൻസായി നല്കേണ്ടിവരുന്നു. മലയാള പുസ്തകപ്രസാധകരെ സംബന്ധിച്ചിടത്തോളം ഇത് താങ്ങാവുന്നതിലപ്പുറമായിരിക്കും. എങ്കിലും മലയാളികൾക്ക് ഇത്തരം പ്രസിദ്ധകൃതികൾ വായിക്കാൻ അവസരം ഒരുക്കേണ്ടത് ഞങ്ങളുടെ കർത്തവ്യമാണെന്ന് വിശ്വസിക്കുന്നു, അതും പരമാവധി കുറഞ്ഞ വിലയ്ക്ക്. ആൽകെമിസ്റ്റിന്റെ കാര്യവും വ്യത്യസ്തമല്ല. കൂടാതെ, ഗ്രന്ഥകാരനെയും കൃതികളെയും പരിചയപ്പെടുത്തുന്ന ഒരാമുഖ പഠനവും ചേർത്തിട്ടുണ്ട്.

ലോകപ്രശസ്തനായ പൗലോ കൊയ്ലോയെയും അദ്ദേഹത്തിന്റെ അതിപ്രശസ്തമായ ആൽകെമിസ്റ്റിനെയും മലയാളവായനക്കാർക്ക് പരിചയപ്പെടുത്താൻ കഴിഞ്ഞതിൽ ഞങ്ങൾക്കഭിമാനമുണ്ട്. മലയാള പരിഭാഷയ്ക്ക് അനുവാദം തന്ന പ്രസാധകർക്കും വിവർത്തകയായ ശ്രീമതി രമാ മേനോനും പഠനം തയ്യാറാക്കിയ ഡോ. കെ.എം. വേണുഗോപാലിനും നന്ദി.ഡി സി ബുക്സിന്റെ 26-ാം വാർഷികത്തോടനുബന്ധിച്ച് (2000 ആഗസ്റ്റ്) പ്രകാശിപ്പിച്ച വിവർത്തനഗ്രന്ഥങ്ങളുടെ പരമ്പരയിലായിരുന്നു 'ആൽകെമിസ്റ്റ് 'ആദ്യം പ്രസിദ്ധീകരിച്ചത്. ഇത് ഈ നോവലിന്റെ പുതിയ പതിപ്പാണ്.

രവി ഡി സി

# മഹാനീലഫലകത്തിന്റെ ചിത്രചാതുരി
## ദൈവികതയും ഉന്മാദവും
## പൗലൊ കൊയ്‌ലൊയുടെ കൃതികളിൽ

മതേതരതയുടെ അടിത്തറയിലാണ് ആധുനികതയുടെ ദർശനം ഉയർത്തപ്പെട്ടത്. ആ എടുപ്പിന് അടിക്കല്ലിട്ടത് മതത്തെയും ദൈവത്തെയും കഠിനമായി വിമർശിച്ച മൂന്നു ദാർശനികരാണ്. സിഗ്മണ്ട് ഫ്രോയിഡ്, കാൾ മാർക്സ്, ഫ്രെഡറിക് നീത്ഷെ എന്നിവരാണ് ആ മൂന്നു പേർ. ദൈവത്തിലെ പിതാവിനെയും നീതിപാലകനെയും സർവദായകനെയും നീത്ഷെ ചോദ്യം ചെയ്തു. വിമർശനത്തിന്റെ അടിസ്ഥാനവും പശ്ചാത്തലവും മതവിമർശനമാണ് എന്ന് നീത്ഷെ വിശ്വസിച്ചു. മായികമായ ആഹ്ളാദങ്ങളിൽനിന്നു വിടുതൽ നേടുമ്പോഴാണ് മനുഷ്യൻ യഥാർത്ഥ ആഹ്ളാദത്തിലെത്തിച്ചേരുക എന്ന് മാർക്സും വിശ്വസിച്ചു. അതിന് ആദ്യം ചെയ്യേണ്ടത് മതങ്ങളെ തല്ലിയുടയ്ക്കുകയാണ്. മതവിശ്വാസങ്ങൾ വെടിയുന്നതിനെക്കാൾ അപകടമാണ് ഇന്നത്തെ രീതിയിലുള്ള മതവിശ്വാസത്തെ വളർത്തിയെടുക്കുന്നത് എന്ന് ഫ്രോയിഡും തറച്ചെഴുതി. ആധുനികതയിൽ വിശ്വസിച്ച കാലത്തെ ഫ്രോയിഡ് ശാസ്ത്രജ്ഞാനത്തിലാണ് എല്ലാറ്റിന്റെയും ഉത്തരങ്ങൾ കണ്ടത്. മനുഷ്യബാഹ്യമായ എല്ലാറ്റിന്റെയും ഉത്തരം ശാസ്ത്രം തരുമെന്നും മനുഷ്യന്റെ ഉള്ളെന്തെന്ന് മനോവിശ്ലേഷണം പഠിപ്പിക്കുമെന്നും ഫ്രോയിഡ് ദൃഢമായി വിശ്വസിച്ചു.

മതേതരമായ വിശ്വാസത്തിൽ ഉറച്ചുനിന്നുകൊണ്ട് മതം മാസ് ന്യൂറോസിസ് ആണെന്ന് ഫ്രോയിഡ് എഴുതി; അത് അസംബന്ധമാണെന്നും. മനുഷ്യന്റെ അന്യതാബോധവും ഭയങ്ങളും യുക്തി കൊണ്ടു കീഴ്പ്പെടുത്താവുന്നതേ ഉള്ളുവെന്ന് അദ്ദേഹം തീർച്ചപ്പെടുത്തി. കുഞ്ഞ് രക്ഷയ്ക്കായി അച്ഛനിലേക്കു തിരിയുന്നതിന്റെ വിപുലമായ ആവർത്തനം മാത്രമായി മനുഷ്യൻ ഈശ്വരനിലേക്കു തിരിയുന്നതിനെ ഫ്രോയിഡ് കണ്ടു. മനുഷ്യനെ ഭയപ്പെടുത്തുന്ന പ്രകൃതിശക്തികളുടെ ആഘാതത്തെ മറയ്ക്കുന്ന മുഖംമൂടി മാത്രമായി ആദ്യകാലത്ത് ഫ്രോയിഡ് മതത്തെ കണ്ടു.

യുക്തിയുടെ പ്രവാചകനായ ഫ്രോയിഡ് പിന്നീട് മതത്തിന്റെ കെട്ടുകളിൽ കൂടുതൽ അർത്ഥം കണ്ടെത്തുന്നുണ്ട്. *ടോട്ടം ആൻഡ് ടാബൂ, മോസസ് ആന്റ് മോണോതീയിസം* തുടങ്ങിയ ഗ്രന്ഥങ്ങൾ എഴുതുന്നത് മതധ്യാനമുള്ള ഫ്രോയിഡാണ്. ആ ഗ്രന്ഥങ്ങളുടെ സ്ഥായി വേറിട്ടതാണ്. ആ ഗ്രന്ഥങ്ങളിലെ മനോവിശ്ലേഷണം ശാസ്ത്രത്തിന്റെ കൈക്കുഞ്ഞല്ല. മതാത്മകതയിൽനിന്നാണ് ആ ഗ്രന്ഥങ്ങൾ ആശയം ഉൾക്കൊള്ളുന്നത്. ഏകദൈവവിശ്വാസത്തെ പില്ക്കാല ഫ്രോയിഡ് നീതിപീഠമായാണ് കണ്ടത്. തുടക്കങ്ങൾ അന്യമായി, അന്യമായിപ്പോകുന്ന പ്രതിഭാസമായി ദൈവസങ്കല്പത്തെ ഫ്രോയിഡ് വിലയിരുത്തി. ഈഡിപ്പസ് കോംപ്ലക്സിനെക്കുറിച്ചുള്ള ആദ്യ സങ്കല്പങ്ങളും അദ്ദേഹം തിരുത്തിയെഴുതി. വ്യക്തിയുടെ സ്വകാര്യ

ഇതിഹാസമെന്നതിനെക്കാൾ മോശയുടെ കഥയിലെ ദൈവികമായ ഒരു പ്രാചീന മിത്തുമായി അതിനെ അദ്ദേഹം ബന്ധപ്പെടുത്തി. ഇതിൽ ഒരു ഫലിതംകൂടിയുണ്ട്. ബൈബിളിന്റെ ആധികാരികത ചോദ്യം ചെയ്യപ്പെട്ടു വന്ന കാലത്താണ് ഫ്രോയിഡിന്റെ അർത്ഥവിശകലനങ്ങൾ പുറത്തു വരുന്നത്. ബിബ്ലിക്കലായ മിത്തിനെ ഫ്രോയിഡ് പുതിയ കാലത്തിനനു സൃതമായി വ്യാഖ്യാനിച്ചപ്പോൾ അതിനു വീണ്ടും ആധികാരികത കൈവന്നു. അന്ധ വിശ്വാസമോ മായികതയോ ഭ്രമകല്പനയോ അല്ല, ആഴമുള്ള യുക്തിയാണ് ബൈബിളിലുള്ളത് എന്ന് ഫ്രോയിഡ് വ്യാഖ്യാനിച്ചു. ഫ്രോയിഡ് തന്റെ ജീവിതകാല രചനകളെ മുഴുവൻ ഉപസംഹരിക്കുന്നത് മനോവിശ്ലേഷ ണത്തെ ദൈവികമിത്തായി തിരുത്തിയെഴുതിക്കൊണ്ടാണ്. മനുഷ്യനിൽ മതാത്മകത ഉറപ്പിക്കാൻ ദൈവം അയച്ച കാവൽമാലാഖയെപ്പോലെയായി ഫ്രോയിഡ്.

ദൈവികതയിൽ വിശ്വസിച്ച ഫ്രോയിഡ് കൂടുതൽ ഉത്തരാധുനികനായ ഫ്രോയിഡാണ്. ചരിത്രത്തിലെ പൂരിപ്പിക്കാനാകാത്ത വിടവുകൾ ആധുനി കനായ ഫ്രോയിഡിനെ ശല്യപ്പെടുത്തിയിരുന്നു. പില്ക്കാല ഫ്രോയിഡ് ആ വിടവുകളെ ഉത്സവമായി ആഘോഷിക്കുന്നു. സാംസ്കാരികവും നൈതിക വുമായ കോഡുകളെ സൃഷ്ടിച്ചെടുക്കുന്നതിനുള്ള ഉപാധിയായി ഫ്രോയിഡ് ചരിത്രത്തിന്റെ മൗനങ്ങളെ കണ്ടു. ചരിത്രത്തിന് തുടർച്ചയില്ലാതെ വരുന്ന തിൽ ആധുനികനായ ആദ്യകാല ഫ്രോയിഡ് വിലപിച്ചിരുന്നു. എന്നാൽ, ഉത്തരാധുനികനായ ഫ്രോയിഡ് ചരിത്രത്തിന്റെ ശകലക്കാഴ്ചകളെ ഉറപ്പി ക്കുകയാണ് ചെയ്യുന്നത്.

*ദ് ഫ്യൂച്ചർ ഒഫ് ആൻ ഇല്യൂഷൻ* എന്ന ഗ്രന്ഥത്തിൽ ഫ്രോയിഡ് ആധു നികമനുഷ്യനു വന്നുപെട്ട ധർമ്മസങ്കടങ്ങളെക്കുറിച്ച് എഴുതുന്നുണ്ട്. അവ നവനിൽനിന്നും പ്രകൃതിയിൽനിന്നും അന്യനാക്കപ്പെട്ട മനുഷ്യൻ. പ്രക്ഷു ബ്ധമായ ജീവിതക്കടലിൽ മുങ്ങിമറിയുമ്പോൾ അവൻ മതത്തെ ആലംബ മാക്കിയെന്നു വരാം. വിലങ്ങുവയ്ക്കപ്പെട്ട ആത്മവിശ്വാസവുമായി മനുഷ്യൻ എവിടെപ്പോവാനാണ്? വ്യക്ത്യതീതമായ ശക്തികളെയും വിധിയെയും ആശ്രയിച്ചിട്ടു കാര്യമില്ല. മനുഷ്യമനസ്സിൽ വിറകൊള്ളുന്ന തൃഷ്ണകൾ തന്നെയാണ് പ്രകൃതിമൂലകങ്ങളിലുമുള്ളതെങ്കിൽ മരണത്തിന്റെ സ്വാഭാവി കതയും ചോദ്യം ചെയ്യപ്പെടേണ്ടതാണ് എന്നു വരുന്നു.

നാം അരക്ഷിതരാണ് എന്ന തോന്നലാണ് നമ്മെ ദൈവത്തോടടുപ്പിക്കു ന്നത്. ലോകത്തിന്റെയും വിധിയുടെയും ഭയാനകതയിൽനിന്നു രക്ഷപ്പെടാൻ നാം ഒരു പിതാവിന്റെ രക്ഷ തിരയുന്നു. വളർന്ന മനുഷ്യന്റെ ശിശുസഹജ മായ നിസ്സഹായതയാണ് അവനെ പിതാവായ ദൈവത്തിലേക്കു തിരിക്കു ന്നത്. ആ മനോഭാവമാണ് മതവിശ്വാസത്തിന് നിമിത്തമാകുന്നതും. ശാസ്ത്രീയ മനസ്സ് ഈ വിശ്വാസങ്ങളെ നിരാകരിക്കുന്നു. യുക്തിയുടെ കോടതിമുറിയിൽ അയാൾ വിശ്വാസങ്ങളെ ചോദ്യം ചെയ്യുന്നു. നമ്മുടെ പിതാക്കന്മാർ വിശ്വസിച്ചതും എഴുതിവച്ചതും നാം വിശ്വസിക്കുന്നതെങ്ങനെ? അവർ നമ്മെക്കാൾ അറിവുകെട്ടവരായിരുന്നു. അവർ ശേഷിപ്പിച്ച അടയാള ങ്ങളിൽ വിശ്വസനീയത തീരെയില്ല. വൈരുദ്ധ്യങ്ങളും കെട്ടുകഥകളും നിറഞ്ഞ തിരുവെഴുത്തുകളാണ് അവരുടേത് എന്നിങ്ങനെയാണ് ശാസ്ത്രീ യമായ മനസ്സുകളുടെ ചിന്താരീതി.



മനുഷ്യന്റെ ഏറ്റവും ശക്തവും ആദിമവുമായ തൃഷ്ണകളുടെ സാഫ ല്യമാണ് മതം എന്ന മിഥ്യയിൽ മനുഷ്യൻ തേടുന്നത് എന്നു വിശ്വസിച്ചപ്പോൾ ആ വിശ്വാസവും അവനെ എങ്ങുമെത്തിച്ചില്ല. തോറ്റുപോയ മനുഷ്യാവ സ്ഥയാണ് പുതിയ കാലത്തിന്റെ മുദ്ര. സ്വയം തോറ്റവർ. മറ്റുള്ളവർക്കു വേണ്ടി തോറ്റു പോയവർ. പരസ്പരം പരാജയപ്പെടുത്തുന്നവർ. പുതിയ കാല ത്തിന്റെ സ്വഭാവം തെളിമയില്ലാത്ത വ്യവസ്ഥാവിശേഷമാണ് എന്നുറച്ച് സിദ്ധാന്തം മെനഞ്ഞവർ അധികാരത്തിന്റെയും രാഷ്ട്രീയത്തിന്റെയും പദാവലി ഉപയോഗിച്ച് ആ കെട്ടുകൾ അഴിക്കാൻ കിണഞ്ഞു. ഒടുവിൽ കെട്ടു പാടുകളും സങ്കീർണ്ണതകളും അഴിക്കാവുന്നതല്ലെന്നും അഴിക്കായ്കയാണ് സിദ്ധാന്തമെന്നും ഉറപ്പിക്കുകയും ചെയ്തു. ഉയർന്ന ബുദ്ധിയുള്ളവർ ദൈവ ത്തെക്കുറിച്ചു ചിന്തിക്കുന്നത് അനുചിതമായി കരുതിയിരുന്നതിനാൽ ആ വഴിയും സ്വീകാര്യമായി തോന്നിയില്ല. മനുഷ്യാവധാരണത്തിന്റെ വഴികളിൽ കാന്റുതന്നെ ദൈവത്തെ പുറന്തള്ളിയിരുന്നല്ലൊ. പ്രായോഗികമായ ഒരു നൈതികതയെ ദൈവത്തിനു പകരമിരുത്തിയപ്പോൾ മനുഷ്യന്റെ ചാഞ്ചല്യ ങ്ങളുമേറുകയായിരുന്നു.

അധികാരവും ഭാഷയും സംവാദങ്ങളുടെ കേന്ദ്രസ്ഥാനത്തെത്തിയ പ്പോൾ അതീന്ദ്രിയമായ മൂല്യവ്യവസ്ഥകളും അതിനു വിധേയമാണ് എന്നു വന്നു. സന്ദേഹികളായ മനുഷ്യർ ഇവിടെവച്ച് രണ്ടു വഴികളിൽ പിരിഞ്ഞു. ആദ്യത്തെ വഴി സ്വന്തം ദൗർബല്യം അറിഞ്ഞ് പരാശക്തിക്കു മുമ്പിൽ സ്വയം സമർപ്പിക്കുന്നതായിരുന്നു. അതീന്ദ്രിയദർശനത്തിന്റെ പ്രയോഗക്രിയ കളുള്ള മതക്കൂട്ടുകെട്ടുകളിൽ രക്ഷ കണ്ടെത്തുന്നതായിരുന്നു രണ്ടാമത്തെ വഴി. പെന്തക്കോസ്തു മിഷനും ചിന്മയാമിഷനും ബ്രഹ്മകുമാരികളും ആർട് ഒഫ് ലിവിങ്ങുമെല്ലാം അതീന്ദ്രിയതയുടെ പ്രയോഗക്രിയകളിലേക്ക് മനുഷ്യനെ കൊണ്ടുപോയി. നല്ലവരുടെ കൂടിച്ചേരൽ എന്ന ആശയം ഈ ചേരലുകൾക്ക് അർത്ഥം നല്കുന്നുണ്ട്. അത് തീർത്ഥസ്നാനംപോലെയാണ്. എന്നാൽ, സത്തുക്കളുടെ മാത്രം സംഗത്തിനു പുറത്ത് ലോകവുമായി ഇടപെടുമ്പോൾ എങ്ങനെ അതിജീവിക്കും എന്നത് ഇവരുടെ പ്രശ്നമാണ്. ഭൂമിയിലെ ജീവിതം സത്തുക്കളുടെ മാത്രം സംഗമല്ലല്ലൊ.

നാം ദൈവത്തെ വിളിക്കുന്നില്ലെങ്കിലും അവൻ നമ്മെ വിളിക്കുന്നില്ല എന്നു തീർച്ചയുമില്ല. ഏതു വസ്തുവിനെയും നാം സമീപിക്കുന്ന രീതിയെ ഒരു പരിധിവരെ നിയന്ത്രിക്കുന്നത് വസ്തു എങ്ങനെ നമ്മുടെ മുന്നിൽ പ്രത്യ ക്ഷപ്പെടുന്നു എന്നതാണ് എന്ന് ഹെഗൽ ഫിനോമിനോളജിയിൽ പറയു ന്നുണ്ട്. അതുകൊണ്ടുതന്നെ സ്വന്തം മരണമല്ലാതെ മറ്റൊന്നും തനിക്ക് തീർച്ചയില്ല എന്നു പറയുന്നവർ ലോകത്തെ സമീപിക്കുന്നതിലും പിഴവു വന്നുകൂടാതെയില്ല. അന്വേഷിക്കുന്നവർ കണ്ടെത്തും എന്ന് മത്തായി പറയു ന്നത് ഇതുകൊണ്ടാണ്. ദൈവം അദൃശ്യനായിരുന്നാലും അവൻ സ്വന്തം സൃഷ്ടികളാൽ വെളിപ്പെടുന്നു എന്ന് പോൾ പറയുന്നതും ഇതുതന്നെയാണ്.

അവിശ്വാസികളുടെ സമൂഹത്തിന് തീവ്രമായ നിഷേധം സ്വന്തമായുണ്ട്. മനുഷ്യനു തീർച്ചയുള്ളത് മരണത്തെക്കുറിച്ചു മാത്രമാണ് എന്നതിനാൽ മര ണാനന്തരജീവിതത്തെക്കുറിച്ചും തീർച്ചയില്ല. മരണാനന്തരജീവിതത്തെക്കു റിച്ച് ഈ ഭൂമിയിൽ എങ്ങനെ തീരുമാനിക്കും എന്ന ചോദ്യത്തിന് തനിക്കു പരിചിതമായ യാഥാർത്ഥ്യം ഇഹലോകം മാത്രമാണ് എന്ന് അവിശ്വാസി

മറുപടി പറയും. ഞാൻ ദൈവത്തെ കാണുന്നില്ല എന്നു പറയുന്ന അവിശ്വാസിയെ ഒന്നുകൊണ്ടും വിശ്വസിപ്പിക്കുക സാധ്യമല്ല. തന്റെ കാഴ്ച വട്ടത്തുള്ളതു മാത്രമാണ് സത്യം എന്ന് അവിശ്വാസി തീരുമാനമെടുത്തു കഴിഞ്ഞു. ബുദ്ധിക്കു വഴങ്ങാത്ത അനുഭവങ്ങളെ ഭയപ്പെടുന്നതുകൊണ്ട് സ്വന്തം വ്യക്തിപരതയെ പ്രകൃതിക്കു മേൽ ആരോപിച്ച് ഇവർ സ്വസ്ഥരാകുന്നു.

കഠിനമായ സന്ദേഹങ്ങളാണ് അന്വേഷിയുടെ മുദ്ര. സന്ദേഹങ്ങളുള്ളിടത്ത് ഈശ്വരനില്ല എന്ന കാഴ്ചയാണ് പരമ്പരാഗത ദൈവശാസ്ത്രകാരന്മാരും എടുത്തിട്ടുള്ളത്. എഴുത്തുകാരന്റെ ദൈവാന്വേഷണം ഇതിൽനിന്നു ഭിന്നമാണ്. കീർക്കഗാർ മുതൽ പൗലൊ കൊയ്‌ലൊ വരെയുള്ള ദൈവാന്വേഷകർ സന്ദേഹികൾ കൂടിയാണ്. പ്രകൃതിയെ ദൈവത്തിന്റെ കൈപ്പത്തിയായി കണ്ട് രേഖകളുടെ മന്ത്രാർത്ഥങ്ങൾ വായിച്ചെടുക്കാനാണ് അവർ ശ്രമിച്ചത്. സർഗാത്മകതയുള്ള ഓരോ മനുഷ്യനും തന്റേതായ രീതിയിൽ ദൈവത്തെ അറിഞ്ഞവനാണ്. ദൈവത്തെ നേരിട്ടറിയുന്നതും സഹജീവികളിൽ ഈശ്വരമുദ്ര കാണുന്നതും ആത്യന്തികമായി ഒന്നുതന്നെയാണ്. ഉണ്മയെ ദൈവത്തിനും മുകളിൽ പ്രതിഷ്ഠിക്കുന്ന ഡൺസ് സ്കോട്ടിന്റെ യുക്തി ഇതാണ്; ദൈവത്തിനും മനുഷ്യനും ഒരേ ഉണ്മയുടെ ശകലങ്ങൾ നല്കുന്നതിന്റെ. പക്ഷി മൃഗങ്ങളുടെയും വൃക്ഷലതകളുടെയും യാഥാർത്ഥ്യത്തിന്റെ ഉറവയിൽ ദൈവയാഥാർത്ഥ്യത്തെ കാണുന്ന രീതി.

പരമ്പരാഗതദൈവശാസ്ത്രത്തിന്റെ വഴിയിലല്ല എഴുത്തുകാരായ ദൈവാന്വേഷകർ ഈശ്വരനെ തിരഞ്ഞത്. ഹെർമൻ ഹെസ്സെയും കസൻ ദ് സാക്കിസും തോറോയും എമേഴ്സനും വേറിട്ട വഴികളിലൂടെയാണ് അന്വേഷണം നടത്തിയത്. ഐഹിക ജീവിതത്തിന് ദൈവികമായ സൗരഭ്യം നല്കുന്ന വഴിയാണ് ബ്രസീലിയൻ എഴുത്തുകാരനായ പൗലൊ കൊയ്‌ലൊയുടേതും. അത് ദൈവത്തിന്റെ അസ്തിത്വത്തെക്കുറിച്ചുള്ള അന്വേഷണം മാത്രമല്ല. മനസ്സിന്റെ വഴികൾ, ഉന്മാദത്തിന്റെ വഴികൾ, സമൂഹനിയമങ്ങൾ, അടയാളങ്ങളുടെ അർത്ഥം—ഈ രീതിയിൽ മനുഷ്യജീവിതത്തെ നിർണയിക്കുന്ന ഘടകങ്ങളെ അന്വേഷിക്കുന്നതിലൂടെ ജീവിവർഗത്തിന്റെ ശാന്തിയിലാണ് കൊയ്‌ലൊയുടെയും ശ്രദ്ധ. തന്റെ അന്വേഷണത്തെ ലളിതമായ സംജ്ഞകളിൽ ആവിഷ്കരിക്കാൻ കഴിഞ്ഞതുകൊണ്ട് അദ്ദേഹത്തിന്റെ രചനകൾ ജനപ്രിയമാവുകയും ചെയ്തു.

പൗലൊ കൊയ്‌ലൊ റിയോ ദെ ജനേറിയോയിൽ 1947-ൽ ജനിച്ചു. എഴുത്തുകാരനായി ലോകപ്രശസ്തി നേടുംമുമ്പ് നാടകകൃത്തും നാടക സംവിധായകനും ഹിപ്പിയുമായിരുന്നു. ബ്രസീലിലെ എലിസ് റജിനപോലെയുള്ള പ്രശസ്തമായ പോപ്പ് ഗായകസംഘങ്ങളുടെ പാട്ടെഴുത്തുകാരനായിരുന്നു. പിന്നീട് പത്രപ്രവർത്തകനായും ടെലിവിഷൻ സീരിയലുകളുടെ കഥയെഴുത്തുകാരനായും പ്രവർത്തിച്ചിട്ടുണ്ട്.

ആയിരത്തി തൊള്ളായിരത്തി എൺപത്തിയാറിൽ സ്പെയിനിലെ പ്രശസ്തമായ ഒരു തീർത്ഥാടനകേന്ദ്രത്തിന്റെ നടവഴിയിൽ, സാന്തിയാഗോയിൽ വച്ചുണ്ടായ അഭൗമമായ ഒരു അനുഭവത്തിന്റെ പ്രചോദനത്തിലാണ് അദ്ദേഹം കഥയെഴുത്തിലേക്കു തിരിഞ്ഞത്. തൊട്ടടുത്ത വർഷം പ്രസിദ്ധീകൃതമായ *ദി പിൽഗ്രിമേജ്* എന്ന പുസ്തകത്തിൽ കൊയ്‌ലൊ ഈ അനുഭവം രേഖപ്പെടുത്തുന്നുണ്ട്. എന്നാൽ, അടുത്ത പുസ്തകമായ *ദ് ആൽകെമിസ്റ്റാണ്* അദ്ദേഹത്തെ പ്രശസ്തിയിലേക്ക് ഉയർത്തിയത്.

സാൻറിയാഗൊ എന്ന ഇടയബാലന് ഒരു സ്വപ്നദർശനം ഉണ്ടാകുന്നു. ആട്ടിൻപറ്റങ്ങളെ മേച്ചു നടക്കുമ്പോൾ ഒരു കുഞ്ഞ് അവന്റെ കൈ പിടിച്ച് ഈജിപ്റ്റിലെ പിരമിഡുകളുടെ അരികിൽ കൊണ്ടുപോവുന്നു. അവിടെയുള്ള നിധി കാട്ടിക്കൊടുക്കുന്നു. ഈ സ്വപ്നത്തിന്റെ പ്രേരണയിൽ സാൻറിയാഗൊ യാത്ര തിരിക്കുന്നു. ആ യാത്രയുടെ കഥയാണ് *ദ് ആൽകെമിസ്റ്റ്* എന്ന നോവൽ. അതുകൊണ്ട് യാത്രയുടെ പുസ്തകമാണ് *ആൽകെമിസ്റ്റ്* എന്നു പറയാം. എന്നാൽ, അത് സാധാരണ യാത്രയല്ല. ബന്യന്റെ *പിൽഗ്രിംസ് പ്രോഗ്രസ്* പോലെ, ജീവിതത്തിലൂടെ സന്ദേഹിയായ മനുഷ്യൻ നടത്തുന്ന തീർത്ഥയാത്രയാണ്.

ആൽകെമിയുടെ പ്രതീകഭാഷയിലെഴുതപ്പെട്ട പുസ്തകത്തിന് അസ്തിത്വസംബന്ധിയായ നാലു സ്തൂപങ്ങളുണ്ട്. മനുഷ്യൻ ഹൃദയത്തിന്റെ ഭാഷ ശ്രദ്ധിക്കേണ്ടതിന്റെ ആവശ്യകതയാണ് ആദ്യത്തേത്. പ്രപഞ്ചത്തിലെ അടയാളങ്ങളെ പിന്തുടരുന്നതിനെപ്പറ്റിയാണ് അടുത്ത ആശയം. പ്രപഞ്ചത്തിലെ വസ്തുക്കൾക്ക് പരസ്പരമുള്ള ബന്ധത്തെ അറിയലാണ് മൂന്നാമത്തേത്. ഓരോ വ്യക്തിയും അവന്റെ സ്വകാര്യ ഐതിഹ്യത്തെ പിന്തുടരുന്നതിന്റെ പ്രാധാന്യത്തെപ്പറ്റിയാണ് ഈ പുസ്തകം ആത്യന്തികമായി പറയുന്നത്.

പതിനാറു വയസ്സുവരെ സാൻറിയാഗൊ ഒരു സെമിനാരിയിൽ പഠിച്ചിരുന്നു. ഒരു പുരോഹിതന്റെ ജീവിതവഴിയിൽ ലാറ്റിനും സ്പാനിഷും ദൈവശാസ്ത്രവും പഠിച്ചു. ദൈവത്തെ അറിയുന്നതിലും മനുഷ്യപാപങ്ങൾ എന്തെന്നറിയുന്നതിലും വലുതാണ് ലോകത്തെ അറിയൽ എന്നറിഞ്ഞാണ് അവൻ സെമിനാരിയിലെ പഠനം ഉപേക്ഷിച്ചത്.

എന്നാൽ, പുസ്തകങ്ങളെ അവൻ ഉപേക്ഷിച്ചില്ല. പുസ്തകങ്ങളായിരുന്നു സാൻറിയാഗോവിന്റെ ആദ്യ വഴികാട്ടി. ഇനിയങ്ങോട്ട്, കൂടുതൽ തടിച്ച പുസ്തകങ്ങൾ വേണം എന്നവൻ തീരുമാനിക്കുന്നുണ്ട്. കൂടുതൽ നേരം വായിക്കാം. നല്ല തലയണയായി ഉപയോഗിക്കുകയും ചെയ്യാം. ജീവിതത്തിന്റെ നല്ലപാതി പുസ്തകങ്ങളിൽ തലയണച്ചു കഴിയാവുന്നതാണ് ഏതു മനുഷ്യനും എന്ന ആശയവും ഇതിലുണ്ട്. പുസ്തകങ്ങളെ പിന്നീട് സാൻറിയാഗൊ വേണ്ടെന്നു വയ്ക്കുന്നു. ഓരോ മനുഷ്യനും ജീവിതാന്വേഷണത്തിൽ അവന്റേതായ വഴിയുണ്ട്. ഓരോരുത്തരുടെയും വഴി വേറിട്ടതാണ്. പുസ്തകങ്ങളിൽനിന്നു മാറി മരുഭൂമിയിലെ കെട്ടുവണ്ടികളിൽ, ഒട്ടകനടത്തങ്ങളിൽ മരുക്കാറ്റിന്റെ കൈകളിൽ അറിവന്വേഷിക്കുകയാണ് പിന്നീട് സാൻറിയാഗൊ. പുസ്തകങ്ങളിൽനിന്നു പഠിക്കുന്ന സിദ്ധാന്തങ്ങൾ, ദർശനങ്ങൾ, കാവ്യതത്ത്വങ്ങൾ, രാഷ്ട്രമീമാംസകൾ ഒക്കെ എത്രയും സങ്കീർണമാണ്. ജീവിതത്തിന്റെ ലളിതമായ തത്ത്വങ്ങളെ മനസ്സിലാക്കാൻവേണ്ടിയുള്ള സങ്കീർണതകൾ. പുല്ലിൽനിന്നും പൂവിൽനിന്നും അറിവു കിട്ടുമ്പോഴാണ് മനുഷ്യൻ പുസ്തകങ്ങൾക്കു പൊരുന്നയിരുന്ന് ആയുസ്സ് തീർക്കുന്നത്. ആ അന്വേഷണവഴിയെ, എന്നാൽ സാൻറിയാഗൊ തള്ളിപ്പറയുന്നില്ല.

എന്നാൽ, വർത്തമാനത്തിൽനിന്ന് ഓടിയൊളിക്കാനുള്ള വാസന പുസ്തകപ്പുഴുക്കൾക്കുണ്ട്. ഓരോ ക്രിയ ചെയ്യുമ്പോഴും അതിൽത്തന്നെ ആഴ്ന്നിറ

ങ്ങിയിരിക്കുന്നതിന് ഇതു ബാധയാകുന്നു. ഭക്ഷിക്കുമ്പോൾ, ഇണ ചേരുമ്പോൾ, ഉറങ്ങുമ്പോൾപോലും അതിൽത്തന്നെ മുഴുകിയിരിക്കേണ്ടത് പ്രധാനമാണ്. പോയകാലത്തെ ഭാരമുള്ള നിഴലുകൾ നമ്മെ കീഴ്പ്പെടുത്തരുത്. ഭാവിയെക്കുറിച്ചുള്ള സങ്കല്പവർണചിത്രങ്ങളിൽ വർത്തമാനം നിറം കെട്ടുപോകുകയുമരുത്. എപ്പോഴും വർത്തമാനത്തിൽ മുഴുകുക. വർത്തമാനത്തിൽ മുഴുകുന്നവൻ ആഹ്ളാദമുള്ളവനായിരിക്കും. മരുഭൂമിയിലെ ഗോത്രയുദ്ധത്തെക്കുറിച്ചുള്ള പേടി ഈജിപ്റ്റിലേക്കുള്ള യാത്രയിൽ എല്ലാവരെയും കീഴ്പ്പെടുത്തുന്ന ഒരു സന്ദർഭമുണ്ട്, നോവലിൽ. അപ്പോൾ ഒട്ടകസൂക്ഷിപ്പുകാരൻ മാത്രം നിർമ്മമനായിരിക്കുന്നു. അയാൾ വർത്തമാനത്തിൽ മാത്രം മുഴുകുന്നു. മരുഭൂമിയിൽ ജീവിതമുണ്ട്. ആകാശത്തു നക്ഷത്രങ്ങളുണ്ട്. മരുഭൂമിയിലെ ഗോത്രങ്ങൾ യുദ്ധം ചെയ്യുന്നത് അവർ മനുഷ്യവർഗത്തിന്റെ ഭാഗമായതുകൊണ്ടാണ്. ജീവിതം ഉത്സവമാണ്. ഈ നിമിഷംതന്നെയാണ് ജീവിതം. മനുഷ്യനെ ചൂഴുന്ന സാങ്കല്പികവും യഥാർത്ഥവുമായ പേടികളിൽനിന്നു മുക്തി പ്രാപിക്കാനാണ് കൊയ്ലൊ ഈ താത്ത്വികത മുന്നോട്ടു വയ്ക്കുന്നത്.

മനുഷ്യജീവിതത്തിലെ ഏറ്റവും വലിയ കള്ളം ഏതാണ്? ജീവിതത്തിന്റെ ഏതോ സന്ധിയിൽവച്ച് ജീവിതം നമ്മുടെ കൈ വിട്ടുപോകുന്നു എന്ന വിശ്വാസം. വിധിയിലുള്ള വിശ്വാസംകൂടിയാണത്. ഭാരതീയ ചിന്തയിലും രൂഢമായിട്ടുള്ള ഈ വിധിദർശനത്തെ ശരികേടായി കൊയ്ലൊ കാണുന്നു. മനുഷ്യന് അവന്റെ വിധിയെ കണ്ടെത്താനും പിന്തുടരാനുമുള്ള ശക്തിയില്ലായ്മയെ ഉറപ്പിക്കുകയാണ് വിധിവിശ്വാസം. ചെറുപ്പത്തിൽ ഓരോ മനുഷ്യനും അവന് എത്തിപ്പെടേണ്ടുന്ന ഇടത്തെപ്പറ്റി വിശ്വാസമുണ്ട്. അപ്പോൾ എല്ലാറ്റിനും വ്യക്തതയുണ്ട്. എല്ലാം സാധ്യമാണ്. എത്തിപ്പെടേണ്ടുന്ന ഇടത്ത് എത്തിപ്പെടും എന്ന ഉറപ്പുമുണ്ട്. എങ്ങനെയും സ്വപ്നം കാണാനുള്ള പ്രാപ്തിയുണ്ടാകുന്നുവെന്നതാണ് ചെറുപ്പത്തിന്റെ അനുഗ്രഹം. എന്നാൽ, ജീവിതം വിടർന്നു വരുമ്പോൾ കൈയിലിരിക്കുന്ന സർപ്പത്തിന്റെ ബലത്തിരപോലെ ഒരു തിര മനുഷ്യനെ ഭയപ്പെടുത്തുന്നു. സ്വപ്നങ്ങൾ സാക്ഷാത്കരിക്കാവുന്നതല്ല എന്ന് അവനു തോന്നിപ്പോവുന്നു. ഈ തോന്നലിനെയാണ് മനുഷ്യൻ മറികടക്കേണ്ടത്.

ഈ ശക്തി യഥാർത്ഥത്തിൽ മനുഷ്യനെ സന്നദ്ധമാക്കുകയാണ്. അത് ആത്മാവിനെ സ്ഫുടം ചെയ്യുന്നു. ഇച്ഛയുടെ മൂർച്ച കൂട്ടുന്നു. നമ്മുടെ ഇച്ഛ പ്രപഞ്ചാത്മാവിന്റെ ഇച്ഛയാണ്. ആ ഇച്ഛയാണ് മനുഷ്യന് പ്രപഞ്ചത്തിലുള്ള ദൗത്യം. മനുഷ്യരുടെ ആനന്ദമാണ് പ്രപഞ്ചമനസ്സിനെ സഫലമാക്കുന്നത്. അതുകൊണ്ട് ഓരോരുത്തരും അവരുടെ മാത്രം ലക്ഷ്യങ്ങളെ തിരിച്ചറിയുകയും അതിനുവേണ്ടി ഉത്സാഹിക്കുകയുമാണ് വേണ്ടത്.

മറ്റുള്ളവർ ആഗ്രഹിക്കുന്നതുപോലെ ആയിത്തീരാൻ കിണഞ്ഞു തുടങ്ങുമ്പോഴാണ് നമ്മുടെ വീഴ്ചയും തുടങ്ങുന്നത്. അപ്പോൾ നാം നമ്മുടെ സ്വകാര്യ ഐതിഹ്യത്തെ മറന്നു തുടങ്ങുന്നു. യാത്രയായിരുന്നു സാൻറിയാഗോവിന്റെ ലക്ഷ്യം. എന്നാൽ, പരിചയപ്പെട്ട കറുത്ത മുടിയുള്ള ആൻഡലൂഷ്യൻ പെൺകുട്ടിയുടെ സാന്നിദ്ധ്യത്തിൽ സാൻറിയാഗോവിന് യാത്ര മതിയാവുന്നുണ്ട്. സ്വന്തം ആട്ടിൻപറ്റത്തെക്കുറിച്ചുള്ള ഓർമയും അവനെ ഒരു പരിധിവരെ തടഞ്ഞുനിർത്തുന്നു. മരുഭൂമിയിൽനിന്നു വീശുന്ന കാറ്റു



കൊണ്ടുവരുന്ന പ്രലോഭനങ്ങളാണ് സാൻറിയാഗോവിനെ വീണ്ടും യാത്രയിലേക്കുണർത്തുന്നത്. മരുഭൂമിയുടെയും തട്ടമിട്ട സ്ത്രീയുടെയും ഗന്ധം കാറ്റു കൊണ്ടുവന്നു. അറിയാത്ത ലോകങ്ങൾ തേടി പിരമിഡുകളിലേക്കു യാത്ര ചെയ്ത മനുഷ്യരുടെ വിയർപ്പും സ്വപ്നങ്ങളും കാറ്റു കൊണ്ടുവന്നു. കാറ്റിന്റെ സ്വാതന്ത്ര്യതയിൽ അസൂയാലുവായാണ് സാൻറിയാഗോ ആ സ്വാതന്ത്ര്യം ആശ്ലേഷിക്കാൻ വെമ്പൽകൊള്ളുന്നത്.

എന്നാൽ, സ്വാതന്ത്ര്യം ഇരുതലയിലും മൂർച്ചയുള്ള വാളാണ്. നിയന്ത്രണങ്ങളൊട്ടുമില്ലാത്ത സ്വാതന്ത്ര്യം ആനന്ദം കൊണ്ടുവരുന്നുണ്ടോ? എന്താണ് ആനന്ദത്തിന്റെ രഹസ്യം? ഇതിനെക്കുറിച്ച് സലേമിലെ രാജാവ് സാൻറിയാഗോവിനോട് ഒരു കഥ പറയുന്നു. ആനന്ദത്തിന്റെ രഹസ്യമറിഞ്ഞു വരാൻ ഒരു വ്യാപാരി തന്റെ മകനെ ലോകത്തിലെ ഏറ്റവും വിവേകശാലിയായ മനുഷ്യന്റെ അരികിലേക്കയയ്ക്കുന്നു. നാല്പതു ദിവസം മരുഭൂമിയിൽ അലഞ്ഞുനടന്നതിനു ശേഷം അവൻ ഒരു പർവതശിഖരത്തിലെ കൊട്ടാരത്തിലെത്തി. വിവേകി അവിടെയാണ് ജീവിച്ചിരുന്നത്. വിവേകി മുനിയായിരുന്നില്ല. കൊട്ടാരത്തിനുള്ളിലേത് ഉത്സവസദൃശമായ അന്തരീക്ഷം ആയിരുന്നു. വണിക്കുകൾ വന്നുപോകുന്നു. ആളുകൾ ഉല്ലാസത്തോടെ സംസാരിച്ചു നില്ക്കുന്നു. മേശപ്പുറത്ത് രുചികരമായ വിഭവങ്ങൾ. സംഗീതത്തിന്റെ മറ്റൊരു വിരുന്ന്. വിവേകി ഓരോരുത്തരോടും സംസാരിച്ചുകൊണ്ടിരുന്നു. അവന്റെ ഊഴമെത്താൻ രണ്ടു മണിക്കൂർ കാത്തിരിക്കേണ്ടിവന്നു. രണ്ടു തുള്ളി എണ്ണ നിറച്ച കരണ്ടി കൈയിൽ പിടിച്ച് കൊട്ടാരത്തിലെ കാഴ്ചകൾ കണ്ടുവരാൻ വിവേകി അവനോടു പറഞ്ഞു. അവൻ മടങ്ങിച്ചെല്ലുമ്പോൾ അവിടത്തെ ഉദ്യാനങ്ങളോ ഭിത്തിയിലെ ചിത്രപ്പണികളോ പൂക്കളോ കണ്ടിരുന്നില്ല. അവൻ എണ്ണ മാത്രം കണ്ടു. കൊട്ടാരത്തിലെ ഭംഗികൾ സശ്രദ്ധം കണ്ടുവരിക എന്നു പറഞ്ഞ് വിവേകി അവനെ വീണ്ടും പറഞ്ഞുവിട്ടു. അവൻ എല്ലാം ശ്രദ്ധയോടെ കണ്ടു. മടങ്ങിയപ്പോൾ കരണ്ടിയിലെ എണ്ണ നഷ്ടപ്പെട്ടിരുന്നു. വിവേകി അവനു കൊടുത്ത ഉപദേശം ഒന്നു മാത്രമായിരുന്നു. ആനന്ദത്തിന്റെ രഹസ്യം ലോകത്തിലെ വിസ്മയങ്ങൾ മുഴുവൻ കാണുക തന്നെയാണ്. കൈയിലെ എണ്ണ കളയാതെ സൂക്ഷിക്കണം എന്നു മാത്രം. ആട്ടിടയന് എവിടെയും യാത്രചെയ്യാം. സ്വന്തം ആട്ടിൻപറ്റങ്ങളെ മറക്കരുത് എന്നു മാത്രം.

സ്പെയിനിലെ ഒരു ഗ്രാമത്തിൽ ഇടയന്മാരും അവരുടെ ആടുകളും വിശ്രമിക്കുന്ന ഒരു പള്ളിമുറ്റത്തുനിന്നാണ് സാൻറിയാഗോ യാത്ര തുടങ്ങുന്നത്. ഈജിപ്റ്റിലെ പിരമിഡുകളുടെ ചുവട്ടിൽവരെ അവൻ യാത്രചെയ്തു, ഒരു സ്വകാര്യസ്വപ്നത്തിലെ നിധിപേടകത്തെ പിന്തുടർന്നുകൊണ്ട്. ആ യാത്രയിൽ അവനറിഞ്ഞത് യാത്ര തുടങ്ങിയ പള്ളിമുറ്റത്താണ് നിധി കുഴിച്ചിട്ടിരിക്കുന്നത് എന്നു മാത്രം. അവന്റെ യാത്ര വ്യർത്ഥമായിരുന്നോ? അല്ല. യാത്രതന്നെയാണ് നിധിയും. കുറച്ചു പുസ്തകങ്ങൾ മാത്രം വായിച്ച, ആടുകളുടെ ഭാഷ മാത്രം സ്വായത്തമാക്കിയ സാൻറിയാഗോ ലോകത്തിന്റെ വഴികളറിഞ്ഞു. വാക്കുകളില്ലാത്ത ഭാഷ ശീലിച്ചു. ആ ഭാഷകൊണ്ട് ലോകത്തെയറിഞ്ഞു. ആൽകെമിസ്റ്റായി.

ഒരു സ്വപ്നമാണ് മനുഷ്യനെ ജീവിപ്പിക്കുന്നത്. വ്യത്യാസങ്ങളില്ലാതെ വിരസമായിപ്പോയ ജീവിതത്തെ മുന്നോട്ടു നയിക്കുന്ന സ്വപ്നം. ചിലർ, ചിലർ

മാത്രം ആ സ്വപ്നത്തിനുവേണ്ടി പരിശ്രമിക്കുന്നു. ചിലപ്പോൾ ചില നിസ്സാരതകളെ നാം സ്വപ്നമായി തെറ്റിദ്ധരിച്ചുവെന്നും വരാം. സഫലമാവുമ്പോൾ വ്യർത്ഥമെന്നു തോന്നുന്ന നിസ്സാരതകൾ. വലിയ സ്വപ്നങ്ങളുടെ പാതയാണ് മനുഷ്യൻ പിന്തുടരേണ്ടത്.

ലോകത്തിന് യാദൃച്ഛികതകളില്ല. ഓരോ സംഭവവും അദൃശ്യമായ കണ്ണികളാൽ ബന്ധിതമായിരിക്കുന്നു. അടയാളങ്ങൾ ശ്രദ്ധിക്കുന്നവൻ സ്വപ്നങ്ങളുടെ സാഫല്യവും അറിയുന്നു.

ഈ യാത്രയിൽ നമ്മുടെ സ്വന്തങ്ങളെല്ലാം നഷ്ടമായേക്കാം. അതിൽ ഖേദിക്കേണ്ടതില്ല. വേണ്ടതെല്ലാം സ്വന്തമാക്കാനുള്ള കഴിവ് ബാക്കിയുള്ളിടത്തോളം. നമ്മുടെ കൈയും ലോകത്തിന്റെ ചരിത്രവും ഒരേ കൈയാൽ വിരചിതമാണ് എന്ന അറിവാണ് പ്രധാനം. ആൽകെമിയും ഒരർത്ഥത്തിൽ ഇതുതന്നെയാണ് പറയുന്നത്. രസത്തെയും ഉപ്പിനെയും സ്വർണ്ണത്തെയും പറ്റി പറയുമ്പോഴും അവ ഒറ്റ വസ്തുവിന്റെ ആവിഷ്കാരങ്ങളായാണ് ആൽകെമി സങ്കല്പിക്കുന്നത്. സാൻറിയാഗോവും ഇംഗ്ലീഷുകാരനും തമ്മിലുള്ള സംവാദത്തിൽ ഇതുണ്ട്. ആൽകെമിയുടെ ചരിത്രത്തിലെ ഏറ്റവും പ്രധാന ഗ്രന്ഥം, ഒരു മഹാനീലഫലകത്തിലെഴുതപ്പെട്ട ഏതാനും വാക്കുകളാണ്. മറ്റു ഗ്രന്ഥങ്ങളെല്ലാം ആ വാക്കുകളുടെ വിശദീകരണം മാത്രം. പരീക്ഷണശാലയിൽ ലോഹങ്ങൾ ശുദ്ധിചെയ്ത് ആൽകെമിസ്റ്റുകൾ ജീവിതം മുഴുവൻ കഴിച്ചു കൂട്ടി. ഒരേ ലോഹം വർഷങ്ങളോളം ചൂടാക്കിയാൽ അതിന്റെ പ്രകൃതങ്ങളെല്ലാം നഷ്ടപ്പെടും എന്നായിരുന്നു അവരുടെ വിശ്വാസം. പിന്നെ അതിൽ ശേഷിക്കുന്നത് ലോകത്തിന്റെ ആത്മാവു മാത്രം. പകുതി ഖരവും പകുതി ദ്രാവകവുമായ ആ വസ്തുവുണ്ടെങ്കിൽ ലോകത്തിലെ എല്ലാറ്റിന്റെയും അർത്ഥം മനസ്സിലാകും. അതിലെ ദ്രാവകം എല്ലാ രോഗങ്ങളെയും ശമിപ്പിക്കും. ജരാനരകളെ തടഞ്ഞുനിർത്തും. അതിലെ ഖരമാണ് ദാർശനികന്റെ കല്ല്. എല്ലാ ലോഹത്തെയും സ്വർണമാക്കി മാറ്റുന്ന മാന്ത്രികക്കല്ല്.

എന്നാൽ, വർഷങ്ങൾ തീയരികിലിരിക്കുമ്പോൾ കല്ലു മാത്രമല്ല ഉലയിൽ ശുദ്ധമാകുന്നത്. മനുഷ്യന്റെ വ്യർത്ഥമായ ആസക്തികളും ഉരുകിയില്ലാതെയാവുന്നു. ഭാരതീയദർശനങ്ങളിൽ ഇതേ ആശയം മറ്റൊരു രൂപത്തിൽ വരുന്നുണ്ട്. തപസ്സ് എന്ന സങ്കല്പമാണത്. പഞ്ചാഗ്നിമധ്യത്തിൽ ശരീരം തപിപ്പിക്കുമ്പോൾ ശുദ്ധിയാകുന്നത് മനസ്സുകൂടിയാണല്ലൊ.

ആൽകെമിയുടെ രാസവിദ്യ സാൻറിയാഗോവിനെ ആകർഷിച്ചില്ല. അവനറിയാമായിരുന്നു, ഭൂമിയിലെ അടയാളങ്ങൾ ശ്രദ്ധിച്ചു ജീവിച്ചാൽ ആൽകെമി സ്വായത്തമാകുമെന്ന്. സങ്കീർണമായ അടയാളങ്ങളിലാണ് ആൽകെമി രേഖപ്പെടുത്തപ്പെട്ടിരിക്കുന്നതെങ്കിലും അതിന്റെ അർത്ഥം വളരെ ലളിതമാണെന്ന്. പിന്നീട് മരുഭൂമിയിലെ ഒരിടത്താവളത്തിൽവച്ച് അവനോട് ആൽകെമിസ്റ്റ് ഇതുതന്നെ പറയുന്നുണ്ട്. പ്ലേറ്റോയുടെ ആദർശലോകസങ്കല്പത്തിനു സമാനമായ ഒരാശയമാണ് ആൽകെമിസ്റ്റ് മുന്നോട്ടു വയ്ക്കുന്നത്. ഈ ലോകം ഒരു മറുലോകത്തിന്റെ പകർപ്പാണ്. പൂർണതയുള്ള മറ്റൊരു ലോകം ഉണ്ട് എന്നതിന്റെ തീർച്ചയാണ് ഈ ലോകം. ഇഹലോകവസ്തുക്കളിൽനിന്നാണ് മനുഷ്യൻ മറുലോകത്തിന്റെ സന്ദേശങ്ങൾ വായിച്ചറിയേണ്ടത്. ഈ അറിവു ലഭിക്കുമ്പോഴാണ് മരതകഫലകത്തിന്റെ



അർത്ഥം വഴങ്ങിവരുന്നത്. എന്നാൽ സാൻറിയാഗോ മരുഭൂമിയിലാണ്. അതുകൊണ്ട് അവൻ മരുഭൂമിയിൽ ആഴ്ന്നുചെല്ലുകയാണ് വേണ്ടത്. യഥാർത്ഥത്തിൽ ഒരു മണൽത്തരി മതി ലോകത്തിന്റെ അത്ഭുതങ്ങളറിയാൻ. സൃഷ്ടിയുടെ വിസ്മയങ്ങൾ വിടർന്നുവരാൻ. അതിന് ഹൃദയത്തെ ശ്രദ്ധിക്കണം. ഹൃദയം ലോകത്തിന്റെ മനസ്സാണ്.

**രണ്ട്**

ഉന്മാദത്തെക്കുറിച്ച് എഴുതപ്പെട്ട ദീർഘമായ ഒരുപന്യാസമായി പൗലൊയുടെ *വെറോണിക്ക വിഷസ് റ്റു ഡൈ* എന്ന നോവലിനെ കാണാം. ഭ്രാന്തിനെ നിർവചിക്കാനുള്ള ഒരു ശ്രമം ഈ ഗ്രന്ഥത്തിലുണ്ട്. ഭ്രാന്തില്ലാത്ത മനുഷ്യൻ എങ്ങനെ പെരുമാറുന്നവനാണ്? ഒരുപാടാളുകൾ ശരിയായത് എന്നു വിശ്വസിക്കുന്ന രീതിയിൽ പെരുമാറുന്നവരെയാണ് നാം ഭ്രാന്തില്ലാത്തവർ എന്നു വിളിക്കുന്നത്. ഈ പെരുമാറ്റത്തിൽ പലപ്പോഴും സാമാന്യബുദ്ധിക്ക് വലിയ പങ്കുണ്ട്. ഷർട്ടിനു മുന്നിൽ കുടുക്കു തുന്നി വയ്ക്കുന്നതിൽ സാമാന്യമായ ഒരു യുക്തിയുണ്ട്. സൗകര്യപൂർവം ഇടാനും അഴിക്കാനും അതു സഹായിക്കും. പിന്നിലോ വശങ്ങളിലോ കുടുക്കു തുന്നിയാൽ ഈ സൗകര്യം ഇല്ലാതെയാവും. എന്നാൽ, ഒരു ടൈപ്പ്റൈറ്ററിന്റെ Qwerty കീബോർഡിൽ അക്ഷരങ്ങൾ വിന്യസിച്ചിരിക്കുന്ന രീതിക്ക് എന്താണ് കാരണം? ഏതു ടൈപ്പ്റൈറ്റിങ് ഇൻസ്റ്റിറ്റ്യൂട്ടിലെയും ഇൻസ്ട്രക്ടറോടു ചോദിക്കൂ. ചൂണ്ടുവിരലിൽ പ്രധാനപ്പെട്ട അക്ഷരങ്ങളും ചെറുവിരലിൽ കുറച്ചു മാത്രം ഉപയോഗിക്കുന്ന അക്ഷരങ്ങളും വരത്തക്ക വിധമാണ് കീബോർഡ് ഉണ്ടാക്കിയിരിക്കുന്നതെന്ന് അവർ പറയും. ഒരുപാടു ഗവേഷണങ്ങൾക്കു ശേഷമാണ് ടൈപ്പിസ്റ്റിന് ഏറ്റവും വേഗത്തിൽ ടൈപ്പ് ചെയ്യാവുന്ന ഈ കീബോർഡ് കണ്ടുപിടിച്ചത് എന്നു പറയുന്നവരും ഉണ്ട്. സാമാന്യമായി വിശ്വസിച്ചു പോരുന്നതുകൊണ്ട്, ഈ ശരിയിൽ എല്ലാവരും വിശ്വസിക്കുകയും ചെയ്യുന്നു.

എന്നാൽ, സത്യം ഇതല്ല. ക്രിസ്റ്റഫർ ഷോൾസാണ് ആദ്യത്തെ ടൈപ്പ്റൈറ്റർ കണ്ടുപിടിച്ചത്, 1873-ൽ. കാലിഗ്രാഫിയെ കാര്യമായി പരിഷ്കരിച്ച ഈ കണ്ടുപിടിത്തത്തിന് ഒരു പ്രശ്നമുണ്ടായിരുന്നു. വേഗത്തിൽ ടൈപ്പ് ചെയ്യുമ്പോൾ ടൈപ്പുകൾ കുരുങ്ങിപ്പോകും. മെഷീൻ പ്രവർത്തിക്കാതെയാകും. അതുകൊണ്ട് ടൈപ്പിസ്റ്റുകൾക്ക് വളരെ ആയാസത്തോടുകൂടി മാത്രം ടൈപ്പ് ചെയ്യാവുന്ന ഒരു കീബോർഡ് ഷോൾസ് നിർദ്ദേശിച്ചു. അതാണ് Qwerty കീബോർഡ്. ആ രീതി ഉപയോഗിച്ചാൽ വളരെ സാവധാനത്തിൽ മാത്രമേ ഒരു ടൈപ്പിസ്റ്റിന് ടൈപ്പ് ചെയ്യാൻ കഴിയൂ. ആദ്യത്തെ ടൈപ്പ്റൈറ്ററുകൾ വ്യാവസായികമായി നിർമ്മിച്ച റെമിങ്ടൺ കമ്പനി ഈ കീബോർഡ് സ്വീകരിച്ചു (അതിനു മുമ്പ് തയ്യൽമെഷീനുകൾ ഉണ്ടാക്കുന്ന കമ്പനിയായിരുന്നു അത്). പിന്നീട് മറ്റു കമ്പനികളും ഈ കീബോർഡു തന്നെ സ്വീകരിച്ചു. ഇന്ന് ലോകം മുഴുവൻ പിന്തുടരുന്ന കീബോർഡാണ് ഇത്.

ഓരോ മനുഷ്യനും ഏകാന്തവിചിത്രമായ വിശേഷങ്ങളുണ്ട്. അവന്റേതു മാത്രമായ സഹജവാസനകൾ, സന്തോഷങ്ങൾ. എന്നാൽ, ചില പ്രത്യേക രീതികളിൽ മാത്രം പെരുമാറാൻ, ആ പെരുമാറ്റങ്ങളിൽ മാത്രം ആനന്ദം

കണ്ടെത്താൻ, സമൂഹം നമ്മെ ശീലിപ്പിക്കുന്നു. ആളുകൾ അത് ചോദ്യം ചെയ്യാതെ സ്വീകരിക്കുകയും ചെയ്യുന്നു. Qwerty കീബോർഡാണ് ഏറ്റവും ഉചിതമായ കീബോർഡ് എന്ന് എല്ലാവരും സങ്കല്പിച്ചതുപോലെ.

ഫ്ലോറൻസിലെ ഒരു കത്തീഡ്രലിൽ 1443-ൽ പൗലോ ഉച്ചലോ രൂപകല്പന ചെയ്ത മനോഹരമായ ഒരു ഘടികാരമുണ്ട്. അതിലെ സമയ സൂചി ഇടത്തോട്ടാണ് നടക്കുന്നത്. അത് സമയം കൃത്യമായി കാണിക്കുകയും ചെയ്യുന്നു. ഉച്ചലോയുടെ കല്പനയിൽ മൗലികത ഒന്നും ഇല്ലായിരുന്നു. അക്കാലത്തുണ്ടാക്കിയ ഘടികാരങ്ങളിൽ സൂചി ഏതു വശത്തേക്കു കറങ്ങണം എന്നു നിർബന്ധമൊന്നുമില്ലായിരുന്നു. പിന്നീട് വലത്തോട്ടു നടക്കലാണ് ഘടികാരത്തിനു പറ്റിയത് എന്നു നാം പൊതുവായി അംഗീകരിച്ചു. അതുകൊണ്ട് ഇന്നു നോക്കുമ്പോൾ ഉച്ചലോയുടെ സൃഷ്ടി ഒരു വികൃതിയായി, വിലക്ഷണതയായി, ഭ്രാന്തായി തോന്നും. ഘടികാര സൂചി ഇടത്തോട്ടു നടന്നാലെന്ത് എന്നാരെങ്കിലും ചോദിച്ചാൽ, അത് ഒരു ഭ്രാന്തൻ ചോദ്യമായി പരിഗണിക്കപ്പെടുകയുംചെയ്യും.

കൊയ്‌ലൊയുടെ നോവലിലെ നായികയായ വെറോണിക്കയ്ക്ക് ഭ്രാന്തുണ്ടോ? അതുകൊണ്ടാണോ അവൾ ആത്മഹത്യ ചെയ്യാൻ തീരുമാനിക്കുന്നത്? തൂങ്ങിമരിക്കുക, കെട്ടിടത്തിന്റെ മുകളിൽനിന്നു ചാടി ആത്മഹത്യ ചെയ്യുക തുടങ്ങിയ മാർഗങ്ങളൊന്നും സ്ത്രൈണമല്ല. അതിൽ കാല്പനികതയുമില്ല. അതുകൊണ്ടാണ് 1997 നവംബർ 11-ാം തീയതി ഉറക്കഗുളികകൾ കഴിച്ച് ജീവിതം ഒടുക്കാൻ അവൾ തീരുമാനിക്കുന്നത്. ലളിതമായ രണ്ടു കാരണങ്ങളാണ് ജീവിതമവസാനിപ്പിക്കാൻ അവൾക്കു പ്രേരണയായത്. ഒന്ന്, ജീവിതത്തിൽ വ്യത്യാസങ്ങളില്ല. യൗവനം കഴിഞ്ഞാൽ ജീവിതം കീഴ്പ്പോട്ടാണ്. കാലത്തിന്റെ രേഖകൾ മുഖത്ത് ചാലുകൾ വീഴ്ത്തും. സുഹൃത്തുക്കൾ ഒന്നൊന്നായി പിരിഞ്ഞുപോകും. ഇനിയും ജീവിച്ചിരുന്നാൽ കഷ്ടതകളേറുമെന്നല്ലാതെ മറ്റു പ്രയോജനങ്ങളില്ല. രണ്ടാമത്തെ കാരണം ബാഹ്യമാണ്. വെറോണിക്ക പത്രം വായിച്ചു. ടെലിവിഷൻ കണ്ടു. ലോകത്തിന്റെ ഗതി ശരിയല്ലെന്നു മനസ്സിലാക്കി. ആ ശരിയില്ലായ്മയെ തിരുത്താൻ തനിക്കു കഴിയില്ലെന്നും മനസ്സിലാക്കി.

എങ്കിലും മരണക്കിടക്കയിൽ വെറോണിക്ക സംശയിച്ചു: ദൈവം ഉണ്ടോ? കമ്മ്യൂണിസ്റ്റ് ഭരണകൂടത്തിലെ ജീവിതം മരണത്തിനു ശേഷം ഒന്നുമില്ല എന്നവളെ വിശ്വസിപ്പിച്ചിരുന്നു. ദൈവം ഉണ്ടെങ്കിൽ ലോകത്തെ ദാരിദ്ര്യവും അനീതികളും ഏകാന്തതയും സൃഷ്ടിച്ചതും അവൻതന്നെയാണ്. മനുഷ്യാവധാരണത്തിന് പരിമിതികൾ ഉണ്ടെന്ന് അവൻ അറിയും. അതുകൊണ്ട് സ്വച്ഛന്ദ മൃത്യു അവൻ അംഗീകരിക്കുകയും ചെയ്യും.

എന്നാൽ, വെറോണിക്ക മരിച്ചില്ല. പകരം അവൾ വില്ലേതെയിലെ മാനസിക ചികിത്സാലയത്തിൽ എത്തിപ്പെട്ടു. മരണത്തിൽ നിന്നു രക്ഷപ്പെട്ടെങ്കിലും അവൾ ചികിത്സകനിൽനിന്ന് നടുക്കുന്ന ഒരു വാർത്തകൂടി അറിഞ്ഞു. ഉറക്കഗുളികകൾ അവളുടെ ഹൃദയത്തെ തകർത്തിരിക്കുന്നു. ഇനി ജീവിതം നീളുന്നത് ഏറിയാൽ ഒരാഴ്ചകൂടി മാത്രം.

മരണം പെട്ടെന്നു വരുന്നത് നല്ലതുതന്നെ. എന്നാൽ, തീയതിയും സമയവും നിശ്ചയിച്ച് മരണത്തെ കാത്തിരിക്കുന്നതോ? ഇവിടെയാണ് നിർണായകമായ ആ ചോദ്യം അവൾ സ്വയം ചോദിക്കുന്നത്. തനിക്കു ഭ്രാന്തായിരുന്നോ? എന്താണ് ഭ്രാന്ത്? മുമ്പു സ്ഥാപിതമായ റെക്കോഡുകൾ തകർക്കാൻ ഭ്രാന്തെടുത്തു നടക്കുന്ന സ്പോർട്സ്മാന്മാർ. സുബോധമുള്ള മനുഷ്യരിൽനിന്ന് വ്യത്യസ്തമായി അസാധാരണ ജീവിതം നയിക്കുന്ന കലാകാരന്മാർ. ലുബ്ലാനയിലെ മഞ്ഞിലൂടെ ലോകാവസാനത്തെപ്പറ്റി നിലവിളിച്ചു നീങ്ങുന്ന വിഭ്രാന്തജന്മങ്ങൾ. ഏതാണ് ഭ്രാന്ത്? ആശുപത്രിയിലെ സെഡ്കാ എന്ന മനോരോഗി ഇതിനു മറുപടി പറയുന്നു. തന്റെ മാത്രം ലോകത്തു ജീവിക്കുന്ന ഓരോരുത്തരും ഉന്മാദികളാണ്. ഷിസോഫ്രെനിക്കുകൾ, സൈക്കോപാത്തുകൾ, മാനിയാക്കുകൾ എന്നിങ്ങനെ പല പേരിൽ അറിയപ്പെടുന്നവരെല്ലാം തന്റേതു മാത്രമായ ലോകത്ത് ജീവിക്കുന്നവരാണ്.

എന്നാൽ, അക്കൂട്ടത്തിൽ കാലവും സ്ഥലവുമില്ല അതിന്റെ മിശ്രമേയുള്ളൂവെന്നു പറഞ്ഞ ഐൻസ്റ്റീനുണ്ട്. ലോകത്തിന്റെ അങ്ങേപ്പുറം അഗാധതയല്ല, ഒരു ഭൂഖണ്ഡമാണ് എന്ന് സങ്കല്പിച്ച കൊളംബസ് ഉണ്ട്. എവറസ്റ്റ് കീഴ്പ്പെടുത്തേണ്ടതാണ് എന്നു വിശ്വസിച്ച ഹിലാരിയുണ്ട്. വേറിട്ട പാട്ടുണ്ടാക്കുകയും മറ്റേതോ കാലത്തെ മനുഷ്യരുടെ വേഷം കെട്ടുകയും ചെയ്ത ബീറ്റിൽസ് എന്ന ഗായകസംഘമുണ്ട്. ഇവരെല്ലാം ഇവരുടേതു മാത്രമായ ലോകത്തിൽ വിശ്വാസം അർപ്പിച്ചിരുന്നവരാണ്. ഇവർക്കു ഭ്രാന്തായിരുന്നോ?

എന്താണ് ഭ്രാന്ത്? നമ്മുടെ ആശയങ്ങളും വിചാരങ്ങളും മറ്റുള്ളവരുമായി പങ്കുവയ്ക്കാൻ കഴിയായ്കയാണ് ഭ്രാന്ത്. അപരിചിതമായ ഭാഷ സംസാരിക്കുന്ന ഒരു ദേശത്ത് എത്തിപ്പെടുന്നതുപോലെയാണത്. ചുറ്റും നടക്കുന്ന കാര്യങ്ങൾ കണ്ടു മനസ്സിലാക്കാൻ കഴിയുന്നു. എന്നാൽ, നാം പറയുന്നതൊന്നും മറ്റുള്ളവർക്ക് മനസ്സിലാകുന്നില്ല. അവർ പറയുന്നത് നമുക്കും മനസ്സിലാകുന്നില്ല.

വെറോണിക്ക ആത്മഹത്യ ചെയ്യാൻ ശ്രമിച്ചതിനു പിന്നിലെ കാരണങ്ങൾ പൗലൊ കൊയ്‌ലൊ തിരയുന്നുണ്ട്. എത്രയെല്ലാം പ്രതികൂലങ്ങൾ ഉണ്ടാകുമ്പോഴും അതിനെ മറികടന്നും ജീവിക്കാനുള്ള പ്രേരണയാണ് സ്വാഭാവികമായിട്ടുള്ളത്. വെറോണിക്കയുടെ ഉള്ളിൽ അവൾ വെറുക്കുന്ന ഒരാൾകൂടി ഉണ്ടായിരുന്നു. ആ വ്യക്തിയെ കൊല്ലാൻകൂടിയാണ് അവൾ മരണം കൊതിച്ചത്. ആ വ്യക്തിയെ മാത്രം ശ്രദ്ധിച്ചു ജീവിച്ചപ്പോൾ അവളുടെ ഉള്ളിലെ മറ്റനേകവ്യക്തികളെ അവൾ കണ്ടില്ല. നക്ഷത്രങ്ങൾ നിറഞ്ഞ രാത്രിയിൽ പർവതശിഖരത്തിലുദിച്ച അർദ്ധചന്ദ്രനെക്കണ്ട് ഹൃദയം നിറയുന്ന ഒരു വ്യക്തി വെറോണിക്കയുടെ ഉള്ളിലുണ്ടായിരുന്നു. പിയാനോ വായിച്ച് അതിന്റെ മാസ്മരധ്വനിയിൽ ലയിച്ചുചേരുന്ന മറ്റൊരു വ്യക്തിയും സ്നേഹം കൊതിക്കുന്ന ഒരു കുട്ടിയും അവളുടെ ഉള്ളിലുണ്ടായിരുന്നു. ആത്മഹത്യയ്ക്കു മുതിരുമ്പോൾ ആ വ്യക്തികളെയൊന്നും വെറോണിക്ക കണ്ടില്ല.

ആത്മബലമുള്ള ആളാണ് താൻ എന്നു മറ്റുള്ളവരെ ബോധ്യപ്പെടുത്താനുള്ള തീവ്രശ്രമമായിരുന്നു വെറോണിക്കയുടെ ജീവിതം. എല്ലാറ്റിനോടും നിസ്സംഗതയുള്ള, കാമുകരോട് അകലം സൂക്ഷിക്കുന്ന, പെണ്ണ്. എന്നാൽ, ഉള്ളിൽ അവൾ ദുർബലയായിരുന്നു. കൂട്ടു വേണ്ടപ്പോൾ സ്വതന്ത്രയാണ് താൻ എന്നു വരുത്തിത്തീർക്കാൻ അവൾ കൂട്ടു വേണ്ടെന്നു വച്ചു. സ്വയം വാർത്തെടുത്ത രൂപശില്പത്തിനനുസരിച്ച് ജീവിക്കാൻ ശ്രമിച്ച് അവൾ ഏകാകിയും ക്ഷീണിതയുമായി.

മനുഷ്യന് അവനവനിൽത്തന്നെ രമിച്ച് തൃപ്തനാകാൻ കഴിയുമോ? സ്വയംസാക്ഷാത്കൃതനാകുന്ന മനുഷ്യനെക്കുറിച്ച് എബ്രഹാം മാസ്ലോ എന്ന ഹ്യുമാനിസ്റ്റിക് മനഃശാസ്ത്രജ്ഞൻ പറയുന്നുണ്ട്. ഇന്ത്യയിലെ മുനിമാർ ആ രീതിയിൽ സാക്ഷാത്കൃതരായതായി രേഖപ്പെടുത്തിയിട്ടുണ്ട്. സാധാരണ മനുഷ്യന് അതു പ്രയാസമാണ്. വെറോണിക്ക ഒറ്റയാണ് എന്നു നടിച്ചു. മറ്റുള്ളവരെ നിരാകരിച്ചു. എന്നാൽ, സ്വയം സന്തുഷ്ടയാകാൻ അവൾക്കു കഴിഞ്ഞില്ല. ഇച്ഛാശക്തിയും ആത്മബലവും പ്രദർശിപ്പിച്ച് അവൾ ഒരു പാടുപേരെ അമ്പരപ്പിച്ചിട്ടുണ്ട്. അതേ ഇച്ഛാശക്തി അവളെ മരണമുറിയുടെ കൂട്ടുമുറിയിൽ, മാനസിക ചികിത്സാലയത്തിൽ എത്തിച്ചു.

മനോരോഗാശുപത്രിയിൽ വലിയ ഒരു സ്വാതന്ത്ര്യമുണ്ട്. എങ്ങനെ പെരുമാറിയാലും അവിടെ ആരും നമ്മെ തെറ്റിദ്ധരിക്കില്ല. മനസ്സിന്റെ കെട്ടുകൾ അഴിച്ചഴിച്ചുവിടാം. എല്ലാവരുടെയും മുന്നിൽ ധീരതയുടെ മൂടുപടമിടുന്ന വെറോണിക്ക ആശുപത്രിയിലെ നഴ്സിന്റെ മുന്നിൽ പൊട്ടിക്കരയുന്നു. ഉടലിലെ സർവനാശകമായ ബലങ്ങളെ മുഴുവൻ അവൾ അഴിച്ചുവിടുന്ന മറ്റൊരു മുഹൂർത്തവുമുണ്ട് നോവലിൽ. തന്നോട്, ലോകത്തോട്, ഭ്രാന്തല്ലെന്നു നടിക്കുന്ന മറ്റു മനുഷ്യരോട്, മുന്നിലിരിക്കുന്ന കസാലയോട് എല്ലാമുള്ള വെറുപ്പ് അവൾ കെട്ടഴിച്ചുവിടുന്നു. അവൾക്കു സ്നേഹം മാത്രം കൊടുത്ത അമ്മയെ അവൾ വെറുത്തു. അമ്മയുടെ സ്നേഹത്തെ വെറുത്തു. ജീവിതത്തിനു വിശദീകരണങ്ങൾ നല്കുന്ന ഗ്രന്ഥാലയത്തിലെ അനേക പുസ്തകങ്ങളെ വെറുത്തു. വെറുപ്പിന്റെ ഭ്രാന്തനടനമായി അവളുടെ വിരലുകൾ ചികിത്സാലയത്തിലെ പിയാനോവിൽ വിഭ്രമരാഗങ്ങൾ തീർത്തു.

വെറുപ്പു പെയ്തൊഴിഞ്ഞ് വെറോണിക്ക സ്വസ്ഥയായി. ആകാശത്തിലെ നക്ഷത്രങ്ങളിൽനിന്ന് മങ്ങിയ വെട്ടം മുറിയിൽ നിറഞ്ഞു. ആ വെട്ടം ആഴമുള്ള ശാന്തിയും പ്രേമവും അവളുടെ ഹൃദയത്തിൽ നിറച്ചു.

എല്ലാ മനുഷ്യരും ഉള്ളിൽ ചില വിഷാണുക്കളെ കൊണ്ടുനടക്കുന്നുണ്ട്. ക്ഷയരോഗത്തിന്റെ അണുക്കളായ ട്യൂബർക്കുലോസിസ് ബാസിലൈ എല്ലാ ഉടലിലുമുണ്ട്. എന്നാൽ, ഉടൽ തളരുമ്പോഴാണ് ക്ഷയത്തിന്റെ അണു ആക്രമിക്കുന്നത്. എല്ലാ ജീവിതത്തിന്റെയും ഉള്ളിൽ കയ്പുണ്ട്. ആ കയ്പ് ഉന്മാദമായി മാറുന്നത് ബാഹ്യയാഥാർത്ഥ്യത്തെ പേടിച്ചു തുടങ്ങുമ്പോഴാണ്.

ഒരു ബാഹ്യശക്തിക്കും കടന്നാക്രമിക്കാൻ കഴിയാത്തവിധം കനത്ത പ്രതിരോധങ്ങൾ ചിലർ ജീവിതത്തിനു ചുറ്റും ഉയർത്തി വയ്ക്കുന്നു. പുറംലോകത്തെ, പുതിയ മനുഷ്യരെ, പുതിയ സ്ഥലങ്ങളെ, വ്യത്യസ്തമായ അനുഭവങ്ങളെ അവർ പുറത്തു നിർത്തുന്നു. അങ്ങനെയുള്ളവരുടെ ഉള്ളിലാണ് കയ്പിന്റെ വിഷാണുക്കൾ നാശം വിതയ്ക്കുന്നത്. എല്ലാറ്റിനെയും വെളിയിൽ നിർത്താനുള്ള വ്യഗ്രതയിൽ പുറംലോകത്തേക്കു പോകാൻ അവർ അശക്തരായിത്തീരുന്നു. യാന്ത്രികമായി ജീവിതത്തിലെ ചര്യകളെല്ലാം അവർ ചെയ്യുന്നുണ്ട്. പ്രതിരോധത്തിന്റെ ഭിത്തികൾക്കുള്ളിൽ എല്ലാം നിയന്ത്രണാധീനമാണ് എന്നു തെറ്റിദ്ധരിച്ചു ജീവിക്കുന്ന ഇവർക്ക് വൈകാതെ ഈ ക്രിയകളോടൊന്നും മാനസികാഭിമുഖ്യം ഇല്ലാതെയാകുന്നു. സ്നേഹദ്വേഷങ്ങൾ ആവിഷ്കൃതമാകാത്ത മനസ്സിന് ജീവിക്കാനും മരിക്കാനും താത്പര്യമില്ലാതെയാകുന്നു. പലപ്പോഴും ആ കയ്പ് കെട്ടഴിച്ചു വിടുന്നത്



ഒരു ഉച്ചാടനത്തിന്റെ ഫലം ചെയ്യും. വെറോണിക്ക ഉള്ളിലെ വെറുപ്പഴിച്ചുവിട്ടപ്പോൾ അവളിൽ ശാന്തി നിറഞ്ഞത് അങ്ങനെയാണ്.

ഹൃദയം പിഞ്ഞിയ വെറോണിക്ക വൈകാതെ മരിച്ചുപോകുമെന്ന് ചികിത്സാലയത്തിലെ അന്തേവാസികൾക്കു പലർക്കും അറിയാമായിരുന്നു. അതുകൊണ്ടുതന്നെ അവളുടെ ഉള്ളിൽ വീണ്ടും ജീവിതാശകൾ നിറയ്ക്കാതിരിക്കാനും അവർ ശ്രദ്ധിച്ചു. മേരി എന്ന അന്തേവാസിനി പ്രത്യേകിച്ചും. നിയമജ്ഞയായ മേരിയുടെ കാഴ്ചപ്പാടിൽ അരാജകത്വമോ ക്രമമില്ലായ്മയോ അല്ല, ജീവിതത്തെ വരിയുന്ന നിയമങ്ങളുടെ ധാരാളിത്തമാണ് ഉന്മാദത്തെ പെറ്റു വളർത്തുന്നത്. സമൂഹം ഒരുപാടു തീർപ്പുകളുണ്ടാക്കുന്നു. തീർപ്പുകൾക്കു വിരുദ്ധമായ നിയമങ്ങളും. അതുകൊണ്ടുതന്നെ നിത്യേനയുള്ള സഞ്ചാരപഥത്തിൽനിന്ന് അല്പമെങ്കിലും മാറി സഞ്ചരിക്കാൻ സാധാരണ മനുഷ്യൻ ഭയക്കുന്നു.

മരണം അടുത്തു എന്നു വിശ്വസിച്ച വെറോണിക്ക ശേഷിച്ച ജീവിതം ഉത്സവമായി ആഘോഷിക്കാൻ തീരുമാനിക്കുന്നു. ജീവിതത്തിന്റെ ഹ്രസ്വത മുന്നിൽ വന്നു പെട്ടപ്പോൾ ജീവിതവാഞ്ഛ പ്രതികാരപൂർവം അവളിൽ തിരിച്ചെത്തി. എഡ്വേഡ് എന്ന ഷിസോഫ്രെനിക്കുമായി അപ്പോഴേക്കും അവൾ പ്രണയത്തിലായിരുന്നു. അവളുടെ ഹൃദയത്തിന് ഒരു കുഴപ്പവും ഉണ്ടായിരുന്നുമില്ല. അവളിൽ ജീവിതാസക്തി നിറയ്ക്കാൻ അവളുടെ ചികിത്സകൻതന്നെ കണ്ടെത്തിയ തന്ത്രമായിരുന്നു അത്. അവളെ ചൂഴ്ന്നിരുന്ന വിഷാദവും മരവിപ്പും വിട്ടുപോയി. ജീവിതം ഒരു സൗഭാഗ്യമായി അവൾ അറിഞ്ഞു.

വ്യത്യസ്തതയുള്ള മനുഷ്യർ എല്ലാവരെയുംപോലെ പെരുമാറാൻ ശ്രമിക്കുന്നിടത്താണ് യഥാർത്ഥത്തിൽ ഉന്മാദത്തിന്റെ ആരംഭവും. ആ ശ്രമം ന്യൂറോസിസിനും സൈക്കോസിസിനും പരനോയിയയ്ക്കും വിത്തായി മാറും. ആ ശ്രമം പ്രകൃതിവിരുദ്ധമാണ്. ദൈവത്തിന്റെ നിയമങ്ങൾക്കെതിരാണ്. കാട്ടിലെ ഓരോ മരത്തിന്റെയും ഓരോ ഇലയും വ്യത്യസ്തമാണ്. ആ വ്യതിരിക്തതയാണ് പ്രകൃതിനിയമം. എന്നാൽ, മനുഷ്യന് വ്യത്യാസങ്ങൾ പാടില്ലെന്ന് സമൂഹനിയമങ്ങൾ അനുശാസിക്കുന്നു. അതുകൊണ്ട് പൊതുവായ നിയമങ്ങൾക്കുവേണ്ടിയുള്ള സമൂഹത്തിന്റെ നിർബന്ധബുദ്ധി മനോവൈകല്യങ്ങൾക്ക് നിമിത്തമാവുകയും ചെയ്യുന്നു.

### മൂന്ന്

ആൽകെമിയുടെ രചനാരഹസ്യങ്ങളെപ്പറ്റി ചില സൂചനകളുമായാണ് *ദ് ആൽകിമിസ്റ്റ്* എന്ന പുസ്തകം ആരംഭിക്കുന്നത്. ആൽ കെമിയെക്കുറിച്ച് ആ പുസ്തകത്തിൽ പ്രതിപാദിച്ചിരുന്ന പല കാര്യങ്ങളും സത്യമാണെന്ന് പിന്നീട് അദ്ദേഹത്തിന്റെ ഗുരു പറഞ്ഞു. എന്നാൽ, ആൽകെമിയെക്കുറിച്ച് വലിയ അറിവുകളൊന്നും ആ പുസ്തകം എഴുതുന്നതിനു മുമ്പ് കൊയ്ലൊ നേടിയിരുന്നുമില്ല. ഇതെങ്ങനെ സംഭവിക്കുന്നു? ആകാശത്തെ മേഘങ്ങൾ നദികളുടെ ആത്മാക്കളാണ്. കടലിൽ പുനർജനിക്കുന്ന നദികൾ ആകാശത്തേക്കുയർന്ന് മേഘങ്ങളായി നിലകൊള്ളുന്നു. പിന്നീട് അവ പർവതമുകളിലേക്ക് മഴയായി മടങ്ങുമ്പോൾ അതിൽ കടലിന്റെ രഹസ്യംകൂടി ഉൾ

ച്ചേർന്നിരിക്കും. മനസ്സ് നദിയാകുമ്പോൾ അത് കടലിലേക്കൊഴുകുകയും അവിടത്തെ രഹസ്യങ്ങളറിയുകയും ചെയ്യുന്നു. മനുഷ്യനിലേക്ക് വലിയ പ്രയത്നം കൂടാതെ അറിവുകൾ ഒഴുകിയെത്തുന്നത് ഇങ്ങനെയാണ്.

പൗലൊയ്ക്കും ഭാര്യയായ ക്രിസിനും ഉണ്ടാകുന്ന ആത്മീയ പ്രതിസന്ധികളെക്കുറിച്ചാണ് *ദ് വാൽകിരീസ്* എന്ന പുസ്തകം പറയുന്നത്. പോയ കാലത്തെ ഒരു ശാപത്തിൽനിന്നു മുക്തി നേടാനാണ് കൊയ്‌ലൊ ഭാര്യയുമൊത്ത് മരുഭൂമിയിലേക്ക് യാത്ര ചെയ്യുന്നത്. ഒരുമിച്ചു ജീവിക്കുമ്പോഴും അപരിചിതരായിത്തീരുന്ന രണ്ടു പേർ പരസ്പരം കണ്ടെത്തുന്നതിന്റെ കഥ കൂടിയാണിത്. പേടികളെയും ആത്മപ്രതിസന്ധികളെയും അതിഭൗതികമായി നേരിടുന്നതെങ്ങനെയെന്നും ഈ പുസ്തകം ലളിതമായി പറഞ്ഞുതരുന്നു.

ചിലരുടെ ജീവിതത്തെ വിടാതെ പിന്തുടരുന്ന ശാപങ്ങളുണ്ട്. സ്വപ്നങ്ങൾ സാക്ഷാത്കൃതമാകുന്നു എന്നു തോന്നുന്ന നിമിഷത്തിൽതന്നെ അത് കൈവിട്ടും പോകുന്നു. സ്നേഹിച്ചു കൂട്ടിയത് അവർതന്നെ തട്ടിക്കളയുന്നു. ചിലർ കയ്പുള്ള നോട്ടംകൊണ്ട്. മറ്റു ചിലർ അഴിച്ചുവിട്ട വാക്കുകൊണ്ട്. വിഡ്ഢി ചുംബനംകൊണ്ടും ധീരൻ വാളുകൊണ്ടും സ്നേഹത്തെ കൊല്ലുന്നു. ഈ ശാപത്തെ അതിജീവിക്കുന്നത് എങ്ങനെയെന്നും ഓരോരുത്തരും അവരുടെ കാവൽമാലാഖയുമായി സംവദിക്കുന്നത് എങ്ങനെയെന്നും ആത്മകഥാപരമായ ഈ പുസ്തകത്തിൽ കൊയ്‌ലൊ വിവരിക്കുന്നു.

മന്ത്രവിദ്യയുടെയും അനുഷ്ഠാനങ്ങളുടെയും വഴിയിലൂടെയുള്ള സഞ്ചാരത്തിന്റെ അപകടങ്ങളെയും അപ്രതീക്ഷിതമായ ആനന്ദങ്ങളെയും കുറിച്ച് ഈ പുസ്തകത്തിൽ കൊയ്‌ലൊ പറയു ന്നുണ്ട്. എന്നാൽ, ആത്മീയതയുടെ തരംഗദൈർഘ്യമുള്ള വായനക്കാരനെ ഈ പുസ്തകം വശീകരിക്കുന്നത് മറ്റൊരു കാരണം കൊണ്ടാണ്. വായനക്കാരന്റെ ബോധമണ്ഡലത്തെ വിപുലമാക്കുന്ന നിരീക്ഷണങ്ങളാണ് ഈ പുസ്തകത്തിന്റെ സമ്പന്നത. അത് നാം തന്നെ മറന്നുപോയ ചില അനുഭവങ്ങളാണ്. ഉദാഹരണത്തിന്, ജീവിതത്തിന്റെ ചില സന്ദർഭങ്ങളിലെങ്കിലും നമ്മെ ആരോ ശ്രദ്ധിച്ചുകൊണ്ടിരിക്കുന്നതായി തോന്നാത്തവരില്ല. ആ സമയം അജ്ഞാതനായ ഒരു കാണിക്കുവേണ്ടി അരങ്ങേറുന്ന നാടകത്തിലെ കഥാപാത്രമാണെന്ന് ക്ഷണികമായെങ്കിലും ഒരു വിചാരം നമ്മെ പിടികൂടുന്നു. അലിവോടുകൂടി നമ്മുടെ ചെയ്തികളെ നോക്കുന്ന ഒരു അദൃശ്യസാന്നിധ്യം. ഈ അനുഭവത്തിന്റെ സൂക്ഷ്മതയോടെ വായിച്ചാൽ വിശ്വത്തെ അരങ്ങായും ഇരുട്ടിനെ യവനികയായും ഭാനുബിംബത്തെ ശക്തിസ്രോതസ്സായും ഇവയെല്ലാം ഒരു ഭ്രാന്തനാട്യത്തിനു പിന്നിലെ മുകുന്ദന്റെ ക്രീഡയായും കാണുന്ന മേല്പത്തൂരിന്റെ മുക്തകം കൂടുതൽ വ്യക്തമാകും.

ഉപബോധമനസ്സ്, ഇന്ദ്രിയാതീതമനസ്സ് എന്നൊക്കെ മനഃശാസ്ത്രജ്ഞന്മാർ വ്യവഹരിക്കുന്ന ഇന്ദ്രിയത്തെ രണ്ടാം മനസ്സ് എന്ന ലളിതമായ സംജ്ഞകൊണ്ടാണ് കൊയ്‌ലൊ വിവരിക്കുന്നത്. രണ്ടാം മനസ്സിനെ ശ്രദ്ധിക്കാൻ എല്ലാവർക്കും കഴിയും. ബോധമനസ്സ് എന്തു ചെയ്യുമ്പോഴും രണ്ടാം മനസ്സും സജീവമാണ്. അത് ഇന്നലെ കേട്ട ഒരു പാട്ടാകാം. അല്ലെങ്കിൽ പോയ കാലത്തിൽനിന്ന് ഒരു സ്നേഹസ്മരണയോ പാപസ്മൃതിയോ ആകാം. അതിനെ യുദ്ധം ചെയ്തു തോല്പിക്കാനാവില്ല. രണ്ടാം മനസ്സിനെ



ഒഴിവാക്കാൻ ഏറ്റവും നല്ല മാർഗ്ഗം അതിൽത്തന്നെ മുഴുകി ആ മനസ്സിനെ ക്ഷീണിപ്പിക്കുകയാണ്. രണ്ടാം മനസ്സ് ക്ഷീണിതമാവുമ്പോൾ വർത്തമാനം തെളിഞ്ഞുവരും. അപ്പോൾ ചക്രവാളത്തിലേക്കു നോക്കുക. വിശാലമായ കാഴ്ചയാണത്. കാഴ്ച എന്നാൽ ദർശനം എന്നർത്ഥം. വിശാലമായ ഇടങ്ങളിൽ നോക്കിയിരുന്നാൽ ആത്മാവിനു ചിറകു മുളയ്ക്കും.

തെരുവിൽ നടക്കുന്ന മനുഷ്യരെ ശ്രദ്ധിക്കുക. പലരും താഴേക്കു മാത്രം നോട്ടം പതിച്ച് നടക്കുന്നു. മിക്കയാളുകളും തങ്ങൾക്കു ചുറ്റും മുപ്പതടി വിസ്താരത്തിൽ ഒരു മാന്ത്രികവൃത്തമുണ്ടാക്കും. അതിനുള്ളിൽ വരുന്ന ആളുകൾ, മേശകസാലകൾ, ജാലകങ്ങൾ, ടെലിഫോൺ എന്നിവയെ ശ്രദ്ധിക്കും. ചെറിയ വൃത്തത്തിനുള്ളിലെ കാര്യങ്ങൾ നമുക്കു നിയന്ത്രിക്കാവുന്നതാണ് എന്നതിനാൽ. നിയന്ത്രിക്കാവുന്ന ചെറിയ ലോകം സൃഷ്ടിച്ച് അതിനുള്ളിൽ സുരക്ഷിതനാകാനാണ് സാധാരണ മനുഷ്യന്റെ ശ്രമം. തനിക്കു ചെറിയ കാര്യങ്ങൾ മതി എന്നു തീർച്ചയാക്കുന്ന എം.ടി. വാസുദേവൻ നായരുടെ കഥാപാത്രവും ഇതുതന്നെയാണ് ചെയ്യുന്നത്. വിവേകി, അകലങ്ങളിലേക്കു നോക്കുന്നു. അരക്ഷിതനവുന്നു. അവന്റെ ആത്മാവിന് ചിറകു മുളയ്ക്കുന്നു. സൂര്യനും കാറ്റും നിശ്ശബ്ദതയും മാത്രമുള്ള മരുഭൂമിയിലെത്തിപ്പെടുമ്പോൾ കൊയ്‌ലൊയും ക്രിസും പുതിയ സ്വാതന്ത്ര്യം അനുഭവിക്കുന്നത് ഇതുകൊണ്ടാണ്.

മാലാഖകളുമായി സംസാരിക്കാനാണ് അവർ മരുഭൂമിയിൽ എത്തിയത്. പരിക്കുന്ന സ്നേഹമാണ് മാലാഖ. സ്നേഹം എപ്പോഴും വിടരാൻ വെമ്പിനില്ക്കും. നന്മതിന്മകൾക്കതീതമാണ് അത്. എല്ലാറ്റിനെയും കൊന്നൊടുക്കുകയും എല്ലാ ചെയ്തികൾക്കും മാപ്പുതരികയും ചെയ്യുന്ന സ്നേഹം. ആത്മാവിനെ മറു ലോകത്തേക്കു കൊണ്ടുപോകുന്ന മാലാഖയും ആത്മാവിനെ തിരികെക്കൊണ്ടുവരുന്ന കാവൽമാലാഖയും.

മനസ്സിനെ ഒരു പ്രത്യേക വഴിയിൽ നയിക്കുമ്പോഴാണ് നാം മാലാഖമാരുമായി സംസാരിക്കുന്നത്. ഇത്, ഒരർഥത്തിൽ അവനവനോടുതന്നെയുള്ള സംഭാഷണമാണ്. കുട്ടികളായിരിക്കെ നാം നമ്മോടു സംസാരിക്കുമായിരുന്നു. കിളികളോടു മിണ്ടാനുള്ള പേച്ച് അറിയുമായിരുന്നു (ഇപ്പോഴും കാണാം ട്രാഫിക് ജാമിലും മറ്റും കുടുങ്ങുമ്പോൾ മുതിർന്നവരും സ്വയം സംസാരിക്കുന്നത്). വളർന്നു വരുമ്പോൾ രണ്ടാം മനസ്സ് ഇതിനു ബാധയാകുന്നു. അദൃശ്യമായ ലോകവുമായി സംസാരിക്കാനുള്ള പാലം മുറിഞ്ഞു പോകുന്നു. രണ്ടാം മനസ്സ് നിശ്ശബ്ദമാവുമ്പോൾ നമ്മെ അദൃശ്യതയുമായി ബന്ധിപ്പിക്കുന്ന പാലം തെളിഞ്ഞു വരുന്നു. ആത്മാവിൽനിന്ന് വലിയൊരു ഊർജപ്രവാഹം ഉണ്ടാകുന്നു. കവികൾ ഇതിനെ പ്രചോദനം എന്നു വിളിക്കുന്നു. മനഃശാസ്ത്രജ്ഞന്മാർ സൈക്കാഡിലിക് നിമിഷങ്ങൾ എന്നു പറയും. പരിശുദ്ധാത്മാവുമായുള്ള ലയമായി, എപ്പിഫനിയായി വിശ്വാസികൾ ഇതിനെ കാണും.

പ്രപഞ്ചത്തിലെ അദൃശ്യശക്തികളെ അറിയാനുള്ള വാസന എല്ലാവരിലും സഹജമായുണ്ട്. ഉദയാസ്തമനങ്ങളും കൊടുങ്കാറ്റും പോലുള്ള പ്രകൃതിവിസ്മയങ്ങൾ നോക്കി നാം നിശ്ചേഷ്ടരായി നിന്നുപോകാറുണ്ട്. എന്നാൽ രണ്ടാം മനസ്സ്, ഒരേ ആശയങ്ങളുടെ ആവർത്തനങ്ങളും സാമ്പ

ത്തികകേ്ളശങ്ങളും സഫലമാകാത്ത തൃഷ്ണകളും ഓർമ്മിപ്പിച്ചുകൊണ്ട് ഈ ലയത്തിനു തടസ്സമായി നില്ക്കുന്നു.

ജീവിതം ഒരു അനുഷ്ഠാനമാണ്. കുർബാനയോ ദീപാരാധനയോ പോലെ പല അനുഷ്ഠാനങ്ങൾ ചേർന്ന വലിയ ആരാധനയാണ് ജീവിതവും. അനുഷ്ഠാനത്തിലെ ഒരംശത്തിനും മാറ്റം വരാതെ അത് നിത്യവും ആവർത്തിക്കുമ്പോൾ നാം അതിനെ കൃത്യനിഷ്ഠ എന്നു പറയുന്നു. ചെറുപ്പത്തിൽ, ജീവിതത്തിന് വലിയ പ്രാധാന്യം കല്പിക്കാത്ത കാലത്ത് നാം നിഷ്ഠകളിൽ വിശ്വസിക്കുന്നില്ല. വളരുന്നതിനൊപ്പം നമ്മുടെ നിത്യവൃത്തികളും ഘനീഭവിച്ച് അതിൽ നാം സുരക്ഷിതരാകുന്നു. അപ്രതീക്ഷിതത്വങ്ങളെ ജീവിതത്തിൽനിന്നൊഴിവാക്കുന്നു. ഈ നിഷ്ഠ, സന്ന്യാസിയെപ്പോലും അടിമയാക്കി മാറ്റുന്നു.

ദൈവികതയുടെ സ്ത്രൈണമുഖം വിവരിക്കുന്ന ഒരു ഗ്രന്ഥം 1994-ൽ കൊയ്ലൊ രചിച്ചു. *ബൈ ദ റിവർ പിയാഡ്രാ ഐ സാറ്റ് ഡൗൺ ആൻഡ് ഐ വെപ്റ്റ്*. സ്ത്രീപക്ഷത്തുനിന്നുള്ള ആഖ്യാനമാണ് ആ പുസ്തകത്തിന്റേത്. ലബനീസ് കവിയായ കാഹ്ലിൽ ജിബ്രാനും അമേരിക്കൻ പ്രൊഫസർ മേരി ഹസ്കലും പരസ്പരം എഴുതിയ പ്രണയലേഖനങ്ങളുടെ സംഗ്രഹമായ *ലവ് ലെറ്റേഴ്സ് ഫ്രം എ പ്രോഫറ്റ്*, പ്രവാചകനായ ഏലീശയെക്കുറിച്ചുള്ള *ദ് ഫിഫ്ത് മൗണ്ടൻ* എന്നീ ഗ്രന്ഥങ്ങളും അദ്ദേഹത്തിന്റേതായിട്ടുണ്ട്. *ഒഫ് ദ് വാരിയർ ഒഫ് ലൈറ്റ്, ദ് ഗിഫ്റ്റ്* എന്നിവയാണ് മറ്റു രചനകൾ.

തന്റെ കൃതികളിലൂടെ കൊയ്ലൊ ഒരു ദാർശനികത മുന്നോട്ടു വയ്ക്കുന്നുണ്ട്. അത് ഇപ്രകാരം ക്രോഡീകരിക്കാം: എല്ലാ മനുഷ്യരും വ്യത്യസ്തരാണ്. അതുകൊണ്ട് വ്യത്യാസമുള്ള വഴിയിലൂടെ വേണം ഓരോ മനുഷ്യനും ജീവിതയാത്ര. മനുഷ്യന് രണ്ടു കർമ്മവഴികളുണ്ട്; ധ്യാനത്തിന്റേതും ക്രിയയുടേതും. രണ്ടു വഴികളും ഒരിടത്തുതന്നെ എത്തിച്ചേരുന്നു. മനുഷ്യന് രണ്ടു വിശേഷങ്ങളുണ്ട്; ബലവും അനുഗ്രഹവും. ബലംകൊണ്ട് വിധിയിലെത്തിച്ചേരണം. തനിക്കു നല്ലതെന്നു തോന്നുന്നത് മറ്റുള്ളവരുമായി പങ്കുവയ്ക്കലാണ് അനുഗ്രഹം.

മനുഷ്യന് അവന്റെ വഴി തിരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യം നല്കപ്പെട്ടിട്ടുണ്ട്. ആ സ്വാതന്ത്ര്യം ഉപയോഗിക്കാതിരുന്നാൽ അത് ശാപമായി മാറും. മറ്റുള്ളവർ അവന്റെ വഴി തിരഞ്ഞെടുക്കും. മനുഷ്യന് രണ്ടു വഴികൾ തിരഞ്ഞെടുക്കാനുണ്ട്, ശരിയുടേതും തെറ്റിന്റേതും. തെറ്റായ വഴി ശരി ശീലിക്കാനുള്ള വഴി കൂടിയാണ്.

ഓരോ മനുഷ്യന്റെയും ലൈംഗികത സഹജവും വ്യത്യസ്തവുമാണ്. മറ്റുള്ളവരെ ഉപദ്രവിക്കാതെ ആ വ്യത്യസ്തതയെ പാപബോധമില്ലാതെ ആവിഷ്കരിക്കാവുന്നതാണ്. ഓരോ മനുഷ്യനും അവന്റെ സ്വകാര്യ ഐതിഹ്യമുണ്ട്. അതിന്റെ സാഫല്യത്തിനു വേണ്ടി അവൻ പ്രയത്നിക്കേണ്ടതുണ്ട്. അതിനുവേണ്ടിയാണ് അവൻ ഈ ലോകത്തു വന്നിരിക്കുന്നത്.

എല്ലാ പുരുഷനിലും സ്ത്രീയുണ്ട്; സ്ത്രീയിൽ പുരുഷനും. സഹജജ്ഞാനത്തെ വസ്തുനിഷ്ഠമായി കാണാൻ ശീലിക്കണം. മനുഷ്യർ രണ്ടു ഭാഷകൾ ശീലിക്കണം—സമൂഹത്തിന്റേതും ശകുനങ്ങളുടേതും. സമൂഹ



[illegible] മറ്റുള്ളവരുമായി സംവദിക്കാൻ സഹായിക്കുന്നു. അടയാളങ്ങളുടെ ഭാഷ [illegible]വഭാഷയെ വിശദീകരിക്കാൻ ഉപയോഗിക്കുന്നു. ഓരോ മനുഷ്യനും ആനന്ദത്തിന്റെ ഉറവ അന്വേഷിച്ചു പോകാൻ അവകാശമുണ്ട്. അവനവന്റെ ആനന്ദമാണ്, മറ്റുള്ളവർ പറയുന്ന ആനന്ദമല്ല അന്വേഷിക്കേണ്ടത്.

ഏറ്റവും പ്രധാനമായി, എല്ലാ മനുഷ്യനും ഉള്ളിൽ ഉന്മാദത്തിന്റെ ജ്വാല [illegible]ടാതെ സൂക്ഷിക്കണം. സാധാരണ മനുഷ്യനെപ്പോലെ പെരുമാറുകയും [illegible]വണം. എല്ലാ മതങ്ങളും ഒരേ ദൈവത്തിലേക്കു നയിക്കുന്നു. അതുകൊണ്ട് എല്ലാ മതങ്ങളും മാനിക്കപ്പെടേണ്ടതാകുന്നു.

പൗലൊ കൊയ്ലൊയുടെ ഈ ദർശനങ്ങൾ ശൂന്യാകാശത്തു മുളച്ചതല്ല. ബൈബിളിലെയും കൊറാനിലെയും ഭഗവദ്ഗീതയിലെയും ആശയങ്ങൾ അദ്ദേഹത്തിന്റെ ദർശനത്തിലുണ്ട്. ഫ്രോയിഡും യുങ്ങും ജിദ്ദു കൃഷ്ണമൂർത്തിയും പ്രത്യക്ഷമായോ പരോക്ഷമായോ അദ്ദേഹത്തെ സ്വാധീനിച്ചിട്ടുണ്ട്. ദൈവാന്വേഷകരായ എഴുത്തുകാരുടെ നിരയിൽ ഹെസ്സെയുടെയോ കസൻ ദ് സാക്കിസിന്റെയോ തലപ്പൊക്കവും കൊയ്ലൊയ്ക്ക് അവകാശപ്പെടാനില്ല. എന്നാൽ, നിലനില്പിന്റെ അസാധാരണമായ ലാളിത്യം അദ്ദേഹത്തിന്റെ കൃതികളിലുണ്ട്. വൈക്കം മുഹമ്മദു ബഷീർ ജയിൽ വർണിക്കുമ്പോൾ, അന്തേവാസികളും ജയിൽ വാർഡനുമെല്ലാം പുറംലോകത്തുള്ളവരെക്കാൾ നല്ലവരായി മാറുന്നതുപോലെ കൊയ്ലൊയുടെ ചികിത്സാലയത്തിലെ അന്തേവാസികൾക്കാണ് പുറംലോകത്തുള്ളവരെക്കാൾ നേർബുദ്ധി. സാധാരണ മനുഷ്യനു മനസ്സിലാകുന്ന ഭാഷയിൽ ജീവിതത്തിന്റെ ഗഹനതകളെ വിവരിക്കുന്നതാണ് പൗലോ കൊയ്ലൊയുടെ വിജയരഹസ്യം.

## നാല്

പ്രപഞ്ചത്തെ നോക്കിക്കാണുന്ന രീതിയിൽ ശാസ്ത്രത്തിനുണ്ടായ മാറ്റങ്ങളുടെ പശ്ചാത്തലത്തിലാണ് കൊയ്ലൊ മുന്നോട്ടു വയ്ക്കുന്ന പുതിയ ആത്മീയത പ്രസക്തമാകുന്നത്. സാങ്കേതിക വിദ്യയുടെ വികാസത്തിലൂടെ മനുഷ്യജീവിതത്തിൽ മാറ്റം വരുത്തുക മാത്രമല്ല ശാസ്ത്രം ചെയ്തിട്ടുള്ളത്. നമ്മുടെ ലോകവീക്ഷണത്തെ മാറ്റാനും ശാസ്ത്രജ്ഞാനത്തിന് കഴിഞ്ഞിട്ടുണ്ട്. രാഷ്ട്രീയം, സമ്പദ്ശാസ്ത്രം എന്നിവയിൽ ഇന്നും ആധിപത്യം ചെലുത്തുന്നത് പാശ്ചാത്യമായ യാന്ത്രിക ലോകവീക്ഷണംതന്നെയാണ്.

പതിനേഴാം നൂറ്റാണ്ടിൽ ശാസ്ത്രത്തിന്റെ വളർച്ച മനുഷ്യജീവിതത്തിൽ പരിവർത്തനങ്ങളുണ്ടാക്കിയ കാലം മുതലാണ് ഈ ലോകവീക്ഷണവും ഉണ്ടായത്. പത്തൊൻപതാം നൂറ്റാണ്ടിൽ ശാസ്ത്രം സാങ്കേതികവിദ്യയുടെ കൂട്ടുപിടിച്ചപ്പോൾ ഈ വീക്ഷണം പ്രബലമാവുകയും ചെയ്തു. ഇന്നും ഒരു പരിധിവരെ നമ്മുടെ ജീവിതത്തിൽ ഇത് ആധിപത്യം ചെലുത്തുന്നു. മനസ്സിനെ വസ്തുവിൽനിന്ന് വേർപെടുത്തിക്കാണുന്നതാണ് ഈ ലോകവീക്ഷണത്തിന്റെ കാതൽ. മനുഷ്യന്റെ ബോധത്തിൽനിന്നു വേർപെടുത്തി ബാഹ്യലോകത്തെ കാണുന്ന രീതി. മനുഷ്യയുക്തിയും വസ്തുനിഷ്ഠമായ നിരീക്ഷണപാടവവുംകൊണ്ട് ഭൂമിയുടെ അർത്ഥം നിർവചിക്കാം എന്നതാണ് ഈ വീക്ഷണത്തിന്റെ മറ്റൊരു വശം. അതുകൊണ്ടുതന്നെ മനുഷ്യന്റെ ഈ പാടവങ്ങൾക്ക് പ്രാധാന്യം കല്പിക്കുകയും മറ്റു സിദ്ധികളെ അവൻതന്നെ അവഗണിക്കുകയും ചെയ്തു. പുരോഗതി, വ്യക്തിപരത, മാത്സര്യം എന്നിവ

പ്രധാനപ്പെട്ട കാര്യങ്ങളാണ് എന്ന ചിന്താഗതിയും ഈ വീക്ഷണം സൃഷ്ടിച്ചു.

ഈ യാന്ത്രികലോകവീക്ഷണം പ്രകൃതിയെയും ഗണിതനിയമങ്ങൾ കൊണ്ടു മാത്രം വിലയിരുത്തി. ഭൗതികയാഥാർത്ഥ്യത്തെ മാത്രം അതംഗീകരിച്ചു. ശൂന്യസ്ഥലത്തു നില്ക്കുന്ന ചില അടിസ്ഥാന കണികകളുടെ ചലനങ്ങൾകൊണ്ട് എല്ലാ പ്രതിഭാസങ്ങളെയും നിർവചിക്കാം എന്ന് അഹങ്കരിച്ചു. പ്രപഞ്ചം ശൂന്യതയിൽ ചരിക്കുന്ന നക്ഷത്രങ്ങളും ഗൃഹങ്ങളും മാത്രമായി. പ്രകൃതിവസ്തുക്കൾ പരമാണുക്കളുടെ ചലനം മാത്രമായി.

ഭൗതികയാഥാർത്ഥ്യത്തെക്കുറിച്ചുള്ള ഈ യാന്ത്രികവിശദീകരണം ഇന്ന് ശാസ്ത്രത്തിനുതന്നെ പഥ്യമല്ലാതെയായിരിക്കുന്നു; ഊർജതന്ത്രത്തിനു പ്രത്യേകിച്ചും. ആപേക്ഷികസിദ്ധാന്തത്തെയും ക്വാണ്ടം മെക്കാനിക്സിനെയും തൃപ്തിപ്പെടുത്താൻ ഈ ലോകവീക്ഷണത്തിന് സാധിക്കാതെ വന്നു. ഒരിക്കൽ ബന്ധിതമായ കണികകളെ എളുപ്പത്തിൽ വേർപെടുത്താവുന്നതല്ല എന്ന് ശാസ്ത്രം കണ്ടു. കണികകൾക്കിടയിൽ നീളുന്ന ഊർജപ്രവാഹത്തെ ക്വാണ്ടം സിദ്ധാന്തം പ്രധാനമായി കാണുന്നു. ശാസ്ത്രത്തിന്റെ ഊന്നലുകളിൽ ഉണ്ടായ ഈ മാറ്റങ്ങൾക്കനുസരിച്ച് നമ്മുടെ ലോകവീക്ഷണവും മാറേണ്ടതുണ്ട്.

എല്ലാറ്റിന്റെയും സത്ത ചലനത്തിലും പരിണാമത്തിലുമാണ് എന്നതാണ് പുതിയ ദർശനം. കണികകൾ ചലിച്ചുകൊണ്ടിരിക്കുന്നു എന്ന പഴയ ദർശനമല്ല ഇത്. വസ്തുവിലും ഊർജത്തിലും എന്ന വിഭജനം സാദ്ധ്യമാകാത്ത തുടർച്ചയായ ചലനം, ശിവനൃത്തത്തെപ്പോലെ. ഭൗതികലോകത്തിന്റെ ഉള്ളിൽ മുറിയാത്ത പ്രവാഹത്തിന്റെ പൂർണത. സ്ഥലകാലങ്ങൾക്കതീതമായ, ഉറവ അറിയാത്ത ബലക്കടലാണത്. അനന്തമായ പൂർണതയാണ് പ്രപഞ്ചത്തിന്റെ അടിസ്ഥാന സ്വഭാവം. വസ്തു എല്ലാറ്റിന്റെയും അടിസ്ഥാനമായിരുന്ന കാലം കഴിഞ്ഞു. അപാരമായ ബലക്കടലിലെ ഒരു തിര മാത്രമായി വസ്തുവിനെ പുതിയ ശാസ്ത്രം കണ്ടുതുടങ്ങി. മനുഷ്യാവധാരണത്തിനു വഴങ്ങാത്തതാണ് ലോകത്തിന്റെ യുക്തി. ദൃശ്യലോകത്തിനു പിന്നിലെ അദൃശ്യലോകത്തെ ശാസ്ത്രം വിശ്വസിച്ചുതുടങ്ങുന്നിടത്താണ് പ്ലേറ്റോയുടെ ആദർശലോകവും കൊയ്ലൊയുടെ മറുലോകവും വീണ്ടും പ്രസക്തമാവുന്നത്.

**ഡോ. കെ.എം. വേണുഗോപാൽ**

## നാന്ദി

സഞ്ചാരിസംഘത്തിലെ ആരോ കൊണ്ടുവന്ന ഒരു പുസ്തകം ആൽകെമിസ്റ്റ് പെറുക്കിയെടുത്തു. പേജുകൾ മറിക്കവേ, അയാൾ നാർസിസസിനെക്കുറിച്ചുള്ള ഒരു കഥ അതിൽ കണ്ടു.

തടാകക്കരയിൽ ചെന്നിരുന്ന് ആ ജലപ്പരപ്പിൽ പ്രതിഫലിക്കുന്ന സ്വന്തം രൂപസൗന്ദര്യം കണ്ട് മതിമറക്കാറുള്ള നാർസിസസ് എന്ന ആ ചെറുപ്പക്കാരന്റെ കഥ ആൽകെമിസ്റ്റിന് അറിവുള്ളതായിരുന്നു. തന്നത്താൻ മറന്ന അയാൾ ഒരു പ്രഭാതത്തിൽ ആ തടാകത്തിലേക്കു മറിഞ്ഞുവീണ് മുങ്ങിമരിച്ചു. അവൻ വീണ അതേ സ്ഥാനത്ത് ഒരു പൂ വിടർന്നുവന്നു. ആ പൂവിനെ നാർസിസസ് എന്നു വിളിച്ചുപോന്നു.

പക്ഷേ, ആ പുസ്തകത്തിന്റെ ഗ്രന്ഥകർത്താവ് കഥ അവസാനിപ്പിച്ചിരുന്നത് ഇങ്ങനെയായിരുന്നില്ല.

നാർസിസസ് മരിച്ചപ്പോൾ വനദേവതമാർ ആ തടാകക്കരയിൽ പ്രത്യക്ഷപ്പെട്ടു. തെളിനീർ നിറഞ്ഞു കിടന്നിരുന്ന ആ തടാകം ഉപ്പുരസമുള്ള ഒരു കണ്ണീർതടാകമായി മാറിയിരിക്കുന്നതായി അവർ കണ്ടു.

"നീ എന്തിനാ കരഞ്ഞത്?" വനദേവതമാർ ചോദിച്ചു.

"ഞാൻ നാർസിസസിനു വേണ്ടിയാണ് കേഴുന്നത്." തടാകം മറുപടി പറഞ്ഞു.

"നീ നാർസിസസിനെ ചൊല്ലി കേഴുന്നതിൽ അത്ഭുതമില്ല." അവർ പറഞ്ഞു.

"കാട്ടിൽവെച്ച് ഞങ്ങൾ എല്ലായ്പോഴും അവനെ പിൻതുടരുന്നുണ്ടായിരുന്നെങ്കിലും തൊട്ടരുകിലിരുന്ന് അവന്റെ സൗന്ദര്യം മുഴുവൻ ആസ്വദിക്കാൻ കഴിഞ്ഞിരുന്നത് നിനക്കു മാത്രമായിരുന്നല്ലോ!"

"പക്ഷേ,... അത്രയ്ക്കും സുന്ദരനായിരുന്നുവോ നാർസിസസ്?" തടാകം ചോദിച്ചു.

ദേവതമാർ അതിശയത്തോടെ പറഞ്ഞു: "അത്... നിന്നെക്കാൾ കൂടുതൽ മറ്റാർക്കാണ് അറിയുക? നിന്റെ തീരത്തു വന്ന് കുനിഞ്ഞിരുന്നല്ലേ എന്നും അവൻ തന്റെ രൂപസൗകുമാര്യം കണ്ടു രസിക്കാറുള്ളത്."

തടാകം അല്പസമയത്തേക്കു നിശ്ശബ്ദയായി. അവസാനം അതു പറഞ്ഞു: "വാസ്തവം... ഞാൻ നാർസിസസിനെ ഓർത്തു കരയുന്നു എന്നതു ശരിതന്നെ. പക്ഷേ, അവന്റെ സൗന്ദര്യം ഒരിക്കലും എന്റെ കണ്ണിൽ പെട്ടിട്ടില്ല.. ഓരോ പ്രാവശ്യവും അവൻ ഇവിടെ എന്റെ കരയിൽ വന്നിരുന്ന് മുട്ടുകുത്തി നോക്കുമ്പോൾ അവന്റെ കണ്ണുകളുടെ ആഴത്തിൽ എന്റെ സ്വന്തം സൗന്ദര്യത്തിന്റെ പ്രതിബിംബം കണ്ടിരുന്നതുകൊണ്ടാണ് ഞാനിപ്പോൾ കരയുന്നത്."

'എന്തൊരു മനോഹരമായ കഥ.' ആൽകെമിസ്റ്റ് ആത്മഗതം ചെയ്തു.

സാന്റിയാഗോ എന്നായിരുന്നു അവന്റെ പേര്. ഒരു ദിവസം സന്ധ്യ മയങ്ങാൻ തുടങ്ങിയ നേരത്ത് തന്റെ ആട്ടിൻപറ്റവുമായി അവൻ ഉപേക്ഷിക്കപ്പെട്ട ഒരു പള്ളിക്കരുകിൽ ചെന്നെത്തി. അതിന്റെ മേൽക്കൂര വളരെ പണ്ടേ ഇടിഞ്ഞുപൊളിഞ്ഞു വീണതാണ്. ഒരിക്കൽ സക്രാരി നിന്ന സ്ഥാനത്ത് ഇപ്പോൾ ഒരൂക്കൻ സൈക്കമോർ മരം വളർന്നു നിൽക്കുന്നു.

ആ രാത്രി അവിടെ കഴിച്ചുകൂട്ടാൻ അവൻ തീരുമാനിച്ചു. തകർന്നു കിടന്നിരുന്ന പടിവാതിലിലൂടെ ആടുകളെ ഒന്നൊഴിയാതെ അവൻ അകത്തേക്കു തെളിച്ചു. രാത്രിയിൽ അവ അലഞ്ഞു തിരിയുന്നതു തടയാനായി അവിടെ കിടന്നിരുന്ന രണ്ടു പൊളിഞ്ഞ മരപ്പലകകളെടുത്തു പടിവാതിൽ അടച്ചുറപ്പിച്ചു. ശ്രദ്ധിക്കാതെ പറ്റുമോ? ആ പരിസരത്തൊന്നും ചെന്നായ്ക്കളുടെ ശല്യമില്ല. എങ്കിലും ആട്ടിൻകുട്ടികളല്ലേ? തരം കിട്ടിയാൽ അവ പുറത്തേക്കു ചാടും. ഒരിക്കൽ അങ്ങനെയൊരബദ്ധം പറ്റി. ഒരു കുഞ്ഞാട് അവന്റെ കണ്ണുവെട്ടിച്ച് രാത്രി പുറത്തേക്കു ചാടി. പിറ്റേന്നു മുഴുവൻ സമയവും അവനു തെണ്ടിത്തിരയേണ്ടിവന്നു, അതിനെ കണ്ടുപിടിച്ച് വീണ്ടും കൂട്ടത്തിലെത്തിക്കാൻ.

ഇട്ടിരുന്ന കോട്ടൂരി, അതുകൊണ്ടുതന്നെ നിലത്തെ പൊടിയൊന്നടിച്ചു മാറ്റി അവൻ കിടക്കാൻ വട്ടംകൂട്ടി. വായിക്കാൻ കൈയിൽ കരുതിയിരുന്ന പുസ്തകമെടുത്ത് തലയിണയായി വെച്ചു. 'അടുത്ത തവണ കുറച്ചുകൂടി കനമുള്ള പുസ്തകം തിരഞ്ഞെടുക്കണം.' അവൻ തന്നത്താൻ പറഞ്ഞു. 'വായിക്കാൻ കൂടുതൽ പേജുകൾ, തല ചായ്ക്കാൻ കൂടുതൽ കനമുള്ള തലയിണ.'

ഉറക്കമുണർന്നപ്പോൾ ആദ്യം മാനത്തേക്കാണവൻ നോക്കിയത്. ഇരുട്ട കന്നിട്ടില്ല: പള്ളിയുടെ പാതി പൊളിഞ്ഞ മേൽക്കൂരയിലൂടെ ആകാശത്തങ്ങിങ്ങു ചില നക്ഷത്രങ്ങൾ കാണാം.

കുറച്ചുനേരം കൂടി ഉറങ്ങാമായിരുന്നുവെന്ന് അവനു തോന്നി. ആ സ്വപ്നമാണ് പെട്ടെന്നു തന്നെ ഉണർത്തിയത്. കഴിഞ്ഞയാഴ്ചയും കണ്ടു, ഇതേ സ്വപ്നം. അന്നും ഇതുപോലെതന്നെ. മുഴുവൻ കാണും മുമ്പേ ഞെട്ടിയുണർന്നു.

ആടുമേയ്ക്കുന്ന അഗ്രം വളഞ്ഞ വടി കൈയിലേന്തി അവനെഴുന്നേറ്റു. ഉറങ്ങിക്കിടന്ന ആട്ടിൻകൂട്ടത്തെ മെല്ലെ തട്ടിയുണർത്താൻ തുടങ്ങി. പക്ഷേ,

അവൻ എഴുന്നേറ്റയുടൻതന്നെ അവ മുക്കാലും അനങ്ങാൻ തുടങ്ങിയത് അവൻ ശ്രദ്ധിച്ചിരുന്നു. ഏതോ ഒരു നിഗൂഢശക്തി അവന്റെ ജീവിതത്തെ ആടുകളുമായി ബന്ധിച്ചു നിർത്തിയിരുന്നതു പോലെയായിരുന്നു അത്. കഴിഞ്ഞ രണ്ടു വർഷമായി തീറ്റയും വെള്ളവും തേടി നാടു മുഴുവൻ അവയെയും തെളിച്ചുകൊണ്ടു നടക്കുകയായിരുന്നല്ലൊ. 'എന്റെ പതിവുകൾ ഇവ എത്ര കൃത്യമായി ധരിച്ചുവെച്ചിരിക്കുന്നു!' അവൻ സ്വയം മന്ത്രിച്ചു. ഒരു നിമിഷം അതിനെക്കുറിച്ചു ചിന്തിച്ചപ്പോൾ അതു മറിച്ചാവാമെന്നും അവനു തോന്നി. ഒരുപക്ഷേ, അവനാവാം അവയുടെ മട്ടും മാതിരിയുമായി പൊരുത്തപ്പെട്ടിട്ടുള്ളത്.

കൂട്ടത്തിൽ ചില മടിയന്മാരുണ്ട്. നല്ലവണ്ണം തട്ടിവിളിച്ചാലേ എഴുന്നേൽക്കൂ എന്നു ശാഠ്യം പിടിക്കുന്നവർ. അത്തരക്കാരെ വടിയുടെ അറ്റം കൊണ്ട് തെല്ലു ബലമായൊന്നു തട്ടി ഓരോന്നിനെയും പേരു വിളിച്ച് അവൻ എഴുന്നേല്പിച്ചു. താൻ പറയുന്നതൊക്കെ തന്റെ ആടുകൾ മനസ്സിലാക്കുന്നുണ്ട് എന്നായിരുന്നു അവന്റെ വിശ്വാസം. അതുകൊണ്ടുതന്നെ പുല്ലും വെള്ളവും തേടി ഊരു തെണ്ടുന്നതിനിടയിൽ അവറ്റയോട് മിണ്ടുകയും പറയുകയും അവന് ഒരു രസമായിരുന്നു. ഇടയ്ക്ക് താൻ വായിക്കുന്ന പുസ്തകങ്ങളിലെ രസകരമായ ഭാഗങ്ങൾ അവൻ അവയെ വായിച്ചു കേൾപ്പിക്കും. ചിലപ്പോൾ ഒരു പാവം ഇടയന്റെ ഏകാന്തജീവിതത്തിലെ വേദനകളും ആഹ്ളാദങ്ങളും അവയുമായി പങ്കുവെയ്ക്കും. കടന്നുപോകുന്ന വഴിയിലെ കൗതുകമുണർത്തുന്ന വിശേഷങ്ങളും അവൻ അവയ്ക്കു പറഞ്ഞുകൊടുക്കുമായിരുന്നു.

പക്ഷേ, കഴിഞ്ഞ ഏതാനും ദിവസങ്ങളായി അവന്റെ വർത്തമാനം മുഴുവൻ ആ പെൺകുട്ടിയെ കുറിച്ചുമാത്രമായിരുന്നു. ഇനി നാലേനാലു ദിവസത്തെ വഴി. പിന്നെ അവളുടെ ഗ്രാമമായി. ഒരു പലചരക്കു കച്ചവടക്കാരനായിരുന്നു അവളുടെ അച്ഛൻ. കഴിഞ്ഞ ഒരു വർഷം മാത്രമേ അവൻ അവിടെ പോയിട്ടുള്ളു. ഒരു ചങ്ങാതിയുടെ നിർദ്ദേശപ്രകാരം അവൻ തന്റെ ആട്ടിൻപറ്റത്തെ അവിടെ കൊണ്ടു ചെന്നു. അവയുടെ രോമമെല്ലാം വിലയ്ക്കെടുക്കാൻ അയാൾ തയ്യാറായിരുന്നു. പക്ഷേ, രോമം വെട്ടുന്നത് സ്വന്തം കൺമുമ്പിൽതന്നെ വേണമെന്ന് അയാൾ നിർബന്ധം പിടിച്ചു.... അല്ലെങ്കിൽ ഇടയൻ തന്നെ കബളിപ്പിച്ചാലോ?

"കുറച്ചു കമ്പിളി വില്ക്കാനുണ്ട്, എടുക്കുന്നോ?"
അന്ന് ആ കടയുടെ മുമ്പിൽ ചെന്നുനിന്ന് ആ ഇടയബാലൻ കച്ചവടക്കാരനോടു ചോദിച്ചു. "ഉച്ചതിരിഞ്ഞു വാ." മുതലാളി മറുപടി പറഞ്ഞു. കടയിൽ നല്ല തിരക്കുള്ള സമയമായിരുന്നു. കുറച്ചുമാറി കടയിലേക്കുള്ള കല്പടവുകളിലൊന്നിൽ അവൻ കാത്തിരുന്നു. സഞ്ചി തുറന്ന് ഒരു പുസ്തകമെടുത്തു വായിക്കാൻ തുടങ്ങി.

"അല്ലാ! ആട്ടിടയന്മാർ വായിക്കുമോ? ഞാനാദ്യമായി കാണുകയാണ്." തൊട്ടുപിന്നിൽ നിന്ന് ഒരു പെൺകിടാവിന്റെ സ്വരം.





കറുത്ത നീണ്ട മുടി. മൂറിഷ് ജേതാക്കളുടെ ഛായ തോന്നിക്കുന്ന കണ്ണുകൾ. തനി ആൻഡലുസിയക്കാരി.

"സാധാരണയായി ഞാൻ അധികവും പഠിക്കുന്നത് എന്റെ ഈ ആട്ടിൻ പറ്റത്തിൽനിന്നാണ്; പുസ്തകങ്ങളിൽനിന്നല്ല." അവൻ മറുപടി പറഞ്ഞു. അങ്ങനെ തുടങ്ങിയ സംഭാഷണം ഏതാണ്ട് രണ്ടു മണിക്കൂറോളം നീണ്ടുപോയി. അതിനിടയിൽ അവൾ പറഞ്ഞു, ആ കടയുടമസ്ഥനാണ് അവളുടെ അച്ഛൻ എന്ന്. പിന്നെയും ഒരുപാടു വർത്തമാനം അവൾ പറഞ്ഞു. നാട്ടിൻപുറത്തെ വിരസമായ ദിവസങ്ങൾ. പ്രത്യേകിച്ചൊന്നും സംഭവിക്കാതെ ഇഴഞ്ഞുനീങ്ങുന്നു. അവനും ധാരാളം പറയാനുണ്ടായിരുന്നു. ഉൾനാടുകളിലെ വർത്തമാനങ്ങൾ, താൻ തങ്ങിയ മറ്റു പട്ടണങ്ങളിലെ വിശേഷങ്ങൾ. അങ്ങനെ അവളുമായി വർത്തമാനം പറഞ്ഞിരിക്കാൻ അവനു നല്ല രസം തോന്നി. തന്റെ ആട്ടിൻപറ്റവുമായി സൊള്ളുന്നതിൽനിന്നും തികച്ചും വ്യത്യസ്തം.

"അപ്പോ നിങ്ങളെങ്ങനെയാണ് വായിക്കാൻ പഠിച്ചത്?" അവളുടെ ചോദ്യം.

"സാധാരണ എല്ലാവരും പഠിക്കുന്നതുപോലെതന്നെ; സ്കൂളിൽ പോയി." അവന്റെ ഉത്തരം.

"അത്രയ്ക്കൊക്കെ പഠിപ്പുണ്ടെങ്കിൽ പിന്നെ, നിങ്ങൾ വെറുമൊരു ആട്ടിടയനായതെന്തിനാ?"

ആ ചോദ്യത്തിന് വ്യക്തമായൊരു മറുപടി പറയാൻ എന്തുകൊണ്ടോ അവൻ മടിച്ചു. പറഞ്ഞുകൊടുത്താൽതന്നെ അത് അവൾക്കു മനസ്സിലാവില്ലെന്ന് അവനുറപ്പായിരുന്നു. അതുകൊണ്ട് ഉരുണ്ടു പിരണ്ട് എന്തോ പറഞ്ഞ് അവൻ ഒഴിഞ്ഞുമാറി. അവളുടെ ശ്രദ്ധ തിരിക്കാനായി തന്റെ നീണ്ട യാത്രകളെക്കുറിച്ചവൻ പറയാൻ തുടങ്ങി. വഴിയിലെ കൗതുകങ്ങൾ. അസാധാരണമായ അനുഭവങ്ങൾ. തികഞ്ഞ ശ്രദ്ധയോടെ അവളതൊക്കെ മൂളിക്കേട്ടു. ആ വിടർന്ന കറുത്ത കണ്ണുകളിൽ ഭയവും വിസ്മയവും മാറിമാറി തെളിഞ്ഞു.

അതിനിടയിലെപ്പോഴോ അവന്റെ മനസ്സ് സ്വയമറിയാതെ തുടിക്കാൻ തുടങ്ങി. ആ പെൺകുട്ടിയുടെ സാമീപ്യം അതുവരെയില്ലാതിരുന്ന മോഹങ്ങൾ അവന്റെ മനസ്സിലുണർത്തി—എന്നും അവൾ തന്നോടൊപ്പമുണ്ടായിരുന്നുവെങ്കിൽ. ആടുകളെയുംകൊണ്ട് ചുറ്റി തിരിയുന്നതിനു പകരം അവളുടെ കൂടെ എവിടെയെങ്കിലും ഒന്നു സ്ഥിരമായി പാർപ്പുറപ്പിക്കാൻ കഴിഞ്ഞുവെങ്കിൽ! അവൻ സങ്കല്പത്തിൽ കണ്ടു. തന്റെ ജീവിതത്തിൽ വന്നുചേരാൻ പോകുന്ന നിറപ്പകർച്ച. ദിവസം ഒരിക്കലും തീരല്ലേയെന്നും കടയിലെ തിരക്ക് ഒഴിയല്ലേ എന്നും മൂന്നുദിവസം തന്നെ കാത്തിരുത്താനിടവരട്ടേ എന്നും അവൻ വെറുതെ മോഹിച്ചു. കുറെക്കൂടി നേരം അവളോടൊപ്പം കഴിയാൻ അവസരം കിട്ടുമല്ലോ.

പക്ഷേ, അവസാനം കച്ചവടക്കാരൻ പ്രത്യക്ഷപ്പെട്ടു. നാലാടുകളുടെ രോമമേ അയാൾക്കപ്പോൾ ആവശ്യമുണ്ടായിരുന്നുള്ളു. അയാളുടെ കൺമുമ്പിൽ വെച്ചുതന്നെ അവൻ അതു വെട്ടിക്കൊടുത്തു. മുറിച്ച രോമത്തിന്റെ

വിലയും നൽകി അവനെ യാത്ര അയയ്ക്കുന്നതിനിടയിൽ അടുത്ത വർഷം വീണ്ടും വരുവാൻ അയാൾ അവനോടാവശ്യപ്പെട്ടിരുന്നു.

അങ്ങനെ ഇതാ ഒരിക്കൽക്കൂടി അവൻ ആ നാട്ടിൻപുറത്തേക്കു തിരിച്ചെത്തുന്നു. ഇനി നാലു ദിവസത്തെ യാത്രയേയുള്ളു. അവനു നല്ല ഉത്സാഹം തോന്നി; ഒപ്പം നേരിയ ആശങ്കയും. ആ പെൺകുട്ടി ഇതിനിടെ തന്നെ മറന്നിട്ടുണ്ടെങ്കിലോ. ദിവസങ്ങളെത്ര കഴിഞ്ഞു. എത്രയെത്ര ആട്ടിടയന്മാർ ആ വഴി കടന്നുപോയിരിക്കും.

"അതൊന്നും കാര്യമാക്കാനില്ല—" അവൻ തന്റെ ആട്ടിൻപറ്റത്തോട് പറഞ്ഞു.

"വേറെ എത്ര നാടുകളിൽ വേറെ എത്ര പെൺകുട്ടികളെ എനിക്കറിയാം." എന്നാൽ, അതു കാര്യമാക്കാനുള്ളതുതന്നെയെന്ന് അവന്റെ ഹൃദയം പറഞ്ഞു. കപ്പലോട്ടക്കാരെയും സഞ്ചാരികളായ വർത്തകന്മാരെയുംപോലെ ആട്ടിടയന്മാർക്കും തങ്ങളുടെ അലഞ്ഞു തിരിഞ്ഞുള്ള ജീവിതസുഖങ്ങൾ മറക്കാൻ സഹായിക്കുന്ന ആരെങ്കിലുമുള്ള ഒരു പട്ടണം കണ്ടെത്താൻ കഴിയുമെന്നും അവനറിയാമായിരുന്നു.

നേരം പുലർന്നു. അവൻ തന്റെ ആട്ടിൻപറ്റത്തെ സൂര്യനു നേർക്ക് ആട്ടിത്തെളിച്ചു. 'ഇവറ്റയ്ക്കെന്തു സുഖമാണ്'—അവനോർത്തു. 'ഒന്നു മറിയേണ്ട. ഒരു തീരുമാനവുമെടുക്കേണ്ട....വെറുതെയങ്ങു നടന്നാൽ മതി. അതുകൊണ്ടുതന്നെയാകാം അവ തന്നെ വിടാതെ കൂടിയിരിക്കുന്നത്.'

വയറുനിറയെ പുല്ലും വെള്ളവും കിട്ടണമെന്നല്ലാതെ അവയ്ക്കുണ്ടോ മറ്റു വല്ല ചിന്തകളും? അതു രണ്ടും കിട്ടുന്നിടത്തേക്ക് താൻ അവയെ എത്തിക്കുന്നുമുണ്ട്.' ശരിയാണ്; ആൻഡലുസിയയിലെ ഏറ്റവും നല്ല പുൽമേടുകൾ എവിടെയാണെന്ന് അവനു നന്നായി അറിയാമായിരുന്നു.

'ഈ ആടുകളുടെ ജീവിതം...' അവന്റെ ചിന്തകൾ തുടർന്നു:'ഒരു മാറ്റവുമില്ല. പുതുമയില്ല. എന്നും ഒരേപോലെ. ഉദയത്തിനും അസ്തമയത്തിനും ഇടയ്ക്കു നീണ്ടുകിടക്കുന്ന കുറെ മണിക്കൂറുകൾ. അവയ്ക്കുണ്ടോ വല്ല പഠിപ്പും അറിവും. താൻ കണ്ട നഗരദൃശ്യങ്ങളെക്കുറിച്ചു പറയുമ്പോൾ അവ വല്ലതും മനസ്സിലാക്കുന്നുണ്ടോ. അല്ലെങ്കിലും അതൊക്കെ മനസ്സിലാക്കിയിട്ട് അവയ്ക്കുണ്ടോ വല്ല പ്രയോജനവും. അവയ്ക്കു വേണ്ടത് വയറുനിറയ്ക്കാൻ പുല്ലും വെള്ളവും മാത്രം. അതിനു പകരമായി തരുന്ന ഒരു ചുമട് കമ്പിളി. ഇടയ്ക്കു ചിലപ്പോൾ ഒന്നാന്തരം മാംസം. പിന്നെ, തന്നെപ്പോലുള്ളവർക്ക് അവയുടെ കറകളഞ്ഞ ചങ്ങാത്തം.'

'ഇവ തന്നെ കണ്ണുമടച്ചു വിശ്വസിക്കുന്നുവല്ലോ.' അവന്റെ ആലോചനകൾ പിന്നെയും നീണ്ടുപോയി. 'സ്വന്തം ഉൾപ്രേരണകൾ കൂടി അവ ഗൗനിക്കാതെയായിരിക്കുന്നു. താൻ അവയെ നേർവഴിക്കുതന്നെ നടത്തുമെന്ന് അത്രയ്ക്കുമൊരുറപ്പ്. പെട്ടെന്ന് തന്റെ തല തിരിഞ്ഞാലോ. ഈ ആടുകളെയൊക്കെ പിടിച്ച് ഓരോന്നിനെയായി കൊല്ലാൻ തുടങ്ങിയാൽ? ഒരുപക്ഷേ





ഒട്ടുമുക്കാലും ചത്തുതീരുന്നതുവരെ തങ്ങളെ പിടികൂടിയിരിക്കുന്ന ആപത്തിനെക്കുറിച്ച് അവ മനസ്സിലാക്കുകയേ ഇല്ല. അത്രയ്ക്കും ശുദ്ധമാണ് അവയുടെ മനസ്സ്!'

അവന് തന്റെ ചിന്തകളിൽ അത്ഭുതം തോന്നി. 'എന്തേ ഇങ്ങനെയൊരു ദുഷ്ടബുദ്ധി തന്റെ മനസ്സിൽ കടന്നു കൂടാൻ! ഈ പഴയ പള്ളി വല്ല ബാധയുമുള്ള സ്ഥലമായിരിക്കുമോ. അന്നു കണ്ടു മറന്ന സ്വപ്നം ഇവിടെ വന്നപ്പോൾ വീണ്ടും. പിന്നെ ഇപ്പോൾ ഈ ദുഷ്ടചിന്തയും. തന്റെ വിശ്വസ്തരായ ആട്ടിൻപറ്റത്തിനു നേരെ ഉള്ളിലുയർന്ന ക്രൂരത.' അവനു വിഷമം തോന്നി. കൈയിൽ കരുതിയിരുന്ന വീഞ്ഞു കുപ്പിയിൽനിന്ന് രണ്ടു കവിൾ എടുത്തു കുടിച്ചു. കുപ്പായം ഒന്നുകൂടി ഇറുക്കിപ്പിടിച്ച് നല്ലവണ്ണം പുതച്ചു. ഏതാനും മണിക്കൂർ കഴിഞ്ഞാൽ സൂര്യൻ ഉച്ചിയിൽ എത്തുമെന്നവനറിയാമായിരുന്നു. അപ്പോൾ ചൂടിന്റെ ആധിക്യംകൊണ്ട് വയലുകളിലൂടെ ആട്ടിൻപറ്റത്തെ നയിച്ചു കൊണ്ടുപോകുവാൻ കഴിയുകയില്ല. വേനൽക്കാലത്ത് സ്പെയിനിലെ എല്ലാവരും കിടന്നുറങ്ങുന്ന സമയമാണത്. രാത്രി ഇരുൾ പരക്കുന്നതുവരെ ഈ ചൂട് നീണ്ടുനിൽക്കും. അത്രയുംനേരം അവൻ തന്റെ കുപ്പായവും തൂക്കി നടക്കണം. കുപ്പായത്തിന്റെ ഭാരത്തെക്കുറിച്ചോർത്തപ്പോൾ അതു ചെയ്യുന്ന സഹായവും അവനോർത്തു. വെളുപ്പാൻ കാലത്തെ കുളിരിനെതിരെ പിടിച്ചു നിൽക്കാൻ കഴിയുന്നത് ആ കുപ്പായം ഒന്നുകൊണ്ടു മാത്രമാണ്.

'മാറ്റങ്ങൾക്കു നാം തയ്യാറായിരിക്കേണ്ടതുണ്ട്.' അവൻ ചിന്തിച്ചു. കുപ്പായത്തിന്റെ കനത്തിനും ഊഷ്മളതയ്ക്കും അവൻ നന്ദി പറഞ്ഞു.

കുപ്പായത്തിനൊരു നിയോഗമുണ്ടായിരുന്നു. അതുപോലെതന്നെ അവനും. തുടർച്ചയായ യാത്രയായിരിക്കാം അവനു വിധിച്ചിരിക്കുന്നത്. ഈ ആൻഡലുസിയൻ പ്രദേശങ്ങളിൽ അവൻ ചുറ്റിത്തിരിയാൻ തുടങ്ങിയിട്ട് രണ്ടു വർഷത്തിലേറെക്കാലമായി. ഇപ്പോൾ എല്ലാം കാണാപ്പാഠം; ഈ ഭാഗത്തെ ഓരോ മുക്കും മൂലയും. ഇത്തവണ അവളെ കാണുമ്പോൾ അവൾക്കു പറഞ്ഞുകൊടുക്കണം, തന്നെപ്പോലുള്ളൊരു സാധാരണ ആട്ടിടയൻ എഴുത്തും വായനയും പഠിച്ചതെങ്ങനെ എന്ന്.

ഏതാണ്ട് ഈ ആടുകളെപ്പോലെതന്നെയായിരുന്നു അവന്റെ അച്ഛനമ്മമാരും. വയറു നിറച്ച് ആഹാരത്തിനുവേണ്ടി ദിവസം മുഴുവൻ അദ്ധ്വാനിക്കുക. അവരുടെ ഏറ്റവും വലിയ മോഹം, മകനെ ഒരു പുരോഹിതനായി കാണാനായിരുന്നു. കുടുംബത്തിന് അതിൽപ്പരം ഒരു അഭിമാനമുണ്ടാകാനുണ്ടോ? പതിനാറുവയസ്സുവരെ ഒരു സെമിനാരിയിൽ ചേർന്ന് അവൻ പഠിക്കുകയും ചെയ്തു. ലാറ്റിനും സ്പാനിഷും ദൈവശാസ്ത്രവും അവൻ അഭ്യസിച്ചു. പക്ഷേ, കുട്ടിക്കാലംമുതൽക്കുതന്നെ അവൻ ലോകത്തെക്കുറിച്ചറിയാനാണാഗ്രഹിച്ചത്. ദൈവത്തെക്കുറിച്ചും മനുഷ്യന്റെ പാപങ്ങളെക്കുറിച്ചുമൊക്കെ പഠിക്കുന്നതിലേറെ പ്രാധാന്യം അവൻ അതിനു നൽകി. ഒരു ദിവസം ഉച്ചയ്ക്കു വീട്ടിലെത്തിച്ചേർന്ന അവൻ, താനൊരിക്കലും ഒരു പുരോഹിതനാകാൻ ആഗ്രഹിക്കുന്നില്ലെന്ന കാര്യം തന്റെ പിതാവിനെ അറിയി

ക്കാനുള്ള ധൈര്യം കാട്ടി. തനിക്കു യാത്ര പോകണമെന്നും ലോകം കാണണ മെന്നും അവൻ പിതാവിനെ അറിയിച്ചു.

“നോക്ക്. നിനക്കറിയോ?” അവന്റെ അച്ഛൻ ചോദിച്ചു: “ലോകത്തിന്റെ എല്ലാ ഭാഗത്തുനിന്നും ആളുകൾ ഈ ഗ്രാമം വഴി കടന്നുപോകാറുണ്ട്. പുതുമകൾ തേടിയാണവർ വരിക. പക്ഷേ, അടിസ്ഥാനപരമായി യാതൊരു മാറ്റവും വരാതെതന്നെ അവർ തിരിച്ചുപോകും. കൊട്ടാരം കാണാൻവേണ്ടി അവർ മല കയറുന്നു. ഭൂതകാലം ഇപ്പോളത്തേതിൽനിന്നും ഭേദപ്പെട്ടതാ ണെന്ന ധാരണയോടെ അവർ തങ്ങളുടെ ചിന്തകൾക്കു കടിഞ്ഞാണിടും. അവരിൽ ചിലർക്കു സ്വർണ്ണത്തലമുടിയും ചിലർക്കു കറുത്ത തൊലിയുമു ണ്ടാകും. പക്ഷേ, അടിസ്ഥാനപരമായി അവർ ഇവിടെയുള്ളവരെപ്പോലെ യൊക്കെത്തന്നെ.”

“എന്നാലും, അവർ താമസിക്കുന്ന നഗരങ്ങളിലെ കൊട്ടാരങ്ങൾ എനിക്കു നേരിട്ടു കാണുകതന്നെ വേണം.” അവൻ ശാഠ്യം പിടിച്ചു.

“നമ്മുടെ നാടുകാണുന്നവർ പറയാറുള്ളത് അവർ ഇവിടെത്തന്നെ തങ്ങാനാണാഗ്രഹിക്കുന്നത് എന്നാണല്ലോ.” അവന്റെ പിതാവ് തടർന്നു പറഞ്ഞു.

“ആയിക്കോട്ടെ.” അവൻ പറഞ്ഞു: “ഞാൻ അവരുടെ നാടുകൾ കാണാ നാഗ്രഹിക്കുന്നു; അവരെങ്ങനെ ജീവിക്കുന്നു എന്നറിയാനും.”

“അങ്ങനെ യാത്ര ചെയ്ത് ഇവിടെ വരുന്നവർ പണക്കാരാണ്. ചെല വാക്കാൻ ഇഷ്ടംപോലെ പണം.... വഴിയാത്ര അവർക്കൊരു പ്രശ്നമല്ല.” പിതാവ് പിന്നേയും അവനെ കാര്യം പറഞ്ഞു മനസ്സിലാക്കാൻ ശ്രമിച്ചു. “നമ്മുടെ കൂട്ടത്തിൽനിന്ന് ഇങ്ങനെ യാത്രയ്ക്കായി ഇറങ്ങിത്തിരിക്കുന്നവർ ആരാണെന്നു നിനക്കറിയോ! ആടുകളേയും മേച്ച് ഊരു ചുറ്റുന്ന ഇടയന്മാർ.”

“എന്നാൽ ഞാനും ഒരിടയനായേക്കാം.” അവന് ഒരു സംശയവുമുണ്ടാ യിരുന്നില്ല.

അവന്റെ പിതാവ് പിന്നെയൊന്നും പറഞ്ഞില്ല. പിറ്റേന്നു നേരം പുലർ ന്നതും ഒരു മടിശ്ശീലയെടുത്ത് അവന്റെ കൈയിൽ കൊടുത്തു. മൂന്നു പുരാ തന സ്പാനിഷ് സ്വർണ്ണനാണ്യങ്ങളായിരുന്നു അതിനുള്ളിൽ.

“ഒരു ദിവസം വയലിൽനിന്നു കിട്ടിയവയാണ് ഈ സ്വർണ്ണനാണ്യങ്ങൾ. നിന്റെ പിതൃസ്വത്തിന്റെ ഒരു ഭാഗമായിരിക്കട്ടെ അത്. നിന്റെ ആട്ടിൻപറ്റത്തെ വാങ്ങാനായി അത് ഉപയോഗപ്പെടുത്തുക. ഇനി നീ പുറപ്പെട്ടോളൂ. എന്നെ ങ്കിലുമൊരുനാൾ നിനക്കു മനസ്സിലാകും നമ്മുടെ നാടാണ് ഏറ്റവും നല്ല തെന്ന്. നമ്മുടെ നാട്ടിലെ പെൺകിടാങ്ങളാണ് ഏറ്റവും സുന്ദരികളായിട്ടുള്ള തെന്നും നീ ഒരുനാൾ അറിയാനിടയാകും.”

പിതാവിന്റെ അനുഗ്രഹവും വാങ്ങി അവൻ യാത്രയായി. ആ കണ്ണുക ളിൽ നോക്കിനിൽക്കേ അവനു തോന്നി, തന്നെപ്പോലെ യാത്ര ചെയ്യാനും ലോകം കാണാനുമുള്ള മോഹം അദ്ദേഹത്തിന്റെ മനസ്സിലും തുടിക്കുന്നു





ണ്ടെന്ന്. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം അത്, നിത്യജീവിതത്തിന്റെ പ്രാരബ്ധങ്ങൾക്കിടയിൽ കുഴിച്ചുമൂടപ്പെട്ട ഒരു സ്വപ്നം മാത്രം. കുടിക്കാൻ വെള്ളം, കഴിക്കാൻ ആഹാരം, കിടക്കാൻ ഒരു പാർപ്പിടം ... ഇതൊക്കെ തേടി പ്പിടിക്കുന്ന തിരക്കിൽ ഇങ്ങനെയൊരു മോഹം എങ്ങനെ വച്ചുപുലർത്താൻ!

അകലെ ചക്രവാളം തുടുക്കാൻ തുടങ്ങി. പിന്നെ കാണെക്കാണെ സൂര്യൻ ഉദിച്ചുപൊങ്ങി. പിതാവുമായി നേരത്തേ നടന്ന സംഭാഷണ ത്തെക്കുറിച്ചോർത്തപ്പോൾ അവനു സന്തോഷം തോന്നി. ഇതിനകം സ്ഥല ങ്ങളെത്ര കണ്ടുകഴിഞ്ഞു. എത്ര കൊട്ടാരങ്ങൾ. എത്ര യുവതികൾ (എന്നാലും അവനെ പല നാൾ കാത്തിരുന്ന ആ കച്ചവടക്കാരന്റെ മകളോ ടൊപ്പം അവരാരും എത്തുമായിരുന്നില്ല). അവന് ഒരു കുപ്പായം സ്വന്തമാ യുണ്ടായി. അതിനു പുറമെ, കൈമാറാവുന്ന ഒരു പുസ്തകവും ഒരു ആട്ടിൻ പറ്റവും അവനുണ്ട്. പക്ഷേ, പ്രധാന കാര്യം അതൊന്നുമല്ല. സ്വന്തം ഇഷ്ടം പോലെ ജീവിതം നയിക്കാൻ അവനു കഴിയുന്നു എന്നുള്ളതാണ്. ആൻഡലു സിയയിൽ യാത്ര ചെയ്തു മടുത്താൽ ആടുകളെയൊക്കെ വിറ്റ് കടൽ കടക്കാം. അതും മടുക്കുമ്പോഴേക്കും കാണാനുള്ളതൊക്കെ താൻ കണ്ടു കഴിഞ്ഞിട്ടുണ്ടാകും. ഗ്രാമങ്ങളും നഗരങ്ങളും കൊട്ടാരങ്ങളും സ്ത്രീകളും.

സെമിനാരിയിലെ താമസം തുടർന്നിരുന്നുവെങ്കിൽ, തനിക്ക് ഈശ്വരനെ കണ്ടെത്താൻ കഴിയുമായിരുന്നുവോ?

‘ഇല്ല.’ ഉദിച്ചുയരുന്ന സൂര്യനെ നോക്കി അവൻ ഉറക്കെപ്പറഞ്ഞു.

പല തവണ ഈ വഴി കടന്നുപോയിട്ടുണ്ട്. എങ്കിലും എന്തുകൊണ്ടോ ആ പഴയ പള്ളി കാണാനിടവന്നിട്ടില്ല. എന്നും പുതിയ പുതിയ വഴികളിൽ ക്കൂടി യാത്ര ചെയ്യാനായിരുന്നു അവനു താത്പര്യം. അറ്റമില്ലാതെ നീണ്ടു നിവർന്നു കിടക്കുന്ന വഴികൾ. ആടുകളെ ഒന്നു തിരിച്ചുവിടുകയേ വേണ്ടൂ. പിന്നെ അവ തനിയെ നടന്നു പൊയ്ക്കോളും. അവനു വഴിയിലെ കാഴ്ച കളും കണ്ടു രസിച്ചു നടക്കാം. വഴിയേതായാലും ആടുകൾക്കൊന്നുമില്ല. അവയ്ക്കെല്ലാം ഒരുപോലെതന്നെ. മേച്ചിൽപ്പുറങ്ങൾ മാറുന്നതും ഋതുക്കൾ കടന്നുപോകുന്നതും അവ മനസ്സിലാക്കുന്നില്ല. വയറുനിറയെ പുല്ലും വെള്ളവും കിട്ടണം. അതിനപ്പുറം അവയ്ക്ക് വല്ലതും അറിയേണ്ടതുണ്ടോ?

ഒരു നിലയ്ക്ക് മനുഷ്യരുടെ പ്രകൃതവും ഇതുപോലെതന്നെ. കിട്ടേ ണ്ടതു കിട്ടിക്കഴിഞ്ഞാൽ പിന്നെ വേറൊന്നിലേക്കു നോട്ടമില്ല. തന്റെ കാര്യം തന്നെ നോക്കൂ. കച്ചവടക്കാരന്റെ മകളെ കണ്ടുമുട്ടിയതിൽ പിന്നെ വേറൊരു പെൺകുട്ടിയെപ്പറ്റി താൻ ചിന്തിച്ചിട്ടേയില്ലല്ലോ. വെയിലു നോക്കി അവൻ സമയം കണക്കാക്കി. ഇങ്ങനെ പോയാൽ ഉച്ചയോടെ ടരീഫയിലെത്താം. അവിടെനിന്നു വായിക്കാനുള്ള പുസ്തകം മാറ്റിയെടുക്കണം. കനമുള്ള പുസ്തകം തിരഞ്ഞെടുക്കാൻ ഓർമ്മ വെക്കണം. ഒഴിയാറായ വീഞ്ഞു കുപ്പിയും നിറയ്ക്കണം. നന്നായൊന്നു താടി വടിക്കാം. മുടിയും വെട്ടിക്കാം. തന്റെ പെണ്ണിനെ കാണാൻ പോകുകയല്ലേ. ആ ഉത്സാഹത്തിനിടയിൽ ഒരു

കാര്യം മനഃപൂർവ്വം അവൻ ഓർമ്മയിൽനിന്നു മാറ്റിനിർത്തി. കൂടുതൽ സമ്പന്നനായ ഒരാട്ടിടയൻ ആ വഴി ചെന്നിട്ടുണ്ടെങ്കിലോ? അവളെ വിവാഹം കഴിച്ചു കൊണ്ടുപോയിട്ടുണ്ടെങ്കിലോ?

ഒരിക്കൽകൂടി സൂര്യനെ നോക്കി അവൻ സമയം ക്ളിപ്തപ്പെടുത്തി. തെല്ലു തിടുക്കത്തിൽ ടരീഫയുടെ നേർക്കു നടക്കവേ അവൻ സ്വയം പറഞ്ഞു: 'സഫലമാക്കാൻ തക്കവണ്ണമുള്ളൊരു സ്വപ്നം മനസ്സിലുണ്ടാകുമ്പോഴേ ജീവിതം അർത്ഥപൂർണ്ണമാകൂ.'

അപ്പോഴാണവന് പെട്ടെന്നോർമ്മ വന്നത്—

സ്വപ്നങ്ങൾ വിശകലനം ചെയ്ത് അവയുടെ അർത്ഥം പറയുന്ന ഒരു വൃദ്ധ ടരീഫയിലുണ്ടല്ലോ!

ആ വൃദ്ധ അവനെ തന്റെ വീടിന്റെ പുറകുവശത്തുള്ള ഒരു മുറിയിലേക്കു കൂട്ടിക്കൊണ്ടുപോയി. പല തരത്തിലുള്ള മുത്തുകൾ കോർത്തുണ്ടാക്കിയ ഒരു മറ പുറംതളത്തിൽനിന്ന് ആ മുറിയെ വേർതിരിച്ചിരുന്നു. കർത്താവിന്റെ തിരുഹൃദയത്തിന്റെ ഒരു പ്രതിരൂപം. ഒരു മേശയും രണ്ടു കസേരകളും. അകത്തളത്തിൽ അത്രമാത്രമേ ഉണ്ടായിരുന്നുള്ളു.

ആ സ്ത്രീ നിലത്തു കുത്തിയിരുന്നു. അവനോടും അതുപോലെ ഇരിക്കാൻ പറഞ്ഞു. അവന്റെ കൈപ്പടങ്ങൾ രണ്ടും സ്വന്തം കൈയിൽ ചേർത്തു പിടിച്ചുകൊണ്ട് അവർ പ്രാർത്ഥിച്ചു തുടങ്ങി.

അത് ഒരു ജിപ്സി പ്രാർത്ഥനപോലെ തോന്നിച്ചു. നിരത്തുകളിൽ വെച്ച് ആ ബാലൻ ജിപ്സികളുമായി നേരത്തേതന്നെ ഇടപഴകിയിരുന്നു. അവരും ഏതാണ്ട് ഇടയന്മാരെപ്പോലെതന്നെയാണ്. ഒരിടത്തും സ്ഥിരവാസമില്ല. അവർക്ക് ആട്ടിൻപറ്റങ്ങളുണ്ടായിരുന്നില്ല എന്നു മാത്രം. നാട്ടുകാർക്ക് ഇവരെക്കുറിച്ചു പൊതുവെ അത്ര നല്ല അഭിപ്രായമല്ല. തരം കിട്ടിയാൽ കക്കും. ചതിയന്മാർ. കുട്ടികളെ തട്ടിക്കൊണ്ടുപോകാനും മടിക്കില്ല. അകലെയെങ്ങോ ഉള്ള താവളങ്ങളിലേക്ക് കുട്ടികളെ കൊണ്ടുപോയി പാർപ്പിക്കും. പിന്നെ അടിമകളാക്കി വില്ക്കും. അവർക്കു പിശാചുമായി ഒരു ഉടമ്പടി ഉണ്ടായിരുന്നു എന്നും കേൾവിപ്പെട്ടിരുന്നു. കുട്ടിക്കാലത്ത് ജിപ്സികളെന്നു കേട്ടാൽ അവൻ പേടിച്ചൊളിക്കുമായിരുന്നു. അവരെങ്ങാനും തന്നെ തട്ടിക്കൊണ്ടുപോയാലോ എന്ന ഭയം! അന്നത്തെ ആ ബാലിശമായ ഭയം ഇപ്പോളിതാ വീണ്ടും; ഈ വൃദ്ധയുടെ കൈയിൽ കൈയും ചേർത്തിരിക്കേ.

'പക്ഷേ, അവർക്കരികിൽ യേശുവിന്റെ തിരുഹൃദയമുണ്ടല്ലോ.' തന്നത്താൻ ഉറപ്പിക്കാൻവേണ്ടി അവൻ ചിന്തിച്ചു. തന്റെ കൈ വിറയ്ക്കുന്നത് ആ വൃദ്ധയുടെ ശ്രദ്ധയിൽ പെടുത്തുവാൻ അവനാഗ്രഹിച്ചില്ല. അവൻ നിശ്ശബ്ദമായി പ്രാർത്ഥിച്ചു: 'സ്വർഗ്ഗസ്ഥനായ പിതാവേ!'

"ഇതെന്താണിങ്ങനെ?" വൃദ്ധയുടെ സ്വരത്തിൽ വിസ്മയം. അവന്റെ ഉള്ളംകൈയിൽത്തന്നെ ദൃഷ്ടി ഉറപ്പിച്ചുകൊണ്ട് ഏറെ നേരം അവർ വെറുതെ ഇരുന്നു.





ആ ബാലൻ അസ്വസ്ഥനാവുകയായിരുന്നു. അവന്റെ കൈകൾ വിറയ്ക്കാൻ തുടങ്ങി. ആ സ്ത്രീയ്ക്ക് അതേറെക്കുറെ മനസ്സിലായെന്നു തോന്നിയപ്പോൾ അവൻ പെട്ടെന്ന് കൈകൾ എടുത്തു മാറ്റി.

"എന്റെ കൈ നോക്കി ഫലം പറഞ്ഞു കേൾക്കാനല്ല ഞാനിവിടെ വന്നത്." അവന്റെ സ്വരത്തിൽ പ്രകടമായ നീരസം. തള്ളയ്ക്ക് വല്ല കാശും കൊടുത്ത് അവിടെനിന്ന് എഴുന്നേറ്റു പോകുകയാണ് നല്ലതെന്ന് അവനു തോന്നി. ഒന്നും അറിയേണ്ട. ഒരേ സ്വപ്നം രണ്ടു തവണ കണ്ടെന്നു വെച്ച് അതിത്ര കാര്യമായി എടുക്കേണ്ടതുണ്ടോ? ഇവരാണെങ്കിൽ അതിനെപ്പറ്റി ഒരക്ഷരം മിണ്ടുന്നുമില്ല.

"ഓ! നീ കണ്ട സ്വപ്നത്തിന്റെ പൊരുളറിയണം, അല്ലേ." വൃദ്ധ പെട്ടെന്നു സംസാരിക്കാൻ തുടങ്ങി. "നിനക്കറിയുമോ? ദൈവത്തിന്റെ അരുളപ്പാടുകളാണ് സ്വപ്നങ്ങൾ. അവിടന്ന് നമ്മുടെ ഭാഷയിലാണ് സംസാരിക്കുന്നതെങ്കിൽ അതിന്റെ അർത്ഥവും ഉദ്ദേശ്യവും ഞാൻ നിനക്കു പറഞ്ഞുതരുമായിരുന്നു. പക്ഷേ, ആത്മാവിന്റെ ഭാഷയിലാണ് അദ്ദേഹം സംസാരിക്കുന്നതെങ്കിൽ അതു മനസ്സിലാക്കാൻ അന്യനൊരാൾക്കാവില്ല. അവനവനു മാത്രമേ കഴിയൂ. എന്തായാലും, നിന്റെ കൈയിൽനിന്ന് ഞാനിതിന് കൂലി വാങ്ങും... അതു കൂടാതെ കഴിയില്ല."

'മറ്റൊരു സൂത്രം.' അവൻ വിചാരിച്ചു. 'അല്ലെങ്കിലും ഇതാണല്ലോ ഈ കൂട്ടരുടെ സ്ഥിരം പതിവ്. എന്തായാലും നോക്കാം. അങ്ങനെ പേടിച്ചു പിൻമാറാൻ പറ്റുമോ? ചെന്നായ്ക്കൾക്കും വരൾച്ചയ്ക്കുമൊക്കെ എതിരായി എപ്പോഴും കരുതലോടെ മുന്നേറേണ്ടതല്ലേ ഒരു ഇടയൻ? അതെല്ലാമല്ലേ ഒരു ഇടയന്റെ ജീവിതത്തെ തികച്ചും മനോഹരമാക്കുന്നത്?'

"നോക്കൂ! ഒരേ സ്വപ്നം. ഒരു മാറ്റവും കൂടാതെ അതേ മട്ടിൽ ഞാൻ രണ്ടു തവണയായി കാണുന്നു." അവൻ താനവിടെ വന്നതിന്റെ ഉദ്ദേശ്യം വിവരിച്ചു. "ഒരു വയലിന്റെ നടുവിലാണ് ഞാൻ. ഒപ്പം എന്റെ ആടുകളും. പെട്ടെന്ന് ഒരു കൊച്ചുകുട്ടി എവിടെനിന്നോ വന്ന് എന്റെ ആടുകളുടെ കൂടെ ച്ചേർന്നു കളിക്കാൻ തുടങ്ങി. സാധാരണയായി ഞാൻ അതിനു സമ്മതിക്കാറില്ല. പരിചയമില്ലാത്തവരെ അരികിൽ കണ്ടാൽ ആടുകളുടെ മട്ടു മാറും. പക്ഷേ, കുട്ടികളാണെങ്കിൽ അവയ്ക്കു ഭയമില്ല. എനിക്കെപ്പോഴും അത്ഭുതം തോന്നാറുണ്ട്. ഇവറ്റയ്ക്ക് എങ്ങനെയാണാവോ മനുഷ്യരുടെ പ്രായം കണക്കാക്കാൻ പറ്റുന്നത്!"

"അതുമിതും പറയാതെ നീ കണ്ട സ്വപ്നത്തെക്കുറിച്ചു മാത്രം പറഞ്ഞാൽ മതി." വൃദ്ധ അക്ഷമ പ്രകടിപ്പിച്ചു: "എനിക്കടുക്കളയിൽ പണിയുണ്ട്. അല്ലെങ്കിലും നിനക്കുവേണ്ടി അധികം സമയം മെനക്കെടുത്താനും ഞാൻ വിചാരിക്കുന്നില്ല. അതിനു തക്കവണ്ണമൊന്നും നിന്റെ കൈയിൽ പണവുമില്ലല്ലൊ."

"ശരി. ശരി." അവന്റെ സ്വരത്തിൽ ലേശം ജാള്യത. "കുറച്ചധികം നേരം ആ കുട്ടി എന്റെ ആടുകളുമായി കളിച്ചു. പിന്നെ പെട്ടെന്നോടിവന്ന് എന്റെ രണ്ടു കൈയും കൂട്ടിപ്പിടിച്ചു. എന്നെ പൊക്കിയെടുത്തു. താഴെ വെച്ചത് ഈജിപ്റ്റിലെ പിരമിഡുകൾക്കടുത്ത്."

അവൻ തെല്ലിട നിർത്തി; ആ വൃദ്ധയുടെ മുഖത്തേക്കു നോക്കി. ഈജിപ്റ്റ്. പിരമിഡ്. അവരുടെ മുഖത്ത് എന്തെങ്കിലും ഭാവഭേദമുണ്ടോ? ഇല്ല. ആ കണ്ണുകൾ തികച്ചും നിർവികാരമായിരുന്നു. അവർ ഒന്നും മിണ്ടിയില്ല.

അവൻ വീണ്ടും പറഞ്ഞുതുടങ്ങി, വാക്കുകൾ ഓരോന്നും വേർതിരിച്ചെടുത്ത് അവരുടെ മനസ്സിൽ അവ വ്യക്തമായി പതിയട്ടെ എന്ന ഭാവത്തോടെ. "ഈജിപ്റ്റിൽ പിരമിഡുകളുടെ സമീപത്ത് എന്നെ കൊണ്ടുചെന്നു നിർത്തി അവളെന്നോടു പറഞ്ഞു, ഹാ, അതൊരു പെൺകുട്ടിയായിരുന്നു, ഇവിടെ തിരഞ്ഞോളൂ. നിനക്ക് വലിയൊരു നിധി കിട്ടും. നിധി കിടക്കുന്ന സ്ഥലം അവൾ കൃത്യമായി കാണിച്ചു തരാൻ തുടങ്ങുമ്പോഴേക്കും ഞാനുണർന്നുപോയി, രണ്ടു പ്രാവശ്യവും."

മറുപടിയൊന്നും പറയാതെ ആ സ്ത്രീ ഏതാനും നിമിഷം എന്തോ ആലോചിച്ചിരുന്നു. വീണ്ടും അവന്റെ ഉള്ളംകൈയെടുത്ത് ശ്രദ്ധയോടെ നോക്കാൻ തുടങ്ങി.

"എനിക്കിപ്പോൾ നീ പ്രതിഫലമൊന്നും തരേണ്ട." തികഞ്ഞ ഗൗരവത്തോടെയാണവർ അതു പറഞ്ഞത്: "പക്ഷേ, എന്നെങ്കിലും ആ നിധി നീ കൈക്കലാക്കിയാൽ അതിന്റെ പത്തിലൊന്ന് എനിക്കു തരണം."

തത്കാലത്തെ ലാഭം. അവൻ അല്പം ഉറക്കെത്തന്നെ ചിരിച്ചു. കൈയിൽ നാലു കാശു തികച്ചില്ല. അതിൽനിന്ന് ഒരു പങ്ക് ഇവർക്ക് കൊടുക്കാതെ കഴിഞ്ഞല്ലോ. ഒളിഞ്ഞ നിധി സ്വപ്നം കണ്ടതിന്റെ ഗുണം!

എന്നാലും അവൻ പറഞ്ഞു: "ശരി. സമ്മതിച്ചു. എന്റെ സ്വപ്നത്തിന്റെ അർത്ഥമെന്താണ്. അതു പറഞ്ഞില്ലല്ലോ."

"പറയാം. അതിനു മുമ്പ് നീ എനിക്കു വാക്കു തരണം. ഞാൻ പറയാൻ പോകുന്നതിന് പ്രതിഫലമായി നിനക്കു കിട്ടാൻ പോകുന്ന നിധിയുടെ പത്തിലൊന്ന് എനിക്കു തരാമെന്ന്." അവർ വീണ്ടും അതുതന്നെ പറഞ്ഞു.

"ശരി. ഞാൻ വാക്കു തരുന്നു. കർത്താവിന്റെ ഈ തിരുഹൃദയമാണ് സത്യം. നിധി കിട്ടിയാൽ അതിന്റെ പത്തിലൊന്ന് നിങ്ങൾക്ക്."

"ഈ സ്വപ്നത്തിൽ അത്ര അസാധാരണമായി ഒന്നും കാണുന്നില്ല. എനിക്ക് അതു വ്യാഖ്യാനിച്ചു തരാൻ കഴിയും. കുറച്ചു പ്രയാസപ്പെടണമെന്നു മാത്രം. അതുകൊണ്ടാണ് നീ കണ്ടെത്തുന്നതിന്റെ ഒരോഹരി എനിക്കും അവകാശപ്പെട്ടതാണെന്ന് തോന്നുന്നത്." ഒന്നു നിർത്തി കുറച്ചു നേരം എന്തോ ആലോചിച്ചിരുന്നതിനുശേഷമാണ് പിന്നീടവർ പറഞ്ഞത്. "എന്റെ അഭിപ്രായം തീർച്ചയായും നീ പിരമിഡുകൾ തേടി പോകണമെന്നു തന്നെയാണ്. അതെവിടെയാണെന്ന് എനിക്കറിഞ്ഞുകൂടാ. ഏതായാലും അതു പറഞ്ഞു തന്നത് ഒരു കൊച്ചു കുട്ടിയല്ലേ... ആ വാക്കുകൾ വെറുതെയാവില്ല. പൊയ്ക്കോളൂ... ഒട്ടും ശങ്കിക്കണ്ട. നീ ആ നിധി കണ്ടെത്തുകതന്നെ ചെയ്യും. അങ്ങനെ നീ ഒരു ധനവാനുമാവും."

അവനത്ഭുതം തോന്നി.... ഒപ്പം നീരസവും. ഇതു കേൾക്കാൻ വേണ്ടിയാണോ താനിത്ര നേരം കാത്തിരുന്നത്? സാരമില്ല. കാശൊന്നും ചെലവാക്കേണ്ടിവന്നില്ലല്ലൊ.





"ഇതിനു മാത്രമായി എന്റെ സമയം പാഴാക്കേണ്ടിയിരുന്നില്ല." അവൻ പറഞ്ഞു.

"ഞാൻ പറഞ്ഞില്ലേ, നിന്റെ സ്വപ്നം സങ്കീർണ്ണമായ ഒന്നായിരുന്നു എന്ന്. ജീവിതത്തിലെ ലളിതമായ കാര്യങ്ങളായിരിക്കും പലപ്പോഴും ഏറ്റവും അസാധാരണമായിത്തീരുക. ബുദ്ധിയുള്ളവർക്കേ അതു മനസ്സിലാക്കാൻ കഴിയൂ. എനിക്കതില്ല... അതുകൊണ്ട് എനിക്കു മറ്റുവഴികൾ നോക്കേണ്ടതുണ്ട് കൈരേഖ വായിക്കലും മറ്റും..."

"ശരി. ഞാൻ എങ്ങനെയാണ് ഈജിപ്റ്റിൽ ചെന്നെത്തുക?"

"സ്വപ്നങ്ങളെ വ്യാഖ്യാനിക്കാനേ എനിക്കാകൂ. അവയെ യാഥാർത്ഥ്യമാക്കിത്തീർക്കാൻ എനിക്ക് അറിഞ്ഞുകൂടാ. അതുകൊണ്ടല്ലേ എനിക്ക് എന്റെ പെൺമക്കൾ തരുന്നതും കഴിച്ച് ഇവിടെ കഴിഞ്ഞുകൂടേണ്ട ഗതികേടു വന്നത്."

"പക്ഷേ, എനിക്ക് ഈജിപ്റ്റ്വരെ ചെന്നെത്താൻ പറ്റിയില്ലെങ്കിലോ?"

"എങ്കിൽ പിന്നെ എനിക്ക് പ്രതിഫലം തരേണ്ട പ്രശ്നമേ വരുന്നില്ലല്ലൊ.. കൂലി കിട്ടാത്ത വേല എനിക്ക് പുത്തരിയുമല്ല." അത്രയും പറഞ്ഞവർ എഴുന്നേറ്റു; വേണ്ടതിലധികം സമയം അവൻ കാരണം വെറുതെ കളഞ്ഞുവെന്ന് പിറുപിറുത്തുകൊണ്ട്.

അവന് വല്ലാത്ത നിരാശ തോന്നി. വിചാരിച്ചപോലെയൊന്നും നടന്നില്ലല്ലൊ. വെറുതെ ഒരു സ്വപ്നത്തിന്റെ അർത്ഥവും തേടി നടക്കുന്ന താനെത്ര വിഡ്ഢി! സ്വപ്നങ്ങളിൽ ഇനിയൊരിക്കലും താനിനി വിശ്വാസമർപ്പിക്കുകയില്ലെന്ന് അവൻ നിശ്ചയിച്ചു. ചെയ്തു തീർക്കാനുള്ള നൂറുകൂട്ടം കാര്യങ്ങളെക്കുറിച്ച് അവനോർമ്മ വന്നു. ആട്ടിൻകൂട്ടത്തെ പട്ടണത്തിനു പുറത്തു താമസിക്കുന്ന ഒരു ചങ്ങാതിയുടെ ആലയിലാക്കി അവൻ അങ്ങാടിയിലേക്കു നടന്നു. നല്ലൊരൂണു കഴിച്ചു...വായിക്കാനുള്ള പുസ്തകം മാറ്റിയെടുത്തു. നല്ല കനമുള്ളതൊന്നുതന്നെ ഇത്തവണ കൈയിൽ തടഞ്ഞു. നല്ല ചൂടുള്ള പകൽ. അങ്ങാടിക്കരികെത്തന്നെ അല്പം തുറന്നൊരു സ്ഥലത്ത് ഒഴിഞ്ഞ ഒരു ബഞ്ചു കണ്ടെത്തി അവൻ ഇരുപ്പുറപ്പിച്ചു. കുറച്ചു നേരത്തേ വാങ്ങിവെച്ച പുതിയ വീഞ്ഞുകുപ്പി തുറന്നു. സ്വാദോടെ മെല്ലെ നുണഞ്ഞു കുടിക്കാൻ തുടങ്ങി. അവന് ആ പട്ടണത്തിൽ പരിചയക്കാരായി ധാരാളം പേരുണ്ടായിരുന്നു. ഈ തൊഴിലിന്റെ ഗുണമാണത്. എന്നും എപ്പോഴും ഒരേയാളുടെതന്നെ കൂട്ട് എന്ന മടുപ്പു വേണ്ട. സെമിനാരിയിൽ വെച്ച് അതായിരുന്നു ശല്യം. എവിടേക്കു തിരിഞ്ഞാലും കണ്ടുപഴകിയ അതേ മുഖങ്ങൾ. എല്ലാവർക്കും എല്ലാവരെക്കുറിച്ചും അടിമുടി അറിയാം. അന്യന്റെ കുറ്റവും കുറവും കണ്ടുപിടിച്ച് അവനെ നേരെയാക്കി എടുക്കാൻ ഓരോരുത്തർക്കും വെപ്രാളം! എന്നാൽ സ്വയം നേരെയാകാനോ? അതിനൊട്ടു താത്പര്യവുമില്ല. തന്റെ ഇഷ്ടത്തിനൊത്ത് ചങ്ങാതിയെ വളച്ചെടുക്കാനാണ് എല്ലാവർക്കും തിടുക്കം.

ചൂടൊന്നു കുറയട്ടെ. അതുവരെ ഇവിടെത്തന്നെ കഴിച്ചുകൂട്ടാം. അവൻ തീരുമാനിച്ചു. വെയിലാറിയാൽ ആടുകളെയുംകൊണ്ട് നടത്തം തുടരാം.

ഇനി മൂന്നു ദിവസം കൂടിയേ വേണ്ടൂ; അവൻ ആ കച്ചവടക്കാരന്റെ മകളുടെ അടുത്തെത്തുകയായി.

കൈയിലിരുന്ന പുസ്തകം നിവർത്തി അവൻ വായിക്കാൻ തുടങ്ങി. ഒരു ശവമടക്കലിന്റെ വിവരണമാണ് ആദ്യത്തെ പേജിൽതന്നെ. ഒരു പാടു കഥാപാത്രങ്ങൾ... ഉച്ചരിക്കാൻ പ്രയാസമുള്ള പേരുകൾ. 'ഞാനാണെങ്കിൽ ഇങ്ങനെയല്ല പുസ്തകമെഴുതുക.' അവൻ വെറുതെ വിചാരിച്ചു. 'കഥാപാത്രങ്ങളെ ഒരുമിച്ചല്ല. ഓരോരുത്തരെ ആയേ അവതരിപ്പിക്കൂ ... ഒരുപാടു പേരുകൾ ഒരേ സമയം ഓർമ്മിച്ചുവയ്ക്കേണ്ടതിന്റെ ക്ലേശം വായനക്കാരനു നൽകുകയില്ല.'

വഴിവിട്ടുപോയ ശ്രദ്ധ. അവൻ വീണ്ടും പുസ്തകത്തിലേക്കു തിരിച്ചു... ക്രമേണ അവന് വായനയിൽ രസം പിടിച്ചു വന്നു. മഞ്ഞുകാലത്തെ നല്ല തണുപ്പുള്ള ഒരുച്ചനേരത്താണ് ശവമടക്കൽ നടക്കുന്നത്. തണുപ്പിനെ പറ്റി വായിക്കുമ്പോൾതന്നെ ഒരു കുളിർമ്മ..... അത്രയ്ക്കും ചൂടാണിപ്പോൾ വെയിലിന്. അവനങ്ങനെ വായനയിൽ ലയിച്ചിരിക്കുമ്പോൾ ഒരു വൃദ്ധൻ അവന്റെ അരുകിൽ വന്ന് ഇരുപ്പു പിടിച്ചു. ഒരു വർത്തമാനത്തിനുള്ള തരവും പാത്താണ് അയാളുടെ ഇരിപ്പ്.

"അവരെന്താണവിടെ ചെയ്യുന്നത്?" പ്ലാസയിലെ ആളുകളുടെ നേർക്കു വിരൽചൂണ്ടിക്കൊണ്ട് ആ വൃദ്ധൻ ചോദിച്ചു.

"പണിയെടുക്കുന്നു." പുസ്തകത്തിൽനിന്ന് കണ്ണെടുക്കാതെ ആ ബാലൻ മറുപടി പറഞ്ഞു. വായനയ്ക്ക് ഉപദ്രവമുണ്ടാക്കുംവിധം തുടർന്നു സംസാരിക്കേണ്ട എന്ന ചെറിയൊരു താക്കീതുമുണ്ടായിരുന്നു ആ സ്വരത്തിൽ.

വാസ്തവത്തിൽ അവന്റെ ശ്രദ്ധ വായനയിലായിരുന്നില്ല. മനസ്സിലാകെ ആ കച്ചവടക്കാരന്റെ മകൾ നിറഞ്ഞുനിൽക്കുകയായിരുന്നു. അവളുടെ മുമ്പിൽവെച്ച് ആടുകളെ ഓരോന്നിനെയായി നീക്കി നിർത്തി കമ്പിളി വെട്ടിക്കൊടുക്കുന്ന കാര്യം അവൻ സങ്കല്പിച്ചു. ബുദ്ധിമുട്ടുള്ള കാര്യങ്ങൾ ചെയ്യാൻ കെല്പുള്ള ഒരുവനാണ് താനെന്ന കാര്യം അവൾ മനസ്സിലാക്കണം. അവൻ പല തവണ മനക്കണ്ണിൽ കണ്ടതാണ് ആ രംഗം. ഓരോ തവണയും ആടിന്റെ രോമം മുറിക്കുന്നത് പിന്നിൽനിന്നു മുമ്പിലേക്കാണെന്ന് അവൻ പറഞ്ഞപ്പോൾ അവൾ അത്ഭുതപരതന്ത്രയാവുന്നതു കാണാൻ രസമായിരുന്നു! പണിക്കിടയിൽ അരികിൽ നിൽക്കുന്ന അവൾക്കു പറഞ്ഞു കൊടുക്കാൻവേണ്ടി രസമുള്ള ചില കഥകളും അവൻ ഓർത്തുവെച്ചു. ഒക്കെ പുസ്തകങ്ങളിൽനിന്ന് വായിച്ചു മനസ്സിലാക്കിയ കഥകളാണ്. എന്നാലും സ്വന്തം അനുഭവമാണെന്ന മട്ടിൽ തന്മയത്വത്തോടുകൂടി പറയണം. വ്യത്യാസമൊന്നും അവൾക്കു പിടികിട്ടുകയില്ല. അവൾക്കു വായിക്കാനറിയില്ലല്ലൊ!

"വല്ലാത്ത ദാഹം, എന്തെങ്കിലും കുറച്ച് കുടിക്കാൻ കിട്ടിയെങ്കിൽ!" അടുത്തിരുന്ന വൃദ്ധൻ വീണ്ടും തുടങ്ങി. അവന്റെ വീഞ്ഞുകുപ്പിയിലായി രുന്നു അയാളുടെ നോട്ടം. ശല്യമൊഴിഞ്ഞുപോകട്ടെ എന്ന ഭാവത്തിൽ അവൻ അതയാൾക്കു നേരെ നീട്ടി. അങ്ങനെയെങ്കിലും അയാൾ ഒന്നു മിണ്ടാതിരുന്നെങ്കിൽ. ആ വയസ്സനുമായി വർത്തമാനം പറഞ്ഞിരിക്കാൻ





അവനു തീരെ താത്പര്യമുണ്ടായിരുന്നില്ല. പക്ഷേ, അയാൾ അവനെ വെറുതെ വിടാൻ ഭാവമുണ്ടായിരുന്നില്ല. "വായിക്കുന്ന പുസ്തകം. എന്താ അതിന്റെ പേര്?" ഇതെന്തൊരു ശൈരക്കേട്! എന്തെങ്കിലും മുഖത്തടിക്കുന്നതുപോലെ പറഞ്ഞ് മറ്റൊരു ബെഞ്ചിലേക്കു മാറിയിരുന്നാലോ? വേണ്ട. വേണ്ട. അത് തെറ്റാവും. തന്റെ പിതാവ് എപ്പോഴും പറയാറുണ്ട് മുതിർന്നവരോട് എപ്പോഴും ആദരവ് കാട്ടണമെന്ന്. അവൻ പുസ്തകം അയാളുടെ മുമ്പിലേക്കു നീട്ടി. അതവന്റെ സൂത്രമായിരുന്നു. മനസ്സിൽ രണ്ടു കാര്യം കണ്ടുകൊണ്ടാണവൻ അങ്ങനെ ചെയ്തത്. ഉച്ചരിക്കാൻ വിഷമമുള്ള വികടം പിടിച്ചൊരു പേരായിരുന്നു പുസ്തകത്തിന്. വേണമെങ്കിൽ വയസ്സൻ തന്നത്താൻ വായിച്ചെടുത്തോട്ടെ. അഥവാ വായിക്കാൻ അറിയില്ലെങ്കിൽ....ഒരു പക്ഷേ, നാണം തോന്നി അവിടെനിന്ന് എഴുന്നേറ്റുപോയാലോ? രണ്ടായാലും ഗുണം തനിക്കുതന്നെ.

ഒരസാധാരണ വസ്തുവെന്നോണം പുസ്തകം ആകപ്പാടെ ഒന്നു തിരിച്ചും മറിച്ചും നോക്കി അയാൾ പറഞ്ഞു: "ഇതൊരു പ്രധാനപ്പെട്ട പുസ്തകംതന്നെ. പക്ഷേ, വലിയ രസമില്ല."

അവന് അത്ഭുതം തോന്നി. അല്ല! ഇയാൾക്ക് വായിക്കാനറിയാം! ഈ പുസ്തകം വായിച്ചിട്ടുമുണ്ട്! ഇയാൾ പറയുന്നതുപോലെ പുസ്തകം വിരസമാണെങ്കിൽ ഇപ്പോൾതന്നെ ഇതു മാറ്റിയെടുക്കണം. സമയം ധാരാളമുണ്ട്.

"ഇതിൽ പുതിയതെന്നു പറയാൻതക്കവണ്ണം ഒന്നുമില്ല." ആരോടെന്നില്ലാതെയാണയാൾ അതു പറഞ്ഞത്. "എല്ലാ പുസ്തകത്തിലും പറയുന്നതുതന്നെ ഇതിലും. സ്വന്തം നിയോഗം കണ്ടെത്താനുള്ള മനുഷ്യന്റെ കഴിവുകേട്... എന്നിട്ടോ ഈ പ്രപഞ്ചം വളരെ വലിയൊരു മിഥ്യയാണെന്ന സിദ്ധാന്തവും."

"പ്രപഞ്ചത്തിലെ ഏറ്റവും വലിയ മിഥ്യ ഏതാണ്?" ആശ്ചര്യഭരിതനായി അവൻ ചോദിച്ചു.

"ജീവിതയാത്രയിൽ ഏതോ ഒരു വഴിത്തിരിവിൽ മനുഷ്യന് അവനവന്റെ മേലുള്ള നിയന്ത്രണം നഷ്ടപ്പെടുന്നു. പിന്നെയൊക്കെ വിധിയുടെ കൈപ്പിടിയിൽ. ഇതാണ് പ്രപഞ്ചത്തിലെ ഏറ്റവും വലിയ മിഥ്യ."

"അങ്ങനെയൊന്ന് എനിക്ക് ഒരിക്കലും സംഭവിച്ചിട്ടില്ല. എന്നെ ഒരു പാതിരിയാക്കാനാണ് എന്റെ മാതാപിതാക്കൾ ആശിച്ചത്. പക്ഷേ, ഒരു ആട്ടിടയനാവാൻ ഞാൻ തീരുമാനിച്ചു."

"നന്നായി. അല്ലെങ്കിലും ഊരുചുറ്റാനാണല്ലോ നിനക്കു താത്പര്യം—" വയസ്സന്റെ വാക്കുകൾ... അവന് വല്ലാത്ത അതിശയം തോന്നി. 'തന്റെ മനസ്സിലുള്ളത് ഇയാൾ അറിഞ്ഞതെങ്ങനെ?' അവൻ സ്വയം പറഞ്ഞു.

അപ്പോളും വൃദ്ധൻ ആ പുസ്തകത്തിന്റെ താളുകൾ മറിച്ചുനോക്കുകയായിരുന്നു. അത് ഒരിക്കലും തിരിച്ചുകൊടുക്കേണ്ടാത്തതുപോലെ. അയാളുടെ വളരെ വിചിത്രമായ വസ്ത്രധാരണം അവന്റെ ശ്രദ്ധയിൽ പെട്ടു. അയാൾ ഒരു അറബിയെപ്പോലിരുന്നു. ആ ഭാഗങ്ങളിൽ അത് അസാധാരണമല്ല. ടരീഫയിൽനിന്ന് ആഫ്രിക്കയിലേക്ക് ഏതാനും മണിക്കൂർ നേരത്തെ

യാത്ര മതി. ഇടുങ്ങിയ കടലിടുക്ക് ബോട്ട് വഴി താണ്ടുകയേ വേണ്ടൂ. ഷോപ്പിങ് നടത്തിക്കൊണ്ടും അവരുടെ പ്രത്യേക പ്രാർത്ഥനകൾ പലവുരു ചൊല്ലിക്കൊണ്ടും അറബികളെ നഗരത്തിന്റെ പല ഭാഗങ്ങളിലും കാണാമായിരുന്നു.

"നിങ്ങൾ എവിടെനിന്നാണ്?" അവൻ അന്വേഷിച്ചു.

"പലയിടത്തുനിന്നും എന്നു പറയാം." വൃദ്ധന്റെ മറുപടി.

"പലയിടത്തുനിന്നുമായി ഒരാൾക്കു വരാനൊക്കുകയില്ലല്ലൊ." ബാലൻ പറഞ്ഞു: "ഞാൻ ഒരു ആട്ടിടയനാണ്. പലയിടത്തും ഞാൻ പോയിട്ടുമുണ്ട്. പക്ഷേ, ഞാൻ വന്നത് ഒരേ ഒരിടത്തുനിന്നുമാത്രമാണ്. ഒരു പൗരാണിക കൊട്ടാരത്തിനടുത്തുള്ള ഒരു നഗരത്തിൽനിന്ന്. ഞാൻ ജനിച്ചത് അവിടെയാണ്."

"ഓ... അങ്ങനെയാണെങ്കിൽ പറയാം ഞാൻ ജനിച്ചത് സലേമിലാണ്."

സലേം എവിടെയാണെന്ന് അവനു രൂപമില്ലായിരുന്നു. എന്നാലും ചോദിക്കാൻ മുതിർന്നില്ല. തനിക്കിത്രയുംകൂടി വിവരമില്ലേ എന്നയാൾക്കു തോന്നിയാലോ? അവൻ അപ്പുറത്തെ കവലയിലേക്കു നോട്ടം തിരിച്ചു. ഒരുപാടാളുകൾ അങ്ങോട്ടുമിങ്ങോട്ടും തിടുക്കത്തിൽ നടക്കുന്നുണ്ട്. എല്ലാവർക്കും ഓരോരോ തിരക്ക്.

"സലേം അല്ലേ? സ്ഥലമെങ്ങനെ? കൊള്ളാമോ?" വയസ്സനെക്കുറിച്ച് ഉള്ളിലുയർന്ന ജിജ്ഞാസ അധികനേരം അടക്കിനിർത്താൻ അവനായില്ല.

"ഓ അത് എന്നത്തേയുമൊക്കെപ്പോലെതന്നെ." ഒരൊഴുക്കൻ മട്ടിൽ അയാൾ മറുപടി പറഞ്ഞു. പക്ഷേ, അതവനെ തൃപ്തനാക്കിയില്ല. എവിടെയാണീ സലേം... ഇങ്ങനെയൊരു പേര് ഇതുവരെ താൻ കേട്ടിട്ടില്ലല്ലൊ. ആൻഡലുസിയയിലാകാൻ തരമില്ല. എങ്കിൽ താൻ അറിയാതിരിക്കുമോ?

"അവിടെ എന്തെടുക്കുന്നു?"

"ഞാനോ, സലേമിൽ എന്തെടുക്കുന്നുവെന്നോ? നല്ല കഥ... ഞാൻ അവിടത്തെ രാജാവാണ്."

'ഇത് നല്ല ഭ്രാന്ത്!' അങ്ങനെ അവൻ മനസ്സിൽ പറഞ്ഞതേയുള്ളു. ചിലപ്പോൾ ചിലരങ്ങനെയാണ്. എന്തെങ്കിലുമൊക്കെ പറയും... കേൾക്കുന്നവർക്ക് പിന്നെ ആശയക്കുഴപ്പം. ഇതിലും ഭേദം ആടുകളുടെ കൂട്ടാണ്. ഒന്നും മിണ്ടാതെ നടന്നോളുമല്ലോ. അല്ലെങ്കിൽ പിന്നെ പുസ്തകങ്ങളാവാം... പറ്റിയ ചങ്ങാതിമാർ. പറയുന്ന കഥകൾ വിചിത്രങ്ങളാകാം... പക്ഷേ, കേട്ടേ കഴിയൂ എന്ന ഗതികേടില്ലല്ലൊ. വേണ്ടെന്നു തോന്നിയാൽ പുസ്തകമടച്ചു മാറ്റിവെക്കുകയല്ലേ വേണ്ടൂ.

"എന്റെ പേര് മെൽഷിഡേക്ക് എന്നാണ്. ആട്ടെ, നിനക്കു സ്വന്തമായി മൊത്തം എത്ര ആടുകളുണ്ട്?"

"വേണ്ടത്രയുണ്ട്." ഒട്ടു കനത്തിലായിരുന്നു അവന്റെ മറുപടി. ഇയാളെന്താ തന്നെ പരീക്ഷിക്കുകയാണോ?

"ഓ ...അങ്ങനെയാണോ? നിനക്ക് ആവശ്യത്തിനുള്ള ആടുകളുണ്ടെന്നു തോന്നിയാൽ പിന്നെ നിന്നെ സഹായിക്കുവാൻ എന്നെക്കൊണ്ടാവില്ല."





അവനു ദേഷ്യം വന്നു. ഇയാളോടു താൻ സഹായമൊന്നും ആവശ്യപ്പെട്ടുകയുണ്ടായില്ലല്ലോ. മറിച്ച്, ഇയാൾ തന്നെയല്ലേ ദാഹമുണ്ടെന്നു പറഞ്ഞ് തന്റെ കൈയിൽനിന്ന് വീഞ്ഞു വാങ്ങിക്കുടിച്ചത്.... വർത്തമാനം തുടങ്ങിയതും ഇയാൾതന്നെ.

"ആ പുസ്തകം തന്നേക്കൂ. എനിക്കു പോകാറായി." അവൻ തന്റെ നീരസം മറച്ചുവെച്ചില്ല: "അവിടെച്ചെന്ന് ആടുകളെയൊക്കെ ഒരുമിച്ചു കൂട്ടണം." അവനെഴുന്നേറ്റു.

"നിന്റെ ആട്ടിൻപറ്റത്തിൽനിന്ന് പത്തിലൊരു ഭാഗം എനിക്കു തരുമോ?" വൃദ്ധൻ ചോദിച്ചു: "എന്നാൽ നീ അന്വേഷിക്കുന്ന ആ നിധി എവിടെയാണെന്നു ഞാൻ കൃത്യമായി പറഞ്ഞുതരാം."

പെട്ടെന്ന് അവന് തന്റെ സ്വപ്നം ഓർമ്മ വന്നു. അതോടെ കാര്യത്തിന്റെ കിടപ്പും മനസ്സിലായി. സ്വപ്നത്തിന്റെ ഫലമറിയാൻ താൻ ചെന്നു കണ്ട ആ ജിപ്സിത്തള്ളയുടെ ഭർത്താവായിരിക്കണം ഈ കിഴവൻ. രണ്ടുപേരും ചേർന്നുള്ള ഒരൊത്തുകളി, തന്നെ പറ്റിക്കാൻ. ഭാര്യ പ്രതിഫലമൊന്നും വേണ്ടെന്നു പറഞ്ഞ് തന്നെ വെറുതെ വിട്ടു. ഇപ്പോൾ ഭർത്താവിനെ പിന്നാലെ പറഞ്ഞുവിട്ടിരിക്കുന്നു; മുതലും പലിശയുംകൂടി ഈടാക്കാനാകും ഭാവം.... ആട്ടിൻപറ്റത്തിന്റെ പത്തിലൊന്നുപോലും. എന്താ ഒരു മോഹം!

പക്ഷേ, അവനെന്തെങ്കിലുമൊന്നു പറയാൻ ഇട കിട്ടിയില്ല. അതിനുമുമ്പേ താഴെ കിടന്നിരുന്ന ഒരു കോലെടുത്ത് അയാൾ മണലിൽ എന്തോ എഴുതാൻ തുടങ്ങി. മുമ്പോട്ടാഞ്ഞ അയാളുടെ നെഞ്ചിൽ നിന്ന് കണ്ണഞ്ചിക്കുന്നൊരു പ്രകാശം. എന്താണതെന്നു വ്യക്തമായില്ല. ആ വല്ലാത്ത വെളിച്ചത്തിൽ ഒരു നിമിഷം കണ്ണു കാണാതായി. അതിനിടയിൽ തന്റെ കുപ്പായം രണ്ടു കൈകൊണ്ടും കൂട്ടിപ്പിടിച്ച് ഒരു ചെറുപ്പക്കാരന്റെ ചടുലതയോടെ അയാൾ അതു മൂടിക്കളഞ്ഞു. മെല്ലെ കണ്ണുതുറന്നവൻ നോക്കി. താഴെ മണലിൽ അയാൾ കുറിച്ചിട്ടിരിക്കുന്ന വാക്കുകൾ ഇപ്പോൾ വ്യക്തമായി വായിക്കാം. ഇതെന്തത്ഭുതം!

ഇവിടെ, അപരിചിതമായ ഈ ചെറിയ പട്ടണത്തിലെ ചന്തത്തെരുവിലുള്ള മണലിൽ അയാൾ എഴുതിയിട്ടിരിക്കുന്നു അവന്റെ അച്ഛന്റെയും അമ്മയുടെയും പേരുകൾ... അവൻ പഠിച്ചിരുന്ന സെമിനാരിയുടെ പേര്. അവന്റെ ഹൃദയം കവർന്ന ആ സുന്ദരിപ്പെണ്ണിന്റെ പേര് .... പിന്നേയും ഒരുപിടി കാര്യങ്ങൾ. ആരോടും അവൻ ഇതുവരെ പറയാതിരുന്ന കാര്യങ്ങൾ.

"ഞാൻ സലേമിലെ രാജാവാണ്." ആ വൃദ്ധൻ അങ്ങനെ പറഞ്ഞിരുന്നു.

"അങ്ങയെപ്പോലൊരു രാജാവ് എന്നെപ്പോലെ വെറുമൊരു ആട്ടിടയനോട് സംസാരിക്കുകയോ?" അവന്റെ വാക്കുകളിൽ ആദരവ്. സങ്കോചം.

"അതിന് കാരണം പലതുണ്ട്. ഏറ്റവും പ്രധാനമായത് നീ സ്വന്തം ജീവിതത്തിന്റെ ലക്ഷ്യം തിരിച്ചറിഞ്ഞിരിക്കുന്നു എന്നതുതന്നെ."

"സ്വന്തം ജീവിതത്തിന്റെ ലക്ഷ്യമോ? അതെന്താണ്?" അവന്റെ സ്വരത്തിൽ എന്തോ പിടികിട്ടായ്ക.

"നീ ഉള്ളിന്റെ ഉള്ളിൽ മോഹിച്ചിരുന്നതെന്തോ അത്. കുഞ്ഞായിരിക്കുമ്പോൾ എല്ലാവരുടെ മനസ്സിലും അതു വ്യക്തമായിരിക്കും. വലുതായി തുടങ്ങുമ്പോഴാണ്, കുട്ടിക്കാലത്തെ തെളിച്ചമാർന്ന സ്വപ്നങ്ങളും ആശകളും മങ്ങാൻ തുടങ്ങുന്നത്. നിഗൂഢമായ ഏതോ ശക്തിയുടെ വിലക്കുകൾ. ഇതൊന്നും സഫലമാകാൻ പോകുന്നില്ല എന്ന ശാസന. കുട്ടികളുടെ മനസ്സിൽ നിറയെ ധൈര്യമുണ്ട്. എന്തും സങ്കല്പിക്കാം. മോഹിക്കാം. അതൊക്കെ ജീവിതത്തിൽ നേടാൻ കഴിയുമെന്ന വിശ്വാസവുമുണ്ട്. മുതിർന്നു കഴിയുമ്പോഴോ?"

വയസ്സൻ പറയുന്നതു മുഴുവൻ അവനു മനസ്സിലാക്കാനായില്ല. എന്നാലും അയാൾ സൂചിപ്പിച്ച നിഗൂഢശക്തി. അതിനെപ്പറ്റി കൂടുതലറിഞ്ഞാൽകൊള്ളാമെന്നു തോന്നി. എന്നിട്ട് ആ കച്ചവടക്കാരന്റെ മകളുടെ മുമ്പിൽവെച്ചു കാച്ചണം. എന്തായിരിക്കും അപ്പോൾ അവൾക്ക് തന്നോടു തോന്നുന്ന മതിപ്പ്!

"ആ ശക്തി ഒരു വിധത്തിൽ പറഞ്ഞാൽ നിഷേധാത്മകമാണ്. അതേ സമയം സ്വന്തം നിയോഗം കണ്ടെത്താൻ ഒരുവന് സഹായകമായും ഭവിക്കുന്നു. അത് അവന്റെ ഇച്ഛയെ, ബുദ്ധിയെ പാകപ്പെടുത്തുന്നു. ഈ ലോകത്തിലെ ഏറ്റവും വലിയൊരു സത്യമെന്താണെന്നോ? ഒരാൾ ആരോ എന്തോ ആകട്ടെ, എന്തെങ്കിലുമൊന്ന് പൂർണ്ണ മനസ്സോടെ തീവ്രമായി ആഗ്രഹിക്കുന്നുവെങ്കിൽ... അതു നടക്കാതെ വരില്ല. കാരണം, സ്വന്തം വിധിയാണ് മനസ്സിൽ ആ മോഹത്തിന്റെ വിത്തു പാകുന്നത്. അതിന്റെ സാഫല്യമാണ് ആ ജീവിതത്തിന്റെ ഉദ്ദേശ്യം."

"കുറെ യാത്ര ചെയ്യണം. പിന്നെ ആ കച്ചവടക്കാരന്റെ മകളെ വിവാഹം കഴിക്കണം. മോഹങ്ങൾ അത്രയ്ക്കൊക്കെയേ ഉള്ളൂവെ ങ്കിലും."

"അതെ, അജ്ഞാതമായ ആ നിധി അന്വേഷിച്ചു കണ്ടുപിടിക്കണമെന്നുണ്ടെങ്കിൽ അതും...." അവൻ ചോദിക്കാത്തതിനുകൂടി അയാൾ ഉത്തരം പറഞ്ഞു. "മനുഷ്യരുടെ സന്തോഷങ്ങൾ, സങ്കടങ്ങൾ, അസൂയകൾ, വിദ്വേഷങ്ങൾ.... ഒക്കെയും ഈ പ്രപഞ്ചത്തിന്റെ ആത്മാവിനെ ബാധിക്കുന്നു. ചിലപ്പോൾ പുഷ്ടിപ്പെടുത്തുന്നു. മറ്റു ചിലപ്പോൾ കഷ്ടപ്പെടുത്തുന്നു.... സ്വന്തം വിധി കണ്ടെത്തുക.... അതുമാത്രമേ നമുക്കു ചെയ്യാനാകൂ. ഇവിടെയുള്ളതെല്ലാം ഒന്നേ ഒന്നു മാത്രം."

രണ്ടുപേരും ഒന്നും മിണ്ടാതിരുന്ന ഏതാനും നിമിഷങ്ങൾ. നിരത്തിൽ നടന്നുനീങ്ങുന്ന ആളുകളെയും നോക്കി അവർ കുറച്ചുനേരം നിശ്ശബ്ദരായി ഇരുന്നു.

"നീ ഈ ആട്ടിൻപറ്റത്തെ മേച്ചു നടക്കുന്നതെന്തിനാണ്?" മൗനം ഭഞ്ജിച്ചത് വൃദ്ധനായിരുന്നു.

"കറങ്ങി നടക്കാൻ എനിക്കിഷ്ടമാണ്. അതുകൊണ്ടുതന്നെ."

"ദാ. ആ നിൽക്കുന്ന ആൾക്കും കുട്ടിക്കാലത്തെ മോഹം യാത്ര ചെയ്യാനായിരുന്നു." അപ്പുറത്ത് തെരുവിന്റെ ഒരു കോണിൽ സ്വന്തം ബേക്കറിയുടെ





ജനലരുകിൽ നിന്നിരുന്ന കടക്കാരന്റെ നേരെ അയാൾ വിരൽ ചൂണ്ടി. "പക്ഷേ, ഒട്ടു മുതിർന്നപ്പോൾ അയാൾ നിശ്ചയിച്ചു. ആദ്യം ഈ ബേക്കറി കച്ചവടം തുടങ്ങാം. പിന്നെ കുറച്ചു സമ്പാദ്യമൊക്കെയായി സാവധാനമാകാം യാത്ര...വയസ്സായി തിരക്കൊക്കെ ഒഴിയുമ്പോൾ ആഫ്രിക്കയിലേക്കു പോകണം. ഒരു മാസമെങ്കിലും അവിടെ ചെലവഴിക്കണം. അയാളുടെ ഇപ്പോഴത്തെ ആശ അതാണ്. പക്ഷേ, അയാൾക്കറിഞ്ഞുകൂടാ. കാലവും പ്രായവുമൊന്നുമല്ല പ്രശ്നം. മനുഷ്യർക്കെന്തും നേടാനാകും. മനസ്സിൽ അത്രയ്ക്കും ഉത്കടമായ മോഹം വേണമെന്നു മാത്രം."

"വെറുതെ യാത്ര ചെയ്യാനാണ് മോഹമുണ്ടായിരുന്നതെങ്കിൽ അയാൾക്കൊരു ആട്ടിടയനായാൽ മതിയായിരുന്നു." അവൻ പറഞ്ഞു.

"തുടക്കത്തിൽ അയാൾക്കും അങ്ങനെ തോന്നിയിരുന്നു... പക്ഷേ, ഒരു ബേക്കറിക്കാരന്റെ വില ആട്ടിടയനില്ലല്ലോ... ഇടയന് സ്വന്തമായൊരിടമുണ്ടോ? ആട്ടിൻപറ്റത്തെയുംകൊണ്ട് അലഞ്ഞുനടക്കലല്ലേ? ബേക്കറിക്കാരന്റെ സ്ഥിതി അതല്ലല്ലോ.... സ്ഥിരമായ, സ്വന്തമായൊരു പാർപ്പിടം. അങ്ങനെയുള്ളൊരാളുടെ കൈയിലല്ലേ ഏതച്ഛനമ്മമാരും സ്വന്തം മകളെ ഏല്പിക്കൂ."

ആരോ ഒരു മുള്ളെടുത്ത് അവന്റെ മനസ്സിൽ കുത്തിയതുപോലെ പെട്ടെന്നവന് വല്ലാതെ നൊന്തു. അവളുടെ പട്ടണത്തിലും ഇതുപോലൊരു ബേക്കറിക്കാരനുണ്ടായിരിക്കണം.

"അങ്ങനെയങ്ങനെ ഓരോരുത്തരും അവനവന് പറ്റിയതെന്നു തോന്നുന്ന വഴികൾ തിരഞ്ഞെടുക്കുന്നു. അതോടെ സ്വന്തം നിയോഗങ്ങൾ കൈവിട്ടു പോകുന്നു. ബേക്കറിക്കാരൻ, ആട്ടിടയൻ. അവരെപ്പറ്റി പൊതുജനങ്ങൾക്കുള്ള മതിപ്പ്... അഭിപ്രായം. ശ്രദ്ധ മുഴുവൻ ആ വക കാര്യങ്ങൾ പിടിച്ചു പറ്റുന്നു." വൃദ്ധൻ ഇടയ്ക്കൊന്നു നിർത്തി. വീണ്ടും കൈയിൽ പിടിച്ചിരുന്ന പുസ്തകം തുറന്ന് താളുകൾ മറിക്കാൻ തുടങ്ങി. ഏതോ ഒരു പേജ് പ്രത്യേകമായി എടുത്തു നിവർത്തി. പിന്നെ വായിക്കുന്നതിലായി ശ്രദ്ധ.

കുറച്ചുനേരം അവൻ ക്ഷമയോടെ കാത്തിരുന്നു. തെല്ലു മടുക്കുന്നു എന്നു തോന്നിയപ്പോൾ അങ്ങോട്ടു കയറി ചോദിച്ചു. കുറെ മുമ്പ് അയാളും അതുതന്നെയായിരുന്നല്ലോ ചെയ്തത്. "ഇതൊക്കെ ഇപ്പോൾ നിങ്ങൾ എന്നോടു പറയുന്നതെന്തിനാണ്?"

"നീ സ്വന്തം നിയോഗം കണ്ടെത്താനുള്ള ശ്രമത്തിലാണ്. അതുകൊണ്ടാണ് ഞാനിത്രയുമൊക്കെ പറഞ്ഞത്. നീ നിന്റെ ശ്രമം ഇവിടെ വെച്ചേ ഉപേക്ഷിച്ചുകളയുമോ എന്നെനിക്കൊരു ഭയം."

"അങ്ങനെ തോന്നുമ്പോഴൊക്കെ നിങ്ങളിങ്ങനെ പ്രത്യക്ഷപ്പെടുമോ?"

"എപ്പോഴും ഇങ്ങനെ ആയിക്കൊള്ളണമെന്നില്ല... മറ്റു ചിലപ്പോൾ മറ്റേതെങ്കിലും വിധത്തിൽ ആയെന്നും വരാം. ചിലപ്പോൾ ഏതെങ്കിലും പ്രശ്നത്തിന് പരിഹാരമായിട്ടാകാം. അല്ലെങ്കിൽ പ്രയോജനകരമായ ഒരു യുക്തിയുടെ രൂപത്തിലാകാം. ഇടയ്ക്ക് വഴിയിലെ തടസ്സങ്ങൾ നീക്കിക്കൊടുത്തുകൊണ്ടാകാം. ഏതായാലും നിർണ്ണായകമായ ഘട്ടങ്ങളിൽ, പലവിധത്തിൽ, പല രൂപത്തിൽ. പക്ഷേ, അതൊന്നും മനസ്സിലാക്കാനുള്ള സാവകാശം മനുഷ്യർക്കില്ലല്ലോ."

തലേ ആഴ്ച ഒരു ഖനനക്കാരന്റെ മുമ്പിൽ ഒരു ഉരുളൻകല്ലായി താൻ പ്രത്യക്ഷപ്പെട്ട കഥ വൃദ്ധൻ വിവരിച്ചു: എല്ലാം വിട്ടെറിഞ്ഞിട്ടാണ് ആ ഖനനക്കാരൻ മരതകക്കല്ലുകൾ ഖനനം ചെയ്യാൻ തുടങ്ങിയത്. ഏതോ ഒരു പുഴയോരത്ത്. അഞ്ചു കൊല്ലം തികച്ചും അയാൾ അദ്ധ്വാനിച്ചു. മരതകം കണ്ടെത്താനായി ഓരോ കല്ലും പൊറുക്കിയെടുത്ത് പരിശോധിച്ചു. അവസാനം വിജയത്തിന്റെ വക്കത്തെത്തി നിൽക്കവേ അടുത്ത ഒരു കല്ലുകൂടി പരിശോധിച്ചാൽ മതി. അയാളുടെ അതുവരെയുള്ള പരിശ്രമം സഫലമാകും. അതിനുള്ള സാവകാശമുണ്ടായില്ല... അപ്പോഴേക്കും മടുത്തു നിരാശനായി. തിരച്ചിൽ മതിയാക്കി മടങ്ങിപ്പോകാൻ അയാൾ തീരുമാനിച്ചു. ആ നിമിഷത്തിലാണ് ഈ വയസ്സൻ രംഗപ്രവേശം ചെയ്തത്. പാവം! സഹായിക്കാതെ കഴിയുമൊ? സർവ്വസ്വവും ഉപേക്ഷിച്ച് ഇതു മാത്രമാണ് തന്റെ വഴി എന്നുറപ്പിച്ച് ഇറങ്ങിത്തിരിച്ച ഒരുവനെ കൈവിടുന്നതെങ്ങനെ? സ്വയം ഒരു കല്ലായി വയസ്സൻ ആ പാവത്തിന്റെ കാൽചുവട്ടിലേക്ക് ഉരുണ്ടു പിരണ്ടെത്തി. യാതൊരു പ്രയോജനവുമില്ലാതെ അഞ്ചു കൊല്ലം മുഴുവൻ അദ്ധ്വാനിക്കേണ്ടിവന്നതിന്റെ അമർഷം .... നിരാശ... അയാൾ ആ കല്ലെടുത്ത് ആഞ്ഞൊരേറു കൊടുത്തു. അത് ഊക്കോടെ ചെന്നു വീണത് മറ്റൊരു കല്ലിൽ. അതോടെ അത് പിളർന്ന് രണ്ടു കഷ്ണമായി...അപ്പോഴുണ്ട് അതിനകത്ത് അതിമനോഹരമായൊരു മരതകം. ഇത്രയും ഭംഗിയുള്ളൊരു രത്നം ഇതിനു മുമ്പാരും കണ്ടിരിക്കാനിടയില്ല.

"മനുഷ്യൻ ജീവിതാരംഭത്തിൽ തന്റെ ലക്ഷ്യത്തെക്കുറിച്ച് ബോധവാനാണ്. പക്ഷേ, എന്തുകൊണ്ടോ വളർന്നു വലുതാകുമ്പോഴേക്കും ആ ബോധം അവന് നഷ്ടപ്പെടുന്നു. എന്തുകൊണ്ടാണാവോ ഇങ്ങനെ...?" വയസ്സന്റെ വാക്കുകൾക്ക് ഒരു പരാതിയുടെ മട്ടുണ്ടായിരുന്നു.

അവനു തോന്നി, ഇതാണ് പറ്റിയ സമയം. താൻ കണ്ടെത്താൻ പോകുന്ന നിധിയെക്കുറിച്ച് അയാൾ നേരത്തേ സൂചിപ്പിച്ചുകഴിഞ്ഞതാണല്ലോ. അതിനെക്കുറിച്ച് കൂടുതലെന്തെങ്കിലും അയാൾ പറഞ്ഞുതരുമെങ്കിൽ...അവനു തെറ്റില്ല. അവന്റെ ചോദ്യത്തിനുത്തരമായി അയാൾ പറഞ്ഞു:

"മറഞ്ഞുകിടക്കുന്ന നിധി വെളിയിൽ കൊണ്ടുവരുന്നത് ഏതെങ്കിലും ജലപ്രവാഹമായിരിക്കും. അതേ പ്രവാഹംതന്നെ അതിനെ മറച്ചുംവച്ചിരിക്കുന്നു. കൂടുതൽ അറിയണമെന്നുണ്ടെങ്കിൽ പറഞ്ഞു തരാം. പക്ഷേ, പ്രതിഫലമായി നിന്റെ ആടുകളിൽ പത്തിലൊന്ന് എനിക്കു കിട്ടണം."

"അപ്പോൾ എനിക്കു കിട്ടാൻ പോകുന്ന നിധിയുടെ പത്തിലൊരു ഭാഗം?"

"നിധി കൈയിൽ കിട്ടിയിട്ടില്ല. അതിനു മുമ്പേ അതു പങ്കുവെക്കാമെന്ന് വാക്കുകൊടുക്കാൻ തുടങ്ങിയാൽ...." അവൻ ചെയ്തത് ശരിയായില്ല എന്ന ധ്വനി കലർന്നിരുന്നു ആ വാക്കുകളിൽ. "ഇങ്ങനെ പോയാൽ എന്തെങ്കിലും തേടിയെടുക്കണം എന്ന ഉത്സാഹംതന്നെ ഇല്ലാതെയാകും."

തനിക്ക് കിട്ടാൻ പോകുന്ന നിധിയുടെ പത്തിലൊരംശം ഒരു ജിപ്സിത്തള്ളയ്ക്ക് കൊടുത്തേക്കാമെന്ന് താൻ വാക്കുകൊടുത്തു കഴിഞ്ഞിരിക്കുന്നുവെന്ന് അവൻ അയാളോടു പറഞ്ഞു.





"അസ്സലായി... അല്ലെങ്കിലും ഇനിയൊരാളുടെ കൈയിലുള്ളത് തട്ടിയെടുക്കാൻ അവരെപ്പോലെ സാമർത്ഥ്യം ആർക്കുണ്ട്! ഏതായാലും ഇപ്പോൾ മനസ്സിലായില്ലേ എല്ലാറ്റിനും അതിന്റേതായൊരു വിലയുണ്ടെന്ന്. ആർക്കും ഒന്നും വെറുതെ കിട്ടുന്നില്ല. പ്രകാശത്തിന്റെ പോരാളികൾ പഠിപ്പിക്കുന്ന പാഠമതാണ്."

നീണ്ട ഒരു നെടുവീർപ്പോടെ അയാൾ അവനെ പുസ്തകം തിരിച്ചേല്പിച്ചു.

"നാളെ ഇതേ സമയത്ത് നിന്റെ ആട്ടിൻകൂട്ടത്തിന്റെ പത്തിലൊരു ഭാഗവുമായി ഇവിടെത്തന്നെ വന്നു നിൽക്കണം. നീ അന്വേഷിക്കുന്ന നിധിയെപ്പറ്റി കൂടുതൽ വിവരങ്ങൾ അപ്പോൾ പറഞ്ഞുതരാം. തത്കാലം നമുക്കു പിരിയാം."

അവൻ നോക്കിനിൽക്കേ കവലയിലെ വളവു തിരിഞ്ഞ് അയാൾ നടന്നു മറഞ്ഞു.

അവൻ വീണ്ടും തന്റെ പുസ്തകം നിവർത്തി വായിക്കാൻ തുടങ്ങി. പക്ഷേ, മനസ്സു നിർത്താനായില്ല. ആകപ്പാടെ ഒരസ്വസ്ഥത. ആകാംക്ഷ. ആ വയസ്സൻ പറഞ്ഞത് ശരിയല്ലേ? ബേക്കറിയിൽ ചെന്ന് ഒരു റൊട്ടി വാങ്ങി. കിഴവൻ അയാളെപ്പറ്റി പറഞ്ഞതെല്ലാം ബേക്കറിക്കാരനോടു പറഞ്ഞാലോ. വേണ്ട. കാര്യങ്ങൾ അതിന്റെ പാട്ടിനു പോകട്ടെ.താനെന്തിനിടപെടണം? ബേക്കറിക്കാരനാണെങ്കിൽ ഇപ്പോഴുള്ള ചിട്ടവട്ടങ്ങളുമായി നല്ല വണ്ണം ഇണങ്ങിയിരിക്കുന്നു. അതിനിടയിൽ താൻ വല്ലതുമൊക്കെ ചെന്നു പറഞ്ഞാൽ അയാൾക്കു വെപ്രാളമാകും. താനായിട്ടെന്തിന് അയാളുടെ ഉറക്കം കെടുത്തണം? അവൻ നഗരവീഥികളിലൂടെ വെറുതെ ചുറ്റിനടന്നു. അങ്ങനെ കോട്ടവാതിൽക്കലെത്തി. അതിനരികെ ഒരു ചെറിയ കെട്ടിടം. അതിലൊരു കിളി വാതിൽ. അവിടെനിന്നാണ് യാത്രക്കാർ ആഫ്രിക്കയിലേക്കുള്ള ടിക്കറ്റു വാങ്ങുന്നത്. ഈജിപ്റ്റും ആഫ്രിക്കയിലാണെന്ന കാര്യം അവനറിയാമായിരുന്നു.

കിളിവാതിലിനപ്പുറത്തിരുന്ന ആൾ അവനെ കണ്ടപ്പോൾ ചോദിച്ചു: "എന്താ വേണ്ടത്?"

"ഇന്നൊന്നും വേണ്ട. ഒരുപക്ഷേ, നാളെ." അതും പറഞ്ഞ് അവൻ അവിടെനിന്നു മാറി. തന്റെ ആടുകളിൽ ഒന്നേ ഒന്നിനെ വിറ്റാൽ മതി. കടൽ കടന്ന് അക്കരെയെത്താനുള്ള വകയാകും. എന്തോ, ആ ചിന്ത അവനിലുളവാക്കിയത് അകാരണമായൊരു ഭയമായിരുന്നു.

"ദാ, വേറൊരു സ്വപ്നസഞ്ചാരി. കൈയിൽ ഒരു ചില്ലിക്കാശില്ല. എന്നാലും മോഹം ലോകം മുഴുവൻ ചുറ്റിക്കറങ്ങാൻ." നടന്നകലുന്ന അവനെ നോക്കി ടിക്കറ്റു വില്പനക്കാരൻ തന്റെ സഹായിയോടു പറഞ്ഞു ചിരിച്ചു.

'വെറുതെ ഓരോന്നാലോചിച്ച് കാടുകയറുന്നതെന്തിന്?' അവൻ സ്വയം ശാസിച്ചു. തന്നെ കാത്തുകിടക്കുന്നുണ്ട് ഒരു പറ്റം ആടുകൾ. അവയെ

മേയ്ക്കുന്നതുതന്നെയാണ് തനിക്കു പറ്റിയ തൊഴിൽ. കൊല്ലം രണ്ടു കഴിഞ്ഞു, ഈ തൊഴിൽ തുടങ്ങിയിട്ട്. ഇതിനകം ഈ തൊഴിലിന്റെ അകവും പുറവും കാണാപ്പാഠമായിരിക്കുന്നു. കമ്പിളി വെട്ടാൻ, ചെനയുള്ള ആടുകളെ പോറ്റാൻ, ചാടിവീഴാൻ തക്കം പാർത്തു നടക്കുന്ന ചെന്നായ്ക്കളിൽനിന്ന് തന്റെ ആട്ടിൻകൂട്ടത്തെ രക്ഷിക്കാൻ ഒക്കെ ഇപ്പോൾ നല്ലവണ്ണം ശീലമായിരിക്കുന്നു. ഈ പ്രദേശത്തെ മേച്ചിൽപുറങ്ങളും ഒന്നൊഴിയാതെ എല്ലാം നല്ല പരിചയമാണ്. ഓരോ ആടിന്റെയും ന്യായമായ വിലയും തന്റെ നാക്കിൻതുമ്പിലുണ്ട്. തന്നെ പറ്റിക്കാൻ ഒരാൾക്കുമാവില്ല.

അവൻ നടത്തം മതിയാക്കി. ചങ്ങാതിയുടെ ആലയിലേക്കു തിരിഞ്ഞു. നേരേ പോകുന്നതിനു പകരം അല്പമൊന്നു വളഞ്ഞ വഴിയിലൂടെയാണവൻ പട്ടണത്തിനു പുറത്തേക്കു നടന്നത്. വഴിയരുകിൽ വളരെ പഴക്കമുള്ളൊരു കൊട്ടാരം. നല്ല വലുപ്പമുണ്ട്. അതിന്റെ മുകളിലെത്താൻ കല്ലുപാകിയൊരു നടവഴി. പ്രത്യേകിച്ചൊരു ലക്ഷ്യവുമില്ലാതെ അവൻ വെറുതെ ആ വഴിയിലൂടെ നടന്നു കയറി. കോട്ടയ്ക്കുചുറ്റും നല്ല ഉയരമുള്ള കന്മതിലുകൾ. അതിന്റെ മുകളിൽ കയറി നിന്നു നോക്കിയാൽ അകലെ കടലിനക്കരെ ആഫ്രിക്ക. ഈ സ്പെയിൻ മുഴുവൻ ഒരുകാലത്ത് അടക്കി വാണിരുന്ന മൂറുകൾ ആഫ്രിക്കയിൽനിന്ന് കടൽ കടന്നെത്തിയവരാണെന്ന് പറഞ്ഞു കേട്ടിട്ടുണ്ട്.

കോട്ടമുകളിൽനിന്നു നോക്കിയാൽ പട്ടണം മുഴുവൻ വിസ്തരിച്ചു കാണാം. ദൂരെ കവലയിൽ അവനിരുന്നിരുന്ന ബഞ്ചും ഇവിടെ നിന്ന് നന്നായിക്കാണാം. അവിടെയിരുന്നാണല്ലോ ആ വയസ്സനുമായി സംസാരിച്ചത്. ഒന്നും വേണ്ടായിരുന്നു. അവൻ പിറുപിറുത്തു. വെറുതെ മനസ്സിനൊരു ശല്യമായി കിഴവന്റെ വാക്കുകൾ. സ്വപ്നം കേട്ട് ഫലം പറയുന്ന ജിപ്സി സ്ത്രീയെ അന്വേഷിച്ചാണ് താൻ പട്ടണത്തിന്റെ അകത്തേക്കു കയറിയത്. എന്നിട്ടോ താൻ ഒരു സാധാരണ ആട്ടിടയൻ മാത്രമാണെന്നറിഞ്ഞപ്പോൾ കിഴവിക്കൊരു പിടിക്കായ്ക. അതുപോലെതന്നെ കവലയിൽ കണ്ട കിഴവനും. ഒരിടയനും അവന്റെ ആടുകളും തമ്മിലുള്ള ബന്ധം ഇവരെങ്ങനെ മനസ്സിലാക്കാൻ! തനിക്കാണെങ്കിലോ ആടുകളെ ഓരോന്നിനെയും വേറെ വേറെ തിരിച്ചറിയാം. ഏതിനൊക്കെ മുടന്തുണ്ട്? ഏതിനൊക്കെ ചെനയുണ്ട്? പെറാനുള്ള സമയം ഏതാണ്ടെപ്പോഴായിരിക്കും? അവയുടെ കമ്പിളി വെട്ടാനുമറിയാം. കഴുത്തറക്കാനുമറിയാം. ഈ മിണ്ടാപ്രാണികളെ വിട്ട് താനെങ്ങോട്ടു പോകാൻ! പാവങ്ങൾ! വലഞ്ഞുപോകില്ലേ!

കാറ്റിനു ശക്തിയേറി. ഈമാതിരി കാറ്റിന് നാട്ടുകാർ ഇട്ടിരിക്കുന്ന പേര് ലെവന്റർ എന്നാണ്. മദ്ധ്യധരണ്യാഴിയുടെ കിഴക്കേ അറ്റത്താണ് ലെവൻറർ. അവിടെനിന്ന് ഈ കാറ്റിന്റെ സഹായത്തോടെയാണത്രെ മൂറുകൾ മെഡിറ്ററേനിയന്റെ കിഴക്കേ അറ്റംവരെ എത്തിയത്.

ലെവന്ററിന് പിന്നെയും ഊക്കേറി. അപ്പോഴും അവന്റെ മനസ്സ് അതേ ചിന്തയിൽതന്നെ ഊഞ്ഞാലാടുകയായിരുന്നു. ഒരു ഭാഗത്ത് തന്റെ ജീവിതത്തിന്റെതന്നെ ഭാഗമായിത്തീർന്ന ഈ ആട്ടിൻപറ്റം... മറുഭാഗത്ത് മോഹങ്ങളെ പിന്നെയും പിന്നെയും ശക്തിയോടെ പിടിച്ചുവലിച്ചുകൊണ്ട് ആ നിധിയെ





ക്കുറിച്ചുള്ള സ്വപ്നം. ഏതിന്റെ നേർക്കാണ് തിരിയേണ്ടത്? ഇടയിൽ ആ കച്ചവടക്കാരന്റെ സുന്ദരിയായ മകളും. എന്തോ അവളുടെ കാര്യം അത്ര സാരമുള്ളതായി അപ്പോൾ അവനു തോന്നിയില്ല. താനല്ലെങ്കിൽ മറ്റൊരാൾ. ഈ ഒരാളെ മാത്രം ആശ്രയിച്ചിട്ടല്ലല്ലോ അവൾ ജീവിക്കുന്നത്. ഒരുപക്ഷേ, അവൾ തന്നെ ഓർമ്മിക്കുന്നുപോലുമുണ്ടാകില്ല. അവനുവേണ്ടി അവൾ നാളുകളെണ്ണി കാത്തിരിക്കുന്നുമില്ല. അവളെ സംബന്ധിച്ചിടത്തോളം എല്ലാ ദിവസങ്ങളും ഒരേപോലെതന്നെ. ഇന്നലെയും ഇന്നും നാളെയും മറ്റന്നാളും... അവൾക്കൊരു വ്യത്യാസവുമില്ല. ഏതാണ്ടെല്ലാവർക്കും ഇതുപോലെ തന്നെയാണ്. അവനവന്റെ ജീവിതത്തിൽ ഓരോ ദിവസവും സംഭവിക്കുന്ന നല്ല നല്ല കാര്യങ്ങൾ. ഒരാളും അതിൽ മനസ്സിരുത്തുന്നില്ല. എന്നിട്ടു പറയും ഒരു വിശേഷവുമില്ല എന്ന്.

അച്ഛനും അമ്മയും പിറന്ന നാടും ഒക്കെ വിട്ടുപോന്നിട്ട് നാളുകളെത്രയായി! അവരില്ലാത്തതുകൊണ്ട് തനിക്കോ താനില്ലാത്തതുകൊണ്ട് അവർക്കോ യാതൊരു പ്രയാസവുമില്ല. ഒക്കെ ശീലമായിരിക്കുന്നു. അതുപോലെതന്നെയാകും ഈ ആടുകളുടെ കാര്യവും. താൻ പുറകിലില്ലെങ്കിലും അവ കഴിഞ്ഞുകൂടും.

അവിടെത്തന്നെയിരുന്നുകൊണ്ട് അവൻ വീണ്ടും കവലയിലേക്കു കണ്ണുതിരിച്ചു. കുറെ മുമ്പ് അവൻ ആ വൃദ്ധനുമായി സംസാരിച്ചുകൊണ്ടിരുന്നിരുന്ന ബഞ്ചിൽ ഇപ്പോൾ ചെറുപ്പക്കാരായ ഒരു സ്ത്രീയും പുരുഷനുമാണ്. അവർ പ്രേമസല്ലാപത്തിൽ മുഴുകിയിരിക്കുന്നു. പരസ്പരം ചുംബിക്കുന്നു.

ആ ബേക്കറിക്കാരന്റെ കാര്യം. അവന്റെ ചിന്തകളെ തടസ്സപ്പെടുത്തിക്കൊണ്ട് ലെവന്റർ ആഞ്ഞുവീശി; മുഖത്തടിക്കുന്നതുപോലെ. കാറ്റിനൊപ്പം ഇക്കരയെത്തിയത് മൂറുകൾ മാത്രമല്ല. ഒപ്പം ഉണ്ടായിരുന്നു മരുഭൂമിയുടെ ഗന്ധം. പർദ്ദ ധരിച്ച അറബിസ്ത്രീകളുടെ ഗന്ധം. പിരമിഡുകളുടെ നാട്ടിലേക്ക് സമ്പന്നമായൊരു ഭാവിയും സ്വപ്നം കണ്ടുകൊണ്ട് ഇക്കരനിന്ന് കടൽ കടന്നുപോയ നിരവധി നാട്ടുകാരുടെ മോഹങ്ങളുടെ വിയർപ്പിന്റെ ഗന്ധവും ആ കാറ്റിൽ അലിഞ്ഞുചേർന്നിരുന്നു. ഈ കാറ്റിനെപ്പോലെ എങ്ങും എപ്പോഴും സഞ്ചരിക്കാനുള്ള സ്വാതന്ത്ര്യം തനിക്കുമുണ്ടായിരുന്നെങ്കിൽ! അവൻ വല്ലാതെ മോഹിച്ചുപോയി. ആരും ഒന്നുംതന്നെ പിടിച്ചു നിർത്താനായി ഇല്ല. സ്വയം ഒരു തീരുമാനമെടുക്കണം. അത്രതന്നെ. ഈ ആട്ടിൻകൂട്ടവും പലചരക്കുകടക്കാരന്റെ മകളും ആൻഡലുസിയയിലെ പുൽമേടുകളും. എല്ലാം സ്വന്തം നിയോഗം തേടിയുള്ള യാത്രയിൽ ഓരോ പടവുകൾ മാത്രം.

അടുത്ത ദിവസം ഏതാണ്ടുച്ചയോടെ അവൻ വീണ്ടും ആ വൃദ്ധനെ ചെന്നു കണ്ടു. അവന്റെ കൂടെ ആറ് ആടുകളുമുണ്ടായിരുന്നു.

"അത്ഭുതം കേൾക്കണോ?" അവൻ കിഴവനോടു പറഞ്ഞു: "എന്റെ ആ സ്നേഹിതന് ഇടയനാകാൻ മോഹം. എന്റെ ആടുകളെ മുഴുവൻ ഈ ആറെണ്ണമൊഴിച്ച് അവൻ വിലയ്ക്കു വാങ്ങി. ആശിച്ചതുപോലെ കാര്യങ്ങൾ നീങ്ങുക നല്ല ലക്ഷണമാണെന്നാണ് അവൻ പറയുന്നത്."

"ശരിതന്നെ. അതെപ്പോഴും അങ്ങനെയാണ്." കിഴവൻ പറഞ്ഞു.

"കാലം അനുകൂലമാണെന്നു പറയുന്നത് ഇങ്ങനെ വരുമ്പോഴാണ്. ശീട്ടു കളിക്കാനിരുന്നാൽ ആദ്യത്തെ വട്ടം മിക്കവാറും ജയിക്കും. അതാണ് തുടക്കക്കാരന്റെ ഭാഗ്യം."

"അതെന്താണങ്ങനെ?"

"ഒരുത്തനെ അവന്റേതായ വഴിയിലേക്കു തിരിച്ചു വിടുന്ന ഒരു ശക്തിയുണ്ട്. അതുതന്നെ. ആദ്യശ്രമം വിജയിച്ചാൽ രസം പിടിക്കും. പിന്നെ വിട്ടു പോരാൻ മനസ്സു വരില്ല."

അവൻ കൊണ്ടുവന്ന ആടുകളെ അയാൾ ശ്രദ്ധയോടെ പരിശോധിച്ചു. "അല്ല, ഇതിലൊന്നിന് മുടന്തുണ്ടല്ലോ..."

"അതു സാരമാക്കണ്ട," അവൻ സമാധാനിപ്പിച്ചു: "കൂട്ടത്തിൽ ഏറ്റവും ബുദ്ധി ഇതിനാണ്. ഏറ്റവും കൂടുതൽ കമ്പിളി തരുന്നതും ഇതാണ്. ഇനി പറയൂ, ഞാൻ അന്വേഷിക്കുന്ന നിധി എവിടെയാണ്?"

"ഈജിപ്റ്റിൽ പിരമിഡുകളുടെ അടുത്ത്."

അവനൊന്നു ഞെട്ടി. ഇതുതന്നെയാണല്ലോ ആ കിഴവിയും പറഞ്ഞത്. പക്ഷേ, അവർ അതിന് പ്രതിഫലമൊന്നും വാങ്ങുകയുണ്ടായില്ല. "നിധി കണ്ടെത്താനായി ചില ലക്ഷണങ്ങൾ പിൻതുടരേണ്ടതുണ്ട്... ദൈവം ഓരോരുത്തർക്കും ഓരോ വഴി നിശ്ചയിച്ചിരിക്കുന്നു. ആ വഴിയിൽ അവിടവിടെ ഓരോ അടയാളങ്ങളും കുറിച്ചിട്ടിട്ടുണ്ടാകും. അതാദ്യം തിരിച്ചറിയണം. പിന്നെ യാത്ര എളുപ്പമാകും..."

അവൻ എന്തോ ചോദിക്കാൻ നാക്കെടുത്തു. അതിനിടയിൽ ഒരു പൂമ്പാറ്റ വന്ന് അവരുടെ രണ്ടുപേരുടെയും ഇടയിൽ പറക്കാൻ തുടങ്ങി. പൂമ്പാറ്റകൾ വരുന്നത് ശുഭലക്ഷണമാണെന്ന് അവന്റെ മുത്തച്ഛൻ പറയുമായിരുന്നു. അതുപോലെ വേറെയും ചിലതുണ്ട്. ശുഭാശുഭങ്ങളുടെ ലക്ഷണങ്ങളായി. ചില ചെടികൾ, പ്രാണികൾ.

"നിന്റെ മുത്തച്ഛൻ പറയാറുള്ളത് ശരിയാണ്. പൂമ്പാറ്റകൾ നല്ല ശകുനമാണ്." കിഴവന്റെ വാക്കുകൾ. അവന് അത്ഭുതമടക്കാനായില്ല. താൻ വെറുതെ ഓർത്തതേയുള്ളൂ... അതെങ്ങനെ ഇയാൾ മനസ്സിലാക്കി!

കിഴവൻ തന്റെ മേലങ്കി മെല്ലെയൊന്നു തുറന്നു. രത്നഖചിതമായ കട്ടിപ്പൊന്നിന്റെ ഒരു മാർച്ചട്ട അയാളണിഞ്ഞിരുന്നു. തലേന്നാളത്തെ അനുഭവം അവനോർമ്മ വന്നു. ഇതിന്റെ തിളക്കം കണ്ടിട്ടാകാം തന്റെ കണ്ണഞ്ചിപ്പോയത്. വാസ്തവത്തിൽ ഇയാൾ ഒരു രാജാവുതന്നെയോ? ആളുകളുടെ ശ്രദ്ധയിൽ പെടാതിരിക്കാനായി വേഷം മാറി നടക്കുകയാവാം.

തന്റെ മാർച്ചട്ടയിൽനിന്ന് വെളുത്തതും കറുത്തതുമായ രണ്ടു കല്ലുകൾ അടർത്തിയെടുത്ത് അയാൾ അവന്റെ നേരെ നീട്ടി. "ഈ കല്ലുകളുടെ പേരുകളോർമ്മവെച്ചോളൂ.... ഇത് യുറീം, മറ്റത് തുമ്മീം." കിഴവൻ സാവധാനം വിശദീകരിച്ചു. "കറുപ്പിന്റെ അർത്ഥം അതേ എന്നാണ്. വെള്ളയുടേത് അല്ല എന്നും. വഴിയിൽ കാണുന്ന നിമിത്തങ്ങൾ മനസ്സിലാക്കാൻ പറ്റാതെ വരുമ്പോൾ നിനക്ക് ഈ കല്ലുകളോടു ചോദിക്കാം. നേർവഴി അവ കാട്ടിത്തരും. പക്ഷേ, ഒന്നു മനസ്സിരുത്തണം, വേണം, വേണ്ട അല്ലെങ്കിൽ അതെ, അല്ല എന്ന് ഒറ്റവാക്കിൽ ഉത്തരം കിട്ടത്തക്ക വിധത്തിലുള്ള ചോദ്യങ്ങളേ ചോദിക്കാവൂ.





"എന്തൊക്കെയായാലും ഏറ്റവും ഉചിതം സ്വന്തം മനസ്സാക്ഷിയോടു ചോദിക്കുന്നതുതന്നെയാണ്. പിരമിഡുകൾക്കടുത്താണ് നീ തേടുന്ന നിധി കിടക്കുന്നതെന്ന് നേരത്തേ മനസ്സിലാക്കിക്കഴിഞ്ഞു. എന്നിട്ടും ആറാടുകളെ ഞാൻ പ്രതിഫലമായി ആവശ്യപ്പെടുന്നതെന്തുകൊണ്ടാണ് എന്നല്ലേ നീ ആലോചിക്കുന്നത്? പറയാം. എന്തൊക്കെ അറിഞ്ഞിരുന്നാലും ഉറച്ചൊരു തീരുമാനത്തിലെത്താൻ നിനക്കു പ്രേരണ നൽകിയത് ഞാനാണ്."

കല്ലുകൾ രണ്ടും സ്വന്തം മടിശ്ശീലയിൽ അവൻ ഭദ്രമായി സൂക്ഷിച്ചു. ഇനി മുതൽ തനിക്കു വേണ്ടതെന്തെന്ന് താൻതന്നെ തീരുമാനിക്കും. അവൻ മനസ്സിലുറപ്പിച്ചു.

"നോക്ക്," കിഴവൻ അവനെ ചിന്തയിൽനിന്നുണർത്തി. "നിന്റെ എല്ലാ ഇടപാടുകളുടെയും പുറകിലുള്ള ഉദ്ദേശ്യം ഒന്നേ ഒന്നു മാത്രമാണ്. വഴിയിൽ കാണുന്ന നിമിത്തങ്ങൾ, അവയുടെ അർത്ഥങ്ങൾ ശ്രദ്ധാപൂർവ്വം മനസ്സിലാക്കണം. എന്തൊക്കെ സംഭവിച്ചാലും ലക്ഷ്യം നേടുമെന്ന് ദൃഢനിശ്ചയവും ഉണ്ടായിരിക്കണം." അല്പനേരം ഏതോ ആലോചനയിൽ മുഴുകി അയാൾ മിണ്ടാതിരുന്നു. പിന്നെ വീണ്ടും പറയാൻ തുടങ്ങി:

"യാത്ര തുടങ്ങുംമുമ്പേ ഈ കഥ കൂടി കേട്ടോളൂ:

"ഒരു കച്ചവടക്കാരൻ അയാളുടെ മകനെ അക്കാലത്തെ ഏറ്റവും പ്രസിദ്ധനായിരുന്ന ജ്ഞാനിയുടെ അരികിലേക്കയച്ചു, സന്തോഷത്തിന്റെ രഹസ്യമെന്താണെന്ന് അറിഞ്ഞുവരാൻ. ഏതാണ്ട് നാല്പതു നാളോളം അവൻ മരുഭൂമിയിൽ അലഞ്ഞു നടന്നു. ഒടുവിൽ അച്ഛൻ പറഞ്ഞ ജ്ഞാനിയുടെ വാസസ്ഥലം കണ്ടുപിടിച്ചു. ഒരു കുന്നിൻമുകളിലുള്ള അതി മനോഹരമായൊരു കൊട്ടാരം.

"അകത്തു ചെന്നപ്പോഴോ അതിലും വലിയ വിസ്മയം. അവന്റെ സങ്കല്പത്തിലുണ്ടായിരുന്നത് അതിദിവ്യനായ ഒരു സന്യാസിവര്യനായിരുന്നു. പക്ഷേ, ഇവിടെ നല്ല തിരക്കും. പലതരത്തിലുള്ള ആളുകൾ വരുന്നു, പോകുന്നു. ചിലർ മൂലകളിൽ കൂട്ടംകൂടിനിന്ന് സംസാരിക്കുന്നു. ഒരു ഭാഗത്ത് ചെറിയൊരു ഗാനമേള. അതിനപ്പുറത്ത് അതി സമൃദ്ധമായൊരു വിരുന്നുമേശ. വലിയ വലിയ തളികകൾ നിറച്ച് ആസ്വാദ്യകരങ്ങളായ പലതരം വിഭവങ്ങൾ വിളമ്പിവെച്ചിരിക്കുന്നു.... ഓരോരുത്തരെ ആയി അരികിൽ വിളിച്ച് ജ്ഞാനി വിവരങ്ങളന്വേഷിക്കുന്നു. ഏതാണ്ടു രണ്ടു മണിക്കൂർ കാക്കേണ്ടി വന്നു, അവന്റെ തവണയെത്താൻ. അവൻ തന്റെ വരവിന്റെ ഉദ്ദേശ്യം ജ്ഞാനിയെ അറിയിച്ചു.

"അദ്ദേഹത്തിന്റെ മറുപടി: 'സന്തോഷത്തിന്റെ രഹസ്യമറിയണം.' അല്ലേ? പക്ഷേ, തത്കാലം അല്പം തിരക്കുണ്ട്. പോയി എന്റെ ഈ കൊട്ടാരമൊക്കെ ഒന്നു ചുറ്റിനടന്നു കണ്ടിട്ടു വരൂ... ഒരു രണ്ടു മണിക്കൂർ കഴിഞ്ഞ്.'

"ഒരു ചെറിയ സ്പൂണെടുത്ത് അദ്ദേഹം അവന്റെ നേരെ നീട്ടി. അതിൽ രണ്ടു തുള്ളി എണ്ണയുണ്ടായിരുന്നു. 'വെറുതെ നടക്കണ്ട... ഇതുകൂടി കൈയിലിരിക്കട്ടെ,' അദ്ദേഹം പറഞ്ഞു: 'നടക്കുമ്പോൾ എണ്ണ തുളുമ്പിപ്പോകാതെ സൂക്ഷിക്കണം.'

"കൊട്ടാരത്തിലെ എണ്ണമറ്റ കോണിപ്പടികൾ കയറിയും ഇറങ്ങിയും അവൻ രണ്ടു മണിക്കൂർ കഴിച്ചുകൂട്ടി. പക്ഷേ, മനസ്സുമുഴുവൻ ആ സ്പൂണി ലായിരുന്നു. എണ്ണ തുളുമ്പിപ്പോകരുതല്ലോ. രണ്ടു മണിക്കൂറിനുശേഷം അവൻ ജ്ഞാനിയിരുന്നിരുന്ന മുറിയിൽ തിരിച്ചെത്തി.

"'ഓ, നീ വന്നോ?' അദ്ദേഹം അവന്റെ നേരെ തിരിഞ്ഞു: "എല്ലാം നടന്നു കണ്ടില്ലേ, ഊൺമുറിയിലെ തിരശ്ശീലകൾ പേർഷ്യയിൽനിന്ന് പ്രത്യേ കമായി നെയ്യിച്ചു കൊണ്ടുവന്നതാണ്. നമ്മുടെ ഉദ്യാനമെങ്ങനെ? തികച്ചും പത്തു വർഷമെടുത്തു അതീമട്ടിലാക്കിത്തീർക്കാൻ. ഗ്രന്ഥപ്പുരയിൽ പോയില്ലേ? എത്ര മൃദുലവും മനോഹരവുമാണ് ഓരോ തുകൽതാളു കളും.'

"എന്തു പറയണമെന്നറിയാതെ അവൻ പരുങ്ങി നിന്നു. വാസ്തവ ത്തിൽ ഈ പറഞ്ഞതൊന്നുംതന്നെ അവന്റെ ശ്രദ്ധയിൽപെട്ടിരുന്നില്ല. മനസ്സു മുഴുവൻ സ്പൂണിലെ എണ്ണയിലായിരുന്നു അതെങ്ങാൻ തുളുമ്പിപ്പോ യാലോ? അവൻ വാസ്തവം തുറന്നു പറഞ്ഞ് കുറ്റസമ്മതം നടത്തി.

"'ആട്ടെ ഒന്നുകൂടി പോയി എല്ലാം വിസ്തരിച്ചു കണ്ടിട്ടു വരൂ..... ഇതാ ണെന്റെ ലോകം.' തിരിഞ്ഞു നടക്കാൻ ഭാവിച്ച അവനെ അദ്ദേഹം ഓർമ്മ പ്പെടുത്തി: 'ഒരാളെ വിശ്വസിക്കുന്നതിനുമുമ്പ് അവന്റെ ചുറ്റുപാടുകൾ ശരി യായി മനസ്സിലാക്കിയിരിക്കണം.'

"അവനു സമാധാനമായി. വീണ്ടും അവൻ ജ്ഞാനിയുടെ കൊട്ടാരം നടന്നു കാണാൻ പുറപ്പെട്ടു. അപ്പോഴും കൈയിലുണ്ടായിരുന്നു ആ സ്പൂണും രണ്ടു തുള്ളി എണ്ണയും. എന്നാലും ഒന്നും വിടാതെ എല്ലാം വിസ്ത രിച്ചുതന്നെ അവൻ നോക്കിക്കണ്ടു. തട്ടിലും ചുമരിലുമൊക്കെയുള്ള കലാ സൃഷ്ടികൾ, അതിസുന്ദരമായ ഉദ്യാനം, അതിനു ചുറ്റുമുള്ള മലനിരകൾ, എല്ലാ തരത്തിലും നിറത്തിലുമുള്ള പൂക്കൾ. എന്തു മാത്രം സൗന്ദര്യബോധ ത്തോടുകൂടിയാണ് ആ തോട്ടമൊരുക്കിയിരിക്കുന്നത്! ജ്ഞാനിയുടെ മുമ്പിൽ അവൻ പിന്നെയും ചെന്നു നിന്നു. കണ്ട കാഴ്ചകളെല്ലാം വിശദമായിത്തന്നെ അദ്ദേഹത്തെ പറഞ്ഞുകേൾപ്പിച്ചു.

"'പക്ഷേ, ഞാൻ നിന്റെ കൈയിലേല്പിച്ച ആ രണ്ടുതുള്ളി എണ്ണയെ വിടെ?' ജ്ഞാനിയുടെ ചോദ്യം.

"അപ്പോഴാണവൻ കൈയിൽ പിടിച്ചിരുന്ന സ്പൂണിലേക്കു നോക്കിയത്. അത് തികച്ചും ശൂന്യം.

"'നീ പഠിച്ചിരിക്കേണ്ടതായി ഒരു പാഠമേയുള്ളു.' ജ്ഞാനികളിൽ ജ്ഞാ നിയായ ആ വൃദ്ധന്റെ പ്രൗഢഗംഭീരമായ സ്വരം: 'ഈ ലോകത്തിലെ സുഖ ങ്ങളും സൗഭാഗ്യങ്ങളും ആവോളം ആസ്വദിച്ചോളൂ. അപ്പോഴും കൈവശമുള്ള സ്പൂണും അതിലെ രണ്ടുതുള്ളി എണ്ണയും മനസ്സിലുണ്ടായിരിക്കണം. അതു തന്നെയാണ് സന്തോഷത്തിന്റെ രഹസ്യം.'"

വൃദ്ധൻ കഥ പറഞ്ഞു നിർത്തി. ഇടയൻ നിശ്ശബ്ദനായിരുന്നു. കഥയുടെ ഗുണപാഠം അവന്റെ മനസ്സിൽ പതിഞ്ഞു. ഇടയന്റെ മോഹം നാടു ചുറ്റി കാഴ്ചകൾ കാണുകയാവാം. ആയിക്കോട്ടേ. അപ്പോഴും അവന്റെ കണ്ണ് സ്വന്തം ആട്ടിൻകൂട്ടത്തിന്റെമേൽതന്നെയുണ്ടാകണം.





വയസ്സൻ ഏതാനും നിമിഷം അവന്റെ കണ്ണുകളിൽതന്നെ ഉറ്റുനോക്കി ക്കൊണ്ടു നിന്നു. അതിനുശേഷം കൈകളുയർത്തി അവന്റെ തലയ്ക്കു മീതെ എന്തൊക്കെയോ വിചിത്രമായ മുദ്രകൾ കാട്ടി. പിന്നെ ഒന്നും മിണ്ടാതെ അവൻ കൊടുത്ത ആറാടുകളെയുംകൊണ്ട് ആ വൃദ്ധൻ സ്ഥലംവിട്ടു.

ടാരീഫയുടെ ഏറ്റവും ഉയർന്ന ഭാഗത്ത് പണ്ട് മൂറുകൾ പണിതുയർ ത്തിയ വലിയൊരു കോട്ടയുണ്ട്. ആ കോട്ടമതിലിനു മുകളിലിരുന്നു നോക്കിയാൽ അകലെ ആഫ്രിക്കയുടെ തീരങ്ങൾ കാണാം. സലേമിലെ രാജാവായ മെൽഷിഡേക്ക് അവിടെ കയറിയിരുന്നു. നേരം ഉച്ചതിരിഞ്ഞി രുന്നു. അക്കരെനിന്ന് ലെവൻറർ വീശാൻ തുടങ്ങി. ആടുകൾക്കാകപ്പാടെ ഒരു വല്ലായ്മ. പുതിയ ഇടയനുമായി അവ ഇനിയും ഇണങ്ങിയിട്ടില്ല. പെട്ടെ ന്നുണ്ടായ മാറ്റം. അതുളവാക്കിയ വെപ്രാളം. പുല്ലും വെള്ളവും ധാരാളമായു ള്ളൊരിടത്ത് എത്തിപ്പെടാനായിരുന്നു അവയ്ക്കു തിടുക്കം.

അകലെ തുറമുഖത്തുനിന്ന് ഒരു കപ്പൽ പുറംകടലിലേക്കു നീങ്ങുന്നത് മെൽഷിഡേക്ക് ശ്രദ്ധിച്ചു. ഇനിയൊരിക്കലും താൻ ആ ചെറുപ്പക്കാരനെ കാണുകയുണ്ടാവില്ല. അതാണല്ലോ തന്റെ ജോലിയുടെ രീതി. ഇതുപോലെ തന്നെയായിരുന്നു ആ അബ്രഹാമും. തന്റെ പത്തിലൊന്നു ഫീസ് തന്നിട്ടു പോയതാണ്. പിന്നീടൊരിക്കലും അയാളെ കാണാൻ കഴിഞ്ഞിട്ടില്ല.

ദൈവങ്ങൾക്ക് അവരവരുടേതായ നിയോഗങ്ങളില്ല. അതുകൊണ്ടു തന്നെ അവർക്ക് യാതൊരുവക ആഗ്രഹങ്ങളുമില്ല. പക്ഷേ, മനുഷ്യന്റെ സ്ഥിതി അതല്ലല്ലോ. ആ യുവാവ് അവന്റേതായ ലക്ഷ്യം നേടിയെങ്കിൽ! അവന്റെ ദൗത്യം വിജയിക്കണേ എന്ന് അയാൾ ആത്മാർത്ഥമായി ആശിച്ചു.

എന്തായാലും അവൻ തന്നെ ഓർക്കാൻ പോകുന്നില്ല. തന്റെ പേര് ശരിക്കും പറഞ്ഞ് മനസ്സിലാക്കിക്കൊടുക്കണമായിരുന്നു. ആരോടെങ്കിലും തന്നെപ്പറ്റി എന്തെങ്കിലും പറയേണ്ടിവന്നാൽ എന്താണവൻ പറയുക? സലേ മിലെ രാജാവായ മെൽഷിഡേക്ക് എന്നു പറയുവാൻ അവനോർമ്മയു ണ്ടാകുമോ?

അദ്ദേഹം മാനത്തേക്കു നോക്കി നെടുവീർപ്പിട്ടു. മനസ്സിൽ നേരിയ ജാള്യത. "എനിക്കറിയാം ഇതെന്റെ അഹന്തയാണെന്ന്." അയാൾ തന്ന ത്താൻ പറഞ്ഞു. "എന്നാലും ഈ കിഴവൻ രാജാവിന്റെ ഞാനെന്ന ഭാവം, ഈശ്വരാ! അങ്ങു പൊറുക്കണേ!"

"ആഫ്രിക്ക എത്ര വിചിത്രമാണ്!" ആ ബാലൻ ചുറ്റും നോക്കി അത്ഭുത പ്പെട്ടു.

ഒരു ഭക്ഷണശാലയിലാണ് അവൻ ഇരുന്നിരുന്നത്. ഇതുപോലെയുള്ള കടകൾ ടാൻജീറിലെ ഇടുങ്ങിയ തെരുവുകളിൽ പലയിടത്തും അവൻ

കണ്ടിരുന്നു. അവൻ തിരിഞ്ഞു നോക്കി. കുറെപ്പേർ ചുറ്റും കൂടിയിരുന്ന് വലിയൊരു ഹുക്ക വലിക്കുന്നു. തെരുവിൽ നല്ല തിരക്ക്. കൈകോർത്തു നടക്കുന്ന പുരുഷന്മാർ. പർദ്ദയിട്ട സ്ത്രീകൾ. പള്ളിഗോപുരത്തിന്റെ മുകളിൽ കയറിനിന്ന് ഉച്ചത്തിൽ പ്രാർത്ഥന ഉരുവിടുന്ന മുക്റികൾ. അതു കേൾക്കുമ്പോഴേക്കും നിന്നിടത്തുതന്നെ മുട്ടുകുത്തി നമസ്കരിക്കുന്ന വിശ്വാസികൾ.

"അവിശ്വാസികളുടെ സമ്പ്രദായങ്ങൾ," അവൻ തന്നോടുതന്നെ പറഞ്ഞു. കുട്ടിക്കാലത്ത് നാട്ടിലെ പള്ളിയിൽ പോയിക്കൊണ്ടിരുന്നപ്പോൾ എപ്പോഴും അവൻ നോക്കിനിൽക്കുമായിരുന്നു. സാന്റിയാഗോ മാട്ടോമാരോസ് എന്ന പുണ്യവാളന്റെ പ്രതിമ. വലിയൊരു വെള്ളക്കുതിരപ്പുറത്ത്... ഉറയിൽനിന്നൂരിയ വാളും കൈയിലോങ്ങി. ഇവരെപ്പോലെ കുറെ രൂപങ്ങൾ ആ കാൽചുവട്ടിൽ. അവന്റെ ഉള്ളൊന്നു പിടഞ്ഞു. പരിചയമില്ലാത്ത നാട്ടിൽ താൻ ഒറ്റയ്ക്ക് ഒരാളും തുണയില്ലാതെ... ചുറ്റുമിരിക്കുന്നവരുടെ മുഖത്തേക്കു നോക്കുമ്പോൾ അവന് അകാരണമായൊരു ഭയം. അവരുടെ കണ്ണുകളിൽ ഒളിഞ്ഞുകിടക്കുന്നൊരു ശത്രുത.

അപ്പോഴാണവൻ ഓർത്തത്. യാത്രയുടെ തിരക്കിലും ഉത്സാഹത്തിലും വളരെ പ്രധാനപ്പെട്ടൊരു കാര്യം അവൻ പാടെ മറന്നുപോയിരുന്നു. ഇവരുടെ ഭാഷ, അറബി തനിക്കു തീരെ വശമില്ലല്ലൊ. അതറിയാതെ യാത്ര തുടരുന്നതെങ്ങനെ? നിധി തേടിപ്പിടിക്കുന്നതെങ്ങനെ?

"ഇവിടെ എന്താ വേണ്ടത്?" കടയുടെ ഉടമസ്ഥൻ അവന്റെ അടുത്തു വന്ന് അന്വേഷിച്ചു. അവന് വേണ്ടിയിരുന്നത് കുറച്ചു വീഞ്ഞായിരുന്നു. അതു പറയാൻ അറിയാതിരുന്നതുകൊണ്ട് അവൻ അടുത്ത മേശയിലേക്കു വിരൽ ചൂണ്ടി. അവർ കുടിക്കുന്നതുതന്നെ എന്ന മട്ടിൽ. കടക്കാരൻ ഒരു കോപ്പ നിറച്ച് എന്തോ ഒന്ന് അവന്റെ മുമ്പിൽ കൊണ്ടുവെച്ചു. അവൻ അതെടുത്ത് ഒന്നു നുണഞ്ഞു നോക്കി. ഒരു തരം ചവർപ്പുള്ള ചായ. അവനത് തീരെ പിടിച്ചില്ല. അവനു വേണ്ടത് വീഞ്ഞായിരുന്നു.

തീറ്റയും കുടിയുമല്ലല്ലൊ ഇപ്പോളത്തെ പ്രശ്നം. നിധി കണ്ടെത്തുകയല്ലേ. അതിനുള്ള വഴിയാണാലോചിക്കേണ്ടത്. അവൻ സ്വയം പറഞ്ഞു മനസ്സിലാക്കി. ഏതായാലും ആടുകളെ വിറ്റു കിട്ടിയ പണം കൈയിലുണ്ട്. കുറെ സമാധാനം. കൈയിൽ കാശുണ്ടെങ്കിൽ കൂട്ടിന് ആളെ കിട്ടാനാണോ പ്രയാസം. വഴികാട്ടിയായി ആരെയെങ്കിലും കിട്ടാതിരിക്കില്ല. താമസിയാതെ പിരമിഡുകളുടെ അടുത്തു ചെന്നു പറ്റാം. തിളങ്ങുന്ന സ്വർണ്ണ മാർച്ചട്ടയണിഞ്ഞ ആ വയസ്സന്റെ വാക്കുകൾ വെറുതെയാവില്ല. വെറും ആറാടുകൾക്കുവേണ്ടി അയാൾ തന്നെ പറഞ്ഞു പറ്റിക്കുമോ?

ശകുനങ്ങളെയും ലക്ഷണങ്ങളെയും പറ്റി ആ വൃദ്ധൻ പറഞ്ഞത്, ഇക്കരയ്ക്കു യാത്ര ചെയ്തുകൊണ്ടിരിക്കേ അവന്റെ മനസ്സിൽ തെളിഞ്ഞുവന്നു. ശകുനങ്ങളെക്കുറിച്ചായി അവന്റെ ചിന്ത. ഒരു വിവരവുമില്ലാതെ ഒരാൾ അങ്ങനെയൊക്കെ പറയുമോ? ഇങ്ങനെ ചിലതൊക്കെ തനിക്കും അറിയാവുന്നതാണല്ലോ. ആൻഡലുസിയയിൽ ആടുമേച്ചു നടക്കുന്നതിനിടയിൽ ഇങ്ങനെ എന്തെല്ലാം തന്റെ ശ്രദ്ധയിൽ പെട്ടിരിക്കുന്നു. ചിലയിനം പക്ഷികളെ കണ്ടാൽ ഉടനെ മനസ്സിലാക്കാം, വഴിയിലെവിടെയോ പാമ്പുകളുടെ





മാളമുണ്ടെന്ന്. പാതവക്കിൽ വളരുന്ന ഒരു പ്രത്യേക തരം ചെടി സൂചിപ്പിക്കുന്നത് ആ പ്രദേശത്ത് വെള്ളമുണ്ടെന്നാണ്. ആടുകൾ അതെല്ലാം അവനെ പഠിപ്പിച്ചിട്ടുണ്ടായിരുന്നു.

മിണ്ടാപ്രാണികളായ ആടുകളെ നേർവഴിക്കു നയിക്കുന്ന ദൈവം മനുഷ്യന്റെ കാര്യത്തിൽ ഉപേക്ഷ കാണിക്കുമോ? എന്തോ അതോർത്തപ്പോൾ അവന്റെ മനസ്സിനൊരു ലാഘവം. ചായയുടെ ചവർപ്പ് ഒട്ടൊന്നു കുറഞ്ഞതുപോലെ.

"ആരാണ്? ഇതിനു മുമ്പു കണ്ടിട്ടില്ല!" സ്പാനിഷ് ഭാഷയിലായിരുന്നു അവന്റെ നേർക്കുള്ള ചോദ്യം.

അവനു സമാധാനമായി. ലക്ഷണം കൊള്ളാം. തന്റെ ഭാഷ സംസാരിക്കുന്ന ഒരാളെ കണ്ടുകിട്ടിയല്ലോ.

"അല്ല! നിങ്ങളെങ്ങിനെ സ്പാനിഷ് ഭാഷ വശമാക്കി?" അവന്റെ ഉത്തരം അങ്ങനെ ഒരു മറുചോദ്യമായിരുന്നു.

"അതിലതിശയിക്കാനൊന്നുമില്ല." ആ ചെറുപ്പക്കാരൻ പറഞ്ഞു: "ഈ പ്രദേശത്ത് ഒരുമാതിരി എല്ലാവരും സ്പാനിഷ് സംസാരിക്കും. ഇവിടെ നിന്ന് രണ്ടു മണിക്കൂറിന്റെ ദൂരമല്ലേയുള്ളൂ സ്പെയിനിലേക്ക്?"

"നമുക്കിവിടെ ഇരുന്നു സംസാരിക്കാം." അവൻ അയാളെ ക്ഷണിച്ചു. "നിങ്ങൾക്ക് കുടിക്കാൻ എന്താണ് വേണ്ടത്? എനിക്കല്പം വീഞ്ഞു കിട്ടിയാൽ കൊള്ളാമായിരുന്നു. എന്തോ ഈ ചായ എനിക്കു തീരെ പിടിക്കുന്നില്ല."

"അയ്യോ, ഇവിടെ വീഞ്ഞു കിട്ടില്ല. അത് ഞങ്ങളുടെ മതാചാരങ്ങൾക്ക് വിരുദ്ധമാണ്." പുതിയ ചങ്ങാതി അവനു പറഞ്ഞു കൊടുത്തു.

പുതിയതായി പരിചയപ്പെട്ട നാട്ടുകാരനോട് അവൻ തന്റെ യാത്രയുടെ ഉദ്ദേശ്യം വിവരിച്ചു. പിരമിഡുകൾ കാണണമെന്ന മോഹം മാത്രമേ അവൻ വെളിപ്പെടുത്തിയുള്ളൂ. നിധിയുടെ കാര്യം മനഃപൂർവ്വം മറച്ചുവെച്ചു. അതു പറഞ്ഞാൽ ഇയാളും കിട്ടുന്നതിന്റെ ഒരോഹരിക്കു കൈനീട്ടിയാലോ? നേരത്തേ കണ്ട കിഴവന്റെ വാക്കുകൾ അവൻ മറന്നിരുന്നില്ല. കൈവശമില്ലാത്ത വസ്തു പങ്കുവെയ്ക്കാൻ മുതിരുന്നത് ശുദ്ധ വിഡ്ഢിത്തമാണെന്ന്.

"എന്നെ അവിടംവരെ എത്തിക്കുമോ? എന്താ വേണ്ടതെന്നു വെച്ചാൽ തരാം." അവൻ പറഞ്ഞു.

"എങ്ങനെ പോകാനാണുദ്ദേശിക്കുന്നത്? സഹാറ മരുഭൂമി മുഴുവൻ കടന്ന് അപ്പുറത്തെത്തണം. പണച്ചെലവുള്ള കാര്യമാണ്. അതിനു തക്ക വണ്ണം കൈയിലുണ്ടോ?"

അവരുടെ സംഭാഷണം ശ്രദ്ധിച്ച് കടയുടമസ്ഥൻ അരികിൽതന്നെ നിന്നിരുന്നു. 'ഇതെന്തൊരു ശല്യം' എന്നവന് മനസ്സിൽ തോന്നി. ആശിച്ചതുപോലെ ഒരു വഴികാട്ടിയെ കണ്ടെത്തിയല്ലോ എന്നാശ്വസിക്കാൻ തുടങ്ങുമ്പോൾ. ഇയാൾ വല്ല ഇടങ്കോലുമിടാൻ ഭാവമുണ്ടോ. പക്ഷേ, അതേസമയം, തന്റെ കൈവശമുള്ള പണത്തിനെക്കുറിച്ചുള്ള ആ ചെറുപ്പക്കാരന്റെ ചോദ്യം. അതിലെന്തോ പന്തികേടില്ലേ? എന്നാലും അവന് വേവലാതി തോന്നിയില്ല. വയസ്സൻ രാജാവിന്റെ വാക്കുകൾതന്നെയാണ് അപ്പോഴും അവനോർമ്മ വന്നത്: 'പൂർണ്ണമനസ്സോടെ എന്തെങ്കിലും നേടാൻ ആഗ്രഹിക്കുന്നുണ്ടെ

ങ്കിൽ...' ഈ പ്രകൃതി മുഴുവൻ ആ കാര്യസിദ്ധിക്കായി പിൻതുണ നല്കും.'

അവൻ മടിശ്ശീല തുറന്ന് ആ ചെറുപ്പക്കാരനെ കാണിച്ചു. കണ്ടു നിന്ന കടക്കാരന് അരിശം. അയാളും ആ യുവാവും തമ്മിൽ ചെറിയൊരു വാക്കേറ്റം. കാര്യമെന്താണെന്ന് അവന് പിടികിട്ടിയില്ല. അറബിഭാഷയായിരുന്നു അവർ സംസാരിച്ചിരുന്നത്.

"നമുക്ക് വേഗം പോകാം. ഇവിടെ നിന്നാൽ ശരിയാവില്ല." പുറത്തു പോകാൻ അയാൾ പറയുന്നു. ചെറുപ്പക്കാരനെഴുന്നേറ്റു; ഒപ്പം അവനും.

ചായ കുടിച്ചതിന്റെ പണം കൊടുക്കാൻ അവൻ മുതലാളിയുടെ മുമ്പിൽ ചെന്നു നിന്നു. അപ്പോൾ അവനോടും അയാൾ ദേഷ്യപ്പെട്ടു. ഉച്ചത്തിലെന്തൊക്കെയൊ അയാൾ അവനോടു പറഞ്ഞു. തന്റെ നേരെ കയർക്കുകയാണെന്നു മാത്രം അവനു മനസ്സിലായി. അവനും മോശക്കാരനായിരുന്നില്ല. തിരിച്ചു പറയാൻ അറിയായ്കയുമല്ല. എന്നാലും ഒരു ശങ്ക. അന്യനാട്... താനാണെങ്കിൽ ഒറ്റയ്ക്കും. അപ്പോഴേക്കും ആ ചെറുപ്പക്കാരൻ വന്ന് രണ്ടുപേരെയും മാറ്റി നിർത്തി. "നിന്റെ മുതലു മുഴുവൻ കൈക്കലാക്കാനുള്ള സൂത്രമാണ്. ഒറ്റയെണ്ണത്തിനെ വിശ്വസിച്ചുകൂടാ. അല്ലെങ്കിലും ടാൻജീർ ആഫ്രിക്കയുടെ മറ്റു ഭാഗങ്ങൾപോലെയല്ല. തുറമുഖമല്ലേ? കള്ളന്മാരാണ് നിറച്ചും." അയാൾ അവനു മുന്നറിയിപ്പു കൊടുത്തു.

അവന് തന്റെ പുതിയ പരിചയക്കാരന്റെ പേരിലുള്ള വിശ്വാസം വർദ്ധിച്ചു. വലിയൊരു കെണിയിൽനിന്ന് അയാൾ തന്നെ രക്ഷിച്ചല്ലോ. പിന്നെ അവൻ സംശയിച്ചില്ല. മടിശ്ശീല തുറന്ന് പണമെണ്ണി കൂട്ടുകാരനെ ഏല്പിച്ചു. അവനതു വാങ്ങി എണ്ണി നോക്കി.

"നമുക്കു നാളെത്തന്നെ പുറപ്പെടാം." പണം കൈയിലെടുത്തുകൊണ്ട് അയാൾ പറഞ്ഞു: "അതിനു മുമ്പ് രണ്ടു നല്ല ഒട്ടകങ്ങളെ വാങ്ങിക്കണം."

രണ്ടുപേരുംകൂടി അങ്ങാടിയിലേക്കു നടന്നു. ഇടുങ്ങിയ തെരുവുകൾ. കൊച്ചുകൊച്ചു കടകൾ. എന്തെല്ലാം സാമാനങ്ങളാണ് വില്പനയ്ക്കു വെച്ചിരിക്കുന്നത്! നല്ല ആൾക്കൂട്ടവുമുണ്ട്. വില്ക്കലും വാങ്ങലും വിലപേശലും— ബഹളംതന്നെ. എന്നാലും നോക്കിനിൽക്കാൻ രസം തോന്നി. ഒരിടത്ത് വില്ക്കാൻ വെച്ചിരിക്കുന്നത് പച്ചക്കറികളാണ്. അതിന്റെ കൂട്ടത്തിൽ കഠാരകളും. അപ്പുറത്തെ കടയിൽ നല്ല നല്ല പരവതാനികൾ; ഒപ്പം പുകയിലയും. കാഴ്ചകൾ കണ്ടു നടക്കുമ്പോഴും അവൻ ചങ്ങാതിയുടെമേൽതന്നെ കണ്ണുറപ്പിച്ചിരുന്നു. തന്റെ പണം മുഴുവൻ ഇപ്പോൾ അയാളുടെ കൈവശമാണ്. വല്ലാത്ത വിഡ്ഢിത്തമായി. തിരിച്ചു ചോദിച്ചാലോ. അതു മോശമാകും. താൻ വിശ്വാസക്കുറവു കാണിക്കുന്നുവെന്നല്ലേ അയാൾ വിചാരിക്കുക. യാതൊരു പരിചയവുമില്ലാത്ത നാടും നാട്ടുകാരും. ആർക്കറിയാം ഇവിടത്തെ സമ്പ്രദായങ്ങൾ!

ഒന്നും വേണ്ട. നല്ലവണ്ണം കരുതി നടന്നാൽ മതി. അല്ലെങ്കിലും മെയ്ക്കരുത്തിന്റെ കാര്യത്തിൽ അവന് തന്നോടൊപ്പം നിൽക്കാനാവില്ല.

അപ്പോഴാണ് അവന്റെ കണ്ണിൽ ഒരു വാൾ വന്നു പെട്ടത്. എന്തൊരു ഭംഗി. ഇതുവരെ കാണാത്ത തരം. വാളുറ വെള്ളികൊണ്ടാണ്. കറുത്ത





പിടിയിൽ രത്നങ്ങൾ പതിച്ചിരിക്കുന്നു. അവനു വല്ലാത്ത മോഹം തോന്നി. മടക്കത്തിലാകട്ടെ. ഇതുപോലൊന്ന് വാങ്ങണം.

"ഇതിന് എന്തു വില വരുമെന്ന് ഒന്നു ചോദിക്കൂ." പുറകിൽ നിന്ന കൂട്ടുകാരനോടവൻ ആവശ്യപ്പെട്ടു. പിന്നിൽനിന്ന് ആരും ഒന്നും പറഞ്ഞില്ല. തിരിഞ്ഞു നോക്കാതെതന്നെ അവന് കാര്യം മനസ്സിലായി. താൻ വഞ്ചിക്കപ്പെട്ടിരിക്കുന്നു. ശ്രദ്ധ കൈവിട്ടുപോയ ഏതാനും നിമിഷങ്ങൾക്കിടയിലെപ്പോഴോ. പുറകിലേക്കു തിരിഞ്ഞു നോക്കാൻ എന്തോ ഒരു ഭയം. ഏതാനും നിമിഷംകൂടി ആ വാളിന്റെ ഭംഗി നോക്കിക്കൊണ്ട് അവൻ നിന്നു. പിന്നെ ധൈര്യം സംഭരിച്ചു പിന്നോക്കം തിരിഞ്ഞു.

ചുറ്റും പരന്നു കിടക്കുന്ന കടകമ്പോളങ്ങൾ. ഒരായിരം പേരുടെ ഒച്ചയും വിളികളും. പലതരത്തിലുള്ള ഭക്ഷണപദാർത്ഥങ്ങളുടെ സുഗന്ധം. പക്ഷേ, തന്റെ കൂട്ടുകാരൻ? അയാളെ അവിടെയെങ്ങും കാണാനുണ്ടായിരുന്നില്ല!

അവനവിടെത്തന്നെ കുറച്ചുനേരംകൂടി കാത്തു നിന്നു. അയാൾ തത്കാലത്തേക്കെങ്ങോ മാറിപ്പോയതായിരിക്കും. താമസിയാതെ തന്നെ തേടി തിരി ച്ചെത്തും.

ഒരു മുക്റി അരികിലുള്ള പള്ളിയുടെ ഗോപുരത്തിലേക്കു കയറി. അയാൾ ഉറക്കെ ആ നേരത്തെ പ്രാർത്ഥന ചൊല്ലാൻ തുടങ്ങി. അങ്ങാടിയിലുണ്ടായിരുന്ന ജനക്കൂട്ടമാകെ നിന്നിടത്തുതന്നെ മുട്ടുകുത്തി. നെറ്റി നിലത്തു മുട്ടിച്ചു. പ്രാർത്ഥന ഏറ്റു പറഞ്ഞു. പിന്നെ താമസമുണ്ടായിരുന്നില്ല. കച്ചവടക്കാരെല്ലാം അന്നത്തെ ഇടപാടുകളവസാനി പ്പിച്ച് ഭാണ്ഡവും മുറുക്കി സ്ഥലം വിട്ടു.

പകൽ മറയുകയായിരുന്നു. അകലെ വെള്ള പൂശിയ മതിലുകൾക്കപ്പുറം സൂര്യൻ അസ്തമിക്കുന്നത് അവൻ നോക്കി നിന്നു. അവന്റെ മനസ്സിൽ വിഷാദത്തിന്റെ ഉറപൊട്ടി. അന്നു രാവിലെ സൂര്യനുദിക്കുമ്പോൾ അവൻ അക്കരെയായിരുന്നു. മറ്റൊരു ഭൂഖണ്ഡം. തന്റെ അറുപതാടുകളെയു മേച്ച്, പലചരക്കുകടക്കാരന്റെ മകളെക്കുറിച്ചുള്ള പകൽക്കിനാവുകളിൽ മുഴുകി ആ മേച്ചിൽപ്പുറങ്ങളിലൂടെ നടന്നു നീങ്ങുമ്പോൾ തന്റെ ജീവിതത്തെക്കുറിച്ച്, ഭാവിയെക്കുറിച്ച് അവന് വ്യക്തമായ സങ്കല്പങ്ങളുണ്ടായിരുന്നു. ഇപ്പോഴോ?

ഒരു പകലൊടുങ്ങുമ്പോഴേക്കും സ്ഥിതി ആകെ മാറിക്കഴിഞ്ഞു. അപരിചിതമായ നാട്. അറിയാത്ത ഭാഷ. ഇനി മുതൽ താൻ ഇടയനുമല്ല. കൈയിൽ ചില്ലിക്കാശില്ല. സ്വന്തം നാട്ടിൽ തിരിച്ചുപോയി വീണ്ടും പഴയതുപോലെ തുടങ്ങാമെന്നു വെച്ചാൽ..... അതിനും മാർഗ്ഗമില്ല. ഒരേ ഒരു ദിവസത്തെ ഉദയാസ്തമനങ്ങൾക്കിടയിൽ എന്തൊക്കെ നടന്നു! തന്റെ ജീവിതത്തിന്റെ ഗതിതന്നെ എത്ര ദയനീയമായി മാറിപ്പോയി. അവന് സങ്കടം സഹിക്കാനായില്ല.

ലജ്ജയും തോന്നി.... പൊട്ടിപ്പൊട്ടി വന്ന കരച്ചിൽ. ആടുകളുടെ മുമ്പിൽ വെച്ചിട്ടൊരിക്കലും കരഞ്ഞിട്ടില്ല. ഇവിടെ, ആളൊഴിഞ്ഞ ഈ അങ്ങാടിയിൽ... നാട്ടിൽനിന്നും വീട്ടിൽനിന്നുമൊക്കെ അകലെ...ഈശ്വരൻ തന്റെ നേരെ ഇങ്ങനെയൊരന്യായം കാണിച്ചതെന്തേ? താൻ ചെയ്ത കുറ്റമെന്തായിരിക്കും;

സ്വന്തം സ്വപ്നങ്ങളെ വിശ്വസിച്ചിറങ്ങിപ്പോന്നതോ? അവൻ തേങ്ങിത്തേങ്ങി കരയാൻ തുടങ്ങി.

ആടുമേച്ചു നടന്നിരുന്ന കാലം. താനെത്ര സന്തുഷ്ടനായിരുന്നു. തന്നെ കാണുക മറ്റുള്ളവർക്കും സന്തോഷമായിരുന്നു. എല്ലാവരും കൈനീട്ടി തന്നെ സ്വാഗതം ചെയ്യാറുണ്ടായിരുന്നു. ഇന്നോ? താനൊരൊറ്റയാൻ. മനസ്സു നിറയെ അതൃപ്തിയും നിരാശയും..... തന്നോട് ഇനിയൊരാൾ കാട്ടിയ വഞ്ചന. ഇനി ആരെയെങ്കിലും തനിക്കു വിശ്വസിക്കാനാകുമോ?

താൻ അന്വേഷിച്ചിറങ്ങിയതു കണ്ടെത്താൻ തനിക്കായില്ല. സ്വന്തം സ്വപ്നങ്ങൾ സഫലമാക്കാൻ സാധിച്ചവരുടെയൊക്കെ നേർക്ക് ഇനി തനിക്ക് അസൂയയല്ലാതെ എന്തു തോന്നാൻ. കൈയിലുള്ളതെല്ലാം കളഞ്ഞു കുളിച്ചു.... ഇനി എന്നെങ്കിലും തനിക്കു പഴയപോലെ ഉദാരനാകാൻ പറ്റുമോ? വല്ലതും കൈയിൽ തടഞ്ഞാൽതന്നെ, അതും മുറുകെ പിടിച്ചിരിക്കുകയേ യുള്ളു. വീണ്ടും നഷ്ടം സഹിക്കേണ്ടി വന്നാലോ എന്ന പേടി. ഇനിയും ആരെങ്കിലും കബളിപ്പിച്ചാലോ എന്ന ശങ്ക. താൻ എല്ലാ വിശ്വാസങ്ങളും നഷ്ടപ്പെട്ട് തികഞ്ഞ സ്വാർത്ഥനാകും. അവൻ സ്വയം വിശകലനം ചെയ്തു.

ഇനി എന്തെങ്കിലും കൈയിൽ ബാക്കിയുണ്ടോ? അവൻ തന്റെ സഞ്ചി തുറന്നു നോക്കി. കപ്പലിൽ കഴിക്കാൻ കിട്ടിയ റൊട്ടിക്കഷണത്തിന്റെ ബാക്കി വല്ലതും.... പക്ഷേ, കണ്ണിൽ പെട്ടത് വായിക്കാൻ വാങ്ങിയ പുസ്തകവും ഒരു കമ്പിളിക്കുപ്പായവും മാത്രം. അല്ല, അതിനടിയിൽ കണ്ടു അക്കരെ കണ്ട വൃദ്ധൻ കൊടുത്ത തിളങ്ങുന്ന ആ രണ്ടു കല്ലുകൾ.

അതു കണ്ടപ്പോൾ എന്തുകൊണ്ടോ മനസ്സൊന്നു തണുത്തു. ആ വയസ്സൻ സ്വന്തം മാർച്ചട്ടയിൽനിന്ന് അടർത്തിയെടുത്തു കൊടുത്ത കല്ലുകൾ.... പകരമായി അവൻ കൊടുത്തതോ? ആറാടുകളും. ഈ കല്ലുകൾ വിറ്റ് മടക്കയാത്രയ്ക്കുള്ള ടിക്കറ്റ് വാങ്ങിയാലോ? ഇനി തനിക്ക് അബദ്ധം പറ്റു കയില്ല. നല്ലൊരു പാഠം പഠിച്ചുകഴിഞ്ഞതല്ലേ? കല്ലുകൾ രണ്ടും സഞ്ചി യിൽനിന്നെടുത്ത് അവൻ കുപ്പായക്കീശയിലിട്ടു. തുറമുഖമാണ്. കള്ള ന്മാരുടെ കേന്ദ്രം. ആ ചെറുപ്പക്കാരന്റെ വാക്കുകൾ അവൻ ആവർത്തിച്ചു. അങ്ങനെ ഒരേ ഒരു സത്യമേ അയാൾ പറയുകയുണ്ടായുള്ളു.

കഷ്ടം! ആ ചായക്കടക്കാരൻ തനിക്ക് മുന്നറിയിപ്പു തരുകയായിരുന്നു; കൂടെ കൂടിയവൻ ചതിയനാണ്, വിശ്വസിക്കരുത് എന്ന്. അതു മനസ്സിലാ ക്കാനുള്ള ബുദ്ധി ആ നേരത്ത് തനിക്കുണ്ടായില്ല. അയാൾ അനാവശ്യമായി തന്നോടു തട്ടിക്കയറുകയാണെന്നു വിചാരിച്ചു.

അല്ലെങ്കിലും അതാണ് ജനസ്വഭാവം. സ്വന്തം മോഹങ്ങൾക്കും താത്പ ര്യങ്ങൾക്കും അനുസരിച്ചാണ് ഒരുവൻ ഓരോ സംഭവത്തെയും നോക്കിക്കാ ണുക...വസ്തുതകളുടെ യാഥാർത്ഥ്യം പലപ്പോഴും ശ്രദ്ധിക്കപ്പെടാതെ, അറി യാതെ, പോകുന്നു.

അവൻ പിന്നെയും ആ കല്ലുകൾ രണ്ടും കൈയിലെടുത്തു. എന്താണ്, ഏതാണ് എന്നറിയാൻ അവൻ വിരലുകൾകൊണ്ടവ തടവിനോക്കി. അങ്ങനെ ആ കല്ലുകൾ തിരുപ്പിടിച്ചുകൊണ്ടു നിൽക്കവേ പെട്ടെന്നവന് ആ വയസ്സന്റെ വാക്കുകൾ ഓർമ്മവന്നു: "ഒരാൾ എന്തെങ്കിലും നേടാൻ വേണ്ടി





ആത്മാർത്ഥമായി ആഗ്രഹിക്കുന്നുവെങ്കിൽ, ആ ആഗ്രഹം സഫലമാക്കാൻ ഈ ലോകം മുഴുവൻ അവന്റെ സഹായത്തിനെത്തും."

എന്താണതിന്റെ അർത്ഥം! അവന്റെ മനസ്സ് പലവുരു ആ വാക്കുകൾ ആവർത്തിച്ചു. അന്യനാട്ടിൽ തിരക്കൊഴിഞ്ഞ ഈ അങ്ങാടിയിൽ ഒരാളും കൂട്ടിനില്ലാതെ. കൈയിലാണെങ്കിൽ ഒരൊറ്റ കാശുമില്ല. ഉറക്കമൊഴിച്ചു കാവൽനിൽക്കാൻ വേണ്ടി ആട്ടിൻപറ്റവുമില്ല. കഷ്ടം! തന്റെ ഗതി ഇതാ യല്ലോ! എന്നാലും ഈ കല്ലുകൾ കൈവശമുണ്ടല്ലോ. തന്റെ കഴിഞ്ഞ കാലം മുഴുവൻ അറിയാവുന്ന ആ രാജാവിനെ കണ്ടുമുട്ടി എന്നതിനുള്ള തെളിവ്.

യുറീമും തുമ്മീമും, അങ്ങനെയാണദ്ദേഹം പറഞ്ഞത്. എന്തെങ്കിലും ആശയക്കുഴപ്പമുണ്ടെങ്കിൽ ഒരു തീരുമാനത്തിലെത്താൻ അവ സഹായിക്കും എന്നും അദ്ദേഹം പറഞ്ഞു. എന്നാൽ അതൊന്നു പരീക്ഷിച്ചാലോ? ചോദ്യ ങ്ങൾ കിറുകൃത്യമായിരിക്കണം. അതിനു വേണ്ടത് ഉത്തരത്തെപ്പറ്റി വ്യക്ത മായ ധാരണയാണ്. ആദ്യമായി 'തനിക്കറിയേണ്ടതെന്താണ്?' അവൻ സ്വയം ചോദിച്ചു. ആ രാജാവിന്റെ അനുഗ്രഹം തനിക്കുണ്ടോ എന്നുതന്നെ ആദ്യം ചോദിച്ചറിയാം.

അവൻ മടിശ്ശീലയിൽ കൈയിട്ടു. ആദ്യം കൈയിൽ തടഞ്ഞത് പുറത്തെ ടുത്തു. ഉത്തരം 'ഉവ്വ്' എന്നായിരുന്നു.

'ഞാൻ തേടുന്ന നിധി എനിക്കു കണ്ടെത്താനാകുമോ?' രണ്ടാമതായി അറിയേണ്ടത് അതായിരുന്നു.

വീണ്ടും അവൻ സഞ്ചിക്കകത്തേക്കു കൈയിട്ടു. അതിന്റെ അടി വശത്തൊരു ദ്വാരമുണ്ടായിരുന്നു. അതവൻ കണ്ടിരുന്നില്ല. വിരലുകൾ കൊണ്ട് കല്ലുകൾ തിരയുന്നതിനിടയിൽ ആ ഓട്ടയിലൂടെ അവ രണ്ടും നിലത്തു വീണു. അവൻ അതു പെറുക്കി പിന്നെയും സഞ്ചിയിലേക്കിട്ടു.

ഇതൊരു ലക്ഷണമായിരിക്കുമോ? താഴെ കിടക്കുന്ന കല്ലുകൾ കണ്ട പ്പോൾ അങ്ങനെയാണവനു തോന്നിയത്. എങ്കിൽ എന്തായിരിക്കും അവ സൂചിപ്പിക്കുന്നത്?

കീറിയ സഞ്ചി തുന്നിക്കൂട്ടേണ്ടതിനെപ്പറ്റി അവൻ ചിന്തിച്ചില്ല. കല്ലു കളല്ലേ, എപ്പോൾ വേണമെങ്കിലും വീണുപൊയ്ക്കോട്ടെ. അതിനെ മാത്രം ആശ്രയിച്ചിട്ടാകരുതല്ലോ തന്റെ ജീവിതം. വിധി അതിന്റെ പാട്ടിനു പോകട്ടെ. താനായിട്ടതിന്റെ ഗതി മാറ്റാൻ ശ്രമിക്കണ്ട. അല്ലെങ്കിലും നേരത്തേ തീരു മാനിച്ചു കഴിഞ്ഞതല്ലേ, തനിക്കു വേണ്ടതെന്തെന്ന് താൻതന്നെ തീർച്ച യാക്കുമെന്ന്.

ഏതായാലും ആ വൃദ്ധന്റെ അനുഗ്രഹാശിസ്സുകൾ തനിക്കു തുണയാ യുണ്ട് എന്നാണല്ലോ കല്ലുകൾ സൂചിപ്പിച്ചത്. അതോർത്തപ്പോൾ മനസ്സിൽ കുറേശ്ശെ ധൈര്യവും ആത്മവിശ്വാസവും. അതുവരെ തോന്നിയ ഭയാശങ്ക കൾ ക്രമേണ പിൻവാങ്ങാൻ തുടങ്ങി. അവൻ ചുറ്റുപാടും നല്ലവണ്ണമൊന്നു നോക്കി. പരിഭ്രമിക്കാനൊന്നുമില്ല. ആകപ്പാടെ ഒരു പരിചയക്കുറവ്. അത്രയേ യുള്ളു.

അല്ലെങ്കിലും പണ്ടുമുതലേ തന്റെ മോഹം നാടുകൾ ചുറ്റിക്കാണാനായി രുന്നു. പിരമിഡുകൾ കാണാൻ പറ്റിയില്ലെങ്കിൽ വേണ്ട. ഇത്രത്തോളം യാത്ര

ചെയ്യുവാൻ സാധിച്ചല്ലോ. തന്നെപ്പോലെയുള്ള വേറെ ഏതെങ്കിലും ഇടയന് ഇങ്ങനെയൊരവസരം കിട്ടിയിട്ടുണ്ടാകുമോ?

വെറും രണ്ടു മണിക്കൂർ നേരത്തെ യാത്ര. തികച്ചും വ്യത്യസ്തമായ മറ്റൊരു രാജ്യം.... ഇവിടത്തെ പ്രകൃതിയും ആളുകളും ഒക്കെ വേറെതന്നെ.

അങ്ങാടിയിൽ ഇപ്പോൾ ആളൊഴിഞ്ഞിരിക്കുന്നു. എന്നാലും ഏതാനും മണിക്കൂർ മുമ്പുവരെ എന്താൾക്കൂട്ടമായിരുന്നു! എത്രയെത്ര കടകൾ! എന്തെല്ലാം തരത്തിലുള്ള കച്ചവടസാമാനങ്ങൾ! നേരത്തെ കണ്ട ആ വാൾ! ഇത്ര കൗതുകമുള്ളൊരു വസ്തു.... ഇതിനുമുമ്പെങ്ങും കണ്ടിട്ടില്ല. കഷ്ടം! ഇനിയൊരിക്കലും അത് തനിക്കു സ്വന്തമാക്കാൻ കഴിയില്ലല്ലോ. വീണ്ടും അവന്റെയുള്ളിലൊരു തേങ്ങലുയർന്നു.

അങ്ങനെ സ്വയം കൈയൊഴിയേണ്ടതില്ല. അവൻ തന്നോടുതന്നെ പറഞ്ഞു. വല്ലാത്തൊരു ചതിയിലാണ് അകപ്പെട്ടിരിക്കുന്നത് എന്നതു ശരി. പക്ഷേ, അതോർത്ത് എണ്ണിപ്പെറുക്കിക്കൊണ്ടിരുന്നാൽ കാര്യം നടക്കുമോ? തന്റെ ലക്ഷ്യം ആ നിധി കണ്ടെത്തുകയാണ്... അതു മുന്നിൽ കണ്ടുംകൊണ്ടുള്ള സാഹസികയാത്രയാണിത്. ഇനി പിൻവാങ്ങുന്ന പ്രശ്നമില്ല. ധൈര്യപൂർവ്വം മുന്നോട്ടു പോകുകതന്നെ.

ആളൊഴിഞ്ഞ അങ്ങാടിയിൽ ഉറങ്ങിക്കിടന്ന അവനെ ആരോ തട്ടിയുണർത്തി. അവിടെ ഒരു പ്രവൃത്തിദിവസം ആരംഭിക്കുകയായിരുന്നു.

ഉറക്കം തെളിഞ്ഞതും അവൻ ആദ്യം തിരഞ്ഞത് തന്റെ ആടുകളെയാണ്. രണ്ടുനിമിഷം കഴിഞ്ഞേ ഓർമ്മവന്നുള്ളു. താനിപ്പോൾ ആൻഡലുസിയയിലെ ഇടയച്ചെക്കനല്ല. ഇത് തികച്ചും പുതിയൊരു ലോകമാണ്. ആ തോന്നൽ എന്തുകൊണ്ടോ അവനിൽ കൂടുതൽ ഉന്മേഷം പകർന്നു.

ഇനി മുതൽ ആടുകൾക്കു പുല്ലും വെള്ളവും തേടി ചുറ്റിക്കറങ്ങേണ്ടതില്ല. ഇനിയുള്ള യാത്ര മുഴുവൻ ആ നിധി കൈക്കലാക്കുക എന്ന ലക്ഷ്യം വെച്ചുകൊണ്ടുള്ളതാണ്. വഴിയിലെ ദുർഘടങ്ങൾ.... അവ എന്തുതന്നെയായിക്കൊള്ളട്ടെ ധൈര്യംവിടാതെ നേരിടുകതന്നെ വേണം. കൈയിൽ ചില്ലിക്കാശില്ല. എന്നാലും മനസ്സു നിറയെ വിശ്വാസമുണ്ട്.... സാഹസമുണ്ട്....

താൻ വായിച്ച കഥാപുസ്തകങ്ങളിലെ നായകന്മാർ നടത്താറുള്ള വീരസാഹസികയാത്രകൾ അവനോർത്തുപോയി.

പ്രത്യേകിച്ചൊരുദ്ദേശ്യവുമില്ലാതെ അവൻ അങ്ങാടിയിൽ ചുറ്റി നടന്നു. കച്ചവടക്കാർ ഓരോരുത്തരായി വരുന്നു. സാമാനങ്ങൾ നിരത്തി കച്ചവടം തുടങ്ങാൻ ഒരുക്കു കൂട്ടുന്നു.

അതിനിടയിൽ സഹായത്തിനാരും കൂടെയില്ലാത്തൊരു മധുര പലഹാരക്കാരൻ. അയാൾ ആവശ്യപ്പെടാതെതന്നെ അവൻ അയാളുടെ സഹായത്തിനു ചെന്നു. കച്ചവടക്കാരന്റെ മുഖത്ത് പ്രസന്നമായൊരു ചിരി. തന്റെ ജീവിതത്തെപ്പറ്റി അയാൾക്കു വ്യക്തമായൊരു സങ്കല്പമുണ്ട്. പുതിയൊരു





ദിവസത്തിന്റെ ആരംഭം. തികഞ്ഞ ഉന്മേഷത്തോടെ അതിനെ സ്വാഗതം ചെയ്യാൻ അയാൾ തയ്യാറാകുന്നു.

കച്ചവടക്കാരന്റെ തെളിഞ്ഞ ചിരി വൃദ്ധരാജാവിന്റെ മുഖം അവന്റെ ഓർമ്മയിലെത്തിച്ചു. അവൻ വെറുതെ ആലോചിച്ചുനോക്കി. ഈ കച്ചവടക്കാരൻ എന്തുദ്ദേശ്യംവെച്ചുകൊണ്ടാണ് ഈ തൊഴിലിനിറങ്ങിയിരിക്കുക? പണം സമ്പാദിച്ച് ദൂരയാത്രകൾ ചെയ്യാനാവില്ല.... ഏതെങ്കിലുമൊരു വ്യാപാരിയുടെ മകളെ വിവാഹം കഴിക്കാം എന്ന മോഹം കൊണ്ടുമാകില്ല. ഒരു പക്ഷേ, അവനവനിഷ്ടപ്പെട്ട ഒരു തൊഴിൽ അയാൾ തിരഞ്ഞെടുത്തതാകാം... അതെ. അതാകാനേ വഴിയുള്ളു.

അവനു രസം തോന്നി. താനും ആ വയസ്സൻ രാജാവിനെപ്പോലെ കാണുന്നവരെയൊക്കെ വിലയിരുത്താൻ തുടങ്ങുകയാണോ? അദ്ദേഹം പറഞ്ഞതു ശരിയാണ്. ഒരാളുടെ പെരുമാറ്റം സൂക്ഷിച്ചു നിരീക്ഷിച്ചാൽ മനസ്സിലാക്കാം, അയാൾ തന്റെ ജീവിതലക്ഷ്യത്തിന് അടുത്താണോ അകലെയാണോ എന്ന്. അതത്ര പ്രയാസമുള്ള കാര്യമൊന്നുമല്ല. ഇതിനുമുമ്പ് ആ വഴിക്ക് തന്റെ ശ്രദ്ധ തിരിഞ്ഞിട്ടില്ല എന്നു മാത്രം.

മധുരപലഹാരക്കാരൻ കട തുറന്നു. സാധനങ്ങളൊക്കെ വേണ്ട വിധത്തിൽ ഒരുക്കിവെച്ചു. പണികഴിഞ്ഞവൻ പോകാനൊരുങ്ങവേ, അയാൾ അവന്റെ നേരെ നീട്ടി, അയാൾ ആ ദിവസം ആദ്യമായുണ്ടാക്കിയ പലഹാരത്തിൽനിന്ന് കുറച്ച്. അതും തിന്നവൻ സ്ഥലം വിട്ടു. കുറച്ചുപോയിക്കഴിഞ്ഞപ്പോഴാണ് അവന്റെ മനസ്സിൽ ആ ചിന്ത ഉദിച്ചത്. പണിയെടുക്കുന്നതിനിടയിൽ രണ്ടാളും രണ്ടു ഭാഷയാണല്ലോ സംസാരിച്ചിരുന്നത്...കച്ചവടക്കാരൻ അറബി.... താൻ സ്പാനിഷും. എന്നിട്ടും പരസ്പരം കാര്യം മനസ്സിലാക്കുവാൻ ഒട്ടും പ്രയാസമുണ്ടായില്ലല്ലോ.

ശരിയാണ്. ഒരു കാര്യം തീർച്ച.... വാക്കുകളെ ആധാരമാക്കേണ്ടതില്ലാത്ത ഭാഷയും ഉണ്ട്. താനും തന്റെ ആടുകളും അന്യോന്യം മനസ്സിലാക്കിയിരുന്നത് വാക്കുകളിലൂടെ ആയിരുന്നില്ലല്ലോ. മനുഷ്യർക്കും അതിനു കഴിയും. തമ്മിൽ തമ്മിൽ പറഞ്ഞു ധരിപ്പിക്കാൻ വാക്കുകൾ കൂടിയേ കഴിയൂ എന്നില്ല. ഇവിടെ ഇപ്പോൾ അങ്ങനെയല്ലേ ഉണ്ടായത്!

എന്തെല്ലാം പുതിയ കാര്യങ്ങളാണ് താൻ പഠിച്ചുവരുന്നത്...? അവന്റെ മനസ്സ് അത്ഭുതം കൂറി. എല്ലാം പുതിയതെന്നു പറയാൻ വയ്യ. ചിലതൊക്കെ തനിക്കു നേരത്തേ അറിയാവുന്നതുതന്നെ. എങ്കിലും സ്ഥിരം പതിവുകളാകയാൽ അവയെപ്പറ്റി കൂടുതൽ ചിന്തിക്കാനിട വന്നിട്ടില്ല എന്നു മാത്രം. വാക്കുകൾ കൈമാറേണ്ടതില്ലാത്ത ഈ ഭാഷ സ്വന്തമാക്കണം. ഈ പ്രപഞ്ചത്തെ മനസ്സിലാക്കാൻ അതാണേറ്റവും പറ്റിയ മാർഗ്ഗം.

ആകപ്പാടെ ഒരാശ്വാസം... ഉണർവ്വ്. പ്രത്യേകിച്ചു തിടുക്കമൊന്നുമില്ല. പട്ടണമൊന്നു ചുറ്റിക്കണ്ടേക്കാം. ടാൻജീറിലെ വീതി കുറഞ്ഞ ഇടവഴികളിലൂടെ സാവകാശത്തിലുള്ള നടത്തം. നിമിത്തങ്ങൾ കണ്ടു മനസ്സിലാക്കാൻ പറ്റിയ മാർഗ്ഗം...അതിനു നല്ല ക്ഷമ വേണം. അവനതൊരു പ്രശ്നമല്ല. ക്ഷമ ഇടയന്മാരുടെ കൂടപ്പിറപ്പാണെന്നല്ലേ പറയുക. ഓർത്തപ്പോൾ അവനു ചിരി വന്നു. ചുറ്റുപാടുകൾക്കു മാറ്റമുണ്ടാകാം... എന്നാലും പ്രയോഗിക്കേണ്ടത്

ഇടയന്റെ അടവുകൾതന്നെ. അതുതന്നെയാണ് ആ രാജാവും പറഞ്ഞത്. എല്ലാം ഒന്നുതന്നെയാണ്. വ്യത്യാസങ്ങളൊക്കെ നമ്മുടെ മനസ്സിൽ മാത്രം.

കുന്നിൻചരുവിലുള്ളൊരു കട. വില്ക്കുന്നത് ചില്ലുപാത്രങ്ങൾ. പത്തു മുപ്പതു കൊല്ലമായി ഒരാൾ ആ കട നടത്തുന്നു. അധികം പറ്റുകാരൊന്നും അവിടെ ചെന്നെത്താറില്ല. കച്ചവടം നന്നേ മോശം. എന്നും രാവിലെ കട തുറക്കുമ്പോൾ അയാൾക്കതേ ആശങ്ക—ഇന്നത്തെ കച്ചവടം എങ്ങനെയായിരിക്കും, ആവോ?

കാലമെത്ര കഴിഞ്ഞു? ഇതു വേണ്ടന്നു വെച്ച് പുതിയതിലെന്തെങ്കിലും കൈവെക്കാൻ അയാൾക്കു പേടി. അറിയാവുന്ന ഒരേ ഒരു തൊഴിൽ ഇതാണ്. കുപ്പിപ്പാത്രങ്ങൾ വാങ്ങുക, വില്ക്കുക.

ഒരു കാലത്ത് അയാളുടെ കടയിലെ സ്ഫടികപ്പാത്രങ്ങൾക്ക് നല്ല പ്രിയമായിരുന്നു. അറബിക്കച്ചവടക്കാർ, ഇംഗ്ലണ്ടിൽനിന്നും ഫ്രാൻസിൽ നിന്നും വന്നിരുന്ന ഭൂമിശാസ്ത്രജ്ഞർ. അതൊരു കാലം. താനൊരു വലിയ പണക്കാരനാകുന്ന ദിവസം അന്നൊക്കെ അയാൾ സ്വപ്നം കാണാറുണ്ട്. വയസ്സു ചെല്ലുമ്പോഴേക്കും കൈനിറയെ പണം. പരിചരിക്കാൻ സുന്ദരികളായ സ്ത്രീകൾ.

അതൊക്കെ അന്നായിരുന്നു. ഇപ്പോൾ ടാൻജീർ പാടെ മാറി. അയൽവക്കത്തെ സിയൂട്ടാ എന്ന കൊച്ചു പട്ടണം പെട്ടെന്നങ്ങു വളർന്നു. വലിയൊരു നഗരമായി. അതോടെ ടാൻജീറിന്റെ പ്രാധാന്യം നഷ്ടപ്പെട്ടു. വ്യാപാരം മോശമായി. ഈ പ്രദേശത്തെ കച്ചവടക്കാർ കുറെ ആ ഭാഗത്തേക്കു മാറിപ്പോയി. ഇനി ബാക്കിയുള്ളത് ഏതാനും ചെറിയ കടകൾ മാത്രം. ഈ കയറ്റം കയറി ഇവിടെ വന്ന് തന്റെ സ്ഫടികപ്പാത്രങ്ങളുടെ ഭംഗി കാണാൻ ആരെങ്കിലും മിനക്കെടുമോ? എന്നു വെച്ച് മറ്റെന്തിലേക്കെങ്കിലും ശ്രദ്ധതിരിക്കാമെന്നു വെച്ചാൽ. അതിനുള്ള കഴിവൊട്ടില്ലതാനും. കൊല്ലം മുപ്പതു കഴിഞ്ഞു. ഇനി ഈ വയസ്സു കാലത്ത്... ഒരു മാറ്റത്തിനും മനസ്സ് സമ്മതം മൂളുന്നില്ല.

അയാൾ വെറുതെ താഴെ നിരത്തിലേക്കു നോക്കി കുത്തിയിരുന്നു. ഒറ്റയ്ക്കും തെറ്റയ്ക്കും കടന്നു പോകുന്നവർ. അതിൽ പലരുടെയും പതിവുകൾ തനിക്കു മനഃപാഠമാണ്. കുറെനാളായി ഇതുതന്നെയാണല്ലോ പണി.

അന്ന് ഏതാണ്ട് ഉച്ചയൂണിന്റെ നേരത്ത് ഒരു ചെറുപ്പക്കാരൻ അയാളുടെ കടയുടെ മുമ്പിൽ വന്നു നിന്നു. സാമാന്യം വൃത്തിയുള്ള വേഷം. പക്ഷേ കൈയിൽ കാശൊന്നുമില്ലെന്ന് ഒറ്റ നോട്ടത്തിലേ അയാൾക്കു മനസ്സിലായി. ഏതായാലും അവൻ കടന്നുപോകട്ടെ. എന്നിട്ടാകാം ഊണു കഴിക്കാൻ. കടക്കാരൻ കാത്തിരുന്നു.





ഒരു ബോർഡിൽ വാതിൽക്കൽ തന്നെ എഴുതിവെച്ചിരുന്നു; കടക്കാരന് പല ഭാഷകളും വശമാണെന്ന്. അയാൾ മുമ്പിൽത്തന്നെ ഇരിക്കുന്നുമുണ്ട്. അവന് ആശ്വാസം തോന്നി.

"ഈ ചില്ലലമാരിക്കകത്തു വെച്ചിരിക്കുന്ന സ്ഫടികപ്പാത്രങ്ങൾ, അതൊക്കെ ഞാൻ തുടച്ചു മിനുക്കി വെക്കാം." കടയുടമസ്ഥന്റെ അരികിൽ ചെന്നുനിന്ന് അവൻ പറഞ്ഞു: "ഇങ്ങനെ പൊടിയും ചെളിയും പിടിച്ചു കിടന്നാൽ പാത്രങ്ങൾ ആരെങ്കിലും വാങ്ങിക്കുമോ?" കടക്കാരൻ മറുപടിയൊന്നും പറഞ്ഞില്ല.

"എനിക്കു കൂലിയൊന്നും വേണ്ട. വിശപ്പടക്കാൻ എന്തെങ്കിലും തന്നാൽ മതി."

അപ്പോഴും അയാൾ മിണ്ടാതെ ഇരുന്നതേയുള്ളൂ. എന്നാൽ ഇനി താൻ തന്നെ മുൻകൈയെടുത്തേക്കാം. അവൻ തീരുമാനിച്ചു.

കടയുടെ അകത്തേക്കു കയറിച്ചെന്നു. ഇട്ടിരുന്ന കോട്ടൂരി, അതുകൊണ്ട് ചില്ലുപാത്രങ്ങൾ ഓരോന്നായെടുത്തു തുടച്ചു വൃത്തിയാക്കാൻ തുടങ്ങി. അരമണിക്കൂറേ വേണ്ടിവന്നുള്ളൂ. പാത്രങ്ങൾക്ക് പുതിയതെന്നപോലെ തിളക്കം.

അതിനിടയിൽ രണ്ടുപേർ കടയിലേക്കു വന്നു. ഏതോ ചില പാത്രങ്ങൾ വാങ്ങി ഇറങ്ങി പോകുകയും ചെയ്തു.

തുടയ്ക്കലും ഒതുക്കലും കഴിഞ്ഞപ്പോൾ അവൻ മുതലാളിയുടെ അടുത്തു ചെന്നു. "വാ.... നമുക്ക് പുറത്തു പോയി എന്തെങ്കിലും കഴിച്ചിട്ടു വരാം." അവനെയും വിളിച്ച് അയാൾ എഴുന്നേറ്റു.

'തത്കാലത്തേക്ക് കട അടച്ചിരിക്കുന്നു' എന്നെഴുതിയ ഒരു ബോർഡ് അയാൾ വാതിൽക്കൽ തൂക്കി. രണ്ടുപേരും കൂടി അടുത്തുള്ളൊരു ഭക്ഷണശാലയിലേക്കു കയറിച്ചെന്നു. ഒഴിഞ്ഞൊരു മേശ കണ്ടുപിടിച്ച് ഇരിപ്പുറപ്പിച്ചു.

"ആ തുടയ്ക്കലും മിനുക്കലുമൊന്നും വേണ്ടിയിരുന്നില്ല. അല്ലാതെ തന്നെ നിനക്കു ഞാൻ ആഹാരം വാങ്ങിത്തരുമായിരുന്നു. വിശക്കുന്നവന് ഭക്ഷണം കൊടുക്കുക. വിശുദ്ധ ഖുറാൻ അതനുശാസിക്കുന്നുണ്ട്."

"എന്നാൽ പിന്നെ അപ്പോൾ പറയാമായിരുന്നില്ലേ, പണിയൊന്നും എടുക്കേണ്ട എന്ന്."

"അതെങ്ങനെ? എന്റെ സ്ഫടികപ്പാത്രങ്ങളിൽ പൊടിപിടിച്ചിരുന്നു. അതുപോലെതന്നെ എന്റെയും നിന്റെയും മനസ്സിലും. അരുതാത്ത വിചാരങ്ങളുടെ കറ. അതുകൂടി തുടച്ച് വൃത്തിയാക്കേണ്ടേ?" അയാൾ കുറച്ചുറക്കെ ചിരിച്ചു.

"നിനക്ക് എന്റെ കടയിൽ ജോലിക്കു നിന്നുകൂടെ?" ഭക്ഷണം കഴിച്ചിറങ്ങവേ അയാൾ ചോദിച്ചു: "നിന്റെ കാൽവാരി കൊള്ളാം. അപ്പോൾതന്നെ രണ്ടുപേർ വന്ന് പാത്രങ്ങൾ വാങ്ങിപ്പോയത് കണ്ടില്ലേ."

ശകുനങ്ങൾ! ലക്ഷണങ്ങൾ. അവനു തോന്നി. എല്ലാവർക്കുമുണ്ട് അതിനെക്കുറിച്ചെന്തെങ്കിലും പറയാൻ. വാസ്തവത്തിൽ അതിന്റെ അർത്ഥമെന്താണെന്ന് ഈ പറയുന്നവർ ആരെങ്കിലും മനസ്സിലാക്കിയിട്ടുണ്ടോ? തന്റെ

കാര്യവും ഇതുപോലെതന്നെ. നാളെത്രയായി ആടുകളെയും മേച്ചു നടക്കുന്നു. എന്നിട്ടും ഇപ്പോഴാണ് മനസ്സിൽ തെളിഞ്ഞത്. വാക്കുകൾക്കതീതമായൊരു ഭാഷയിലൂടെയാണ് താനും ആടുകളും തമ്മിൽ തമ്മിൽ മനസ്സിലാക്കിയിരുന്നതെന്ന്.

"എന്തു തീരുമാനിച്ചു? എന്റെ കൂടെ നിൽക്കുന്നോ?" കടക്കാരൻ വീണ്ടും ചോദിച്ചു.

"ശരി ഞാൻ നിൽക്കാം. ഇനിയുള്ള പകൽ മുഴുവൻ. പിന്നെ രാത്രി പുലരുന്നതുവരെയും. കടയിലെ പാത്രങ്ങളത്രയും ഞാൻ തുടച്ചു മിനുക്കിത്തരാം. പകരം എനിക്ക് പണമായി കൂലി കിട്ടണം .... ഈജിപ്റ്റിലെത്തിച്ചേരാൻ വേണ്ട തുക. നാളെത്തന്നെ എനിക്കു പുറപ്പെടണം."

"ഈജിപ്റ്റിൽ എത്താൻ വേണ്ട പണമോ?" കേട്ടത് ഒരു നേരമ്പോക്കാണെന്ന മട്ടിൽ കച്ചവടക്കാരൻ ഉറക്കെ ചിരിച്ചു. "ഒരു വർഷം മുഴുവൻ പണിതാലും, വിറ്റുകിട്ടുന്നതിൽ ഒരോഹരി പങ്കായി ഞാൻ തന്നാലും അതിനു തികയില്ല. പിന്നെയും വലിയൊരു തുക കടമായി വാങ്ങേണ്ടിവരും. ഈജിപ്റ്റ് എവിടെയാണെന്നാണ് നിന്റെ വിചാരം? ആയിരമായിരം നാഴിക താണ്ടണം; ഈ മരുഭൂമിയിൽകൂടി."

പെട്ടെന്ന് സർവ്വവും തനിക്കു ചുറ്റും നിശ്ചലമായതുപോലെ അവനു തോന്നി. അങ്ങാടിയിലെ ആരവങ്ങളില്ല. പള്ളിഗോപുരത്തിലെ പ്രാർത്ഥനകളില്ല. അജ്ഞാതനായ രാജാവും അദ്ദേഹം ചൂണ്ടിക്കാണിച്ച നിയോഗവും ഈജിപ്റ്റും പിരമിഡുകളും നിധിയും ഒക്കെ അവന്റെ ബോധത്തിൽനിന്നു മറഞ്ഞു. എങ്ങും കനത്ത നിശ്ശബ്ദതമാത്രം. മനസ്സിൽ പ്രതീക്ഷകളില്ല. സാഹസ സങ്കല്പങ്ങളില്ല. എല്ലാം ചലനമറ്റു നിൽക്കുന്നു. സ്വന്തം മനസ്സിന്റെ മരവിപ്പ് ചുറ്റുമുള്ള ലോകത്തെയും ബാധിച്ചുവോ. നിരാശയുടെ കാണാക്കയത്തിൽ മുങ്ങിപ്പോകവേ വാസ്തവത്തിലവൻ ആശിച്ചുപോയി. ജീവിതം ഇവിടെ അവസാനിച്ചുവെങ്കിൽ.... ഇതോടെ എല്ലാം തീർന്നുവെങ്കിൽ ....

സ്ഫടിക കച്ചവടക്കാരൻ വല്ലാത്ത ആശങ്കയോടെ അവന്റെ നേരെ നോക്കി. എന്തു പറ്റി? ഇത്ര പെട്ടെന്ന്... രാവിലെ കണ്ട മുഖ പ്രസാദം... ഇപ്പോൾ എന്താണിങ്ങനെ.

"കുട്ടീ..." ആർദ്രമായിരുന്നു ആ വിളി: "എന്തിനാ പരിഭ്രമിക്കണേ? നാട്ടിൽ തിരിച്ചെത്താനുള്ള പണം ഞാൻ തരാം. അതു പോരേ?" രണ്ടു നിമിഷം ആലോചിച്ചിട്ടാണവൻ മറുപടി പറഞ്ഞത്.

"വേണ്ട, ഞാൻ നിങ്ങളുടെ കടയിൽ നിൽക്കാം. പണിയെന്താണെന്നു വെച്ചാൽ ചെയ്യാം..." അവനെഴുന്നേറ്റു. കുപ്പായം കൈ കൊണ്ടൊന്നു തട്ടിക്കുടഞ്ഞു. വീണ്ടും എന്തോ ആലോചിച്ചുനിന്നു: "എനിക്ക് പണമുണ്ടാക്കണം; ഒരുപറ്റം ആടുകളെ വാങ്ങാൻ വേണ്ടത്ര."



# ഭാഗം രണ്ട്

ചില്ലുപാത്രക്കടയിൽ പണിയെടുക്കാൻ തുടങ്ങിയിട്ട് മാസം രണ്ടു കഴിഞ്ഞു. എന്നിട്ടും എന്തോ ഒരു പിടിക്കായ്ക. തനിക്കു പറ്റിയ പണി ഇതല്ല എന്നൊരു തോന്നൽ.

മുതലാളി ദിവസം മുഴുവൻ തന്റെ സ്ഥാനത്ത് പിറുപിറുത്തു കൊണ്ടിരിക്കും. "സൂക്ഷിക്കണം. ശ്രദ്ധിക്കണം. സ്ഫടികമാണ്. ഓർമ്മ വേണം. ഉടയ്ക്കരുത്."

എന്നാലും അവൻ അവിടെത്തന്നെ നിൽക്കാൻ നിശ്ചയിച്ചു. മുതലാളി ആളൊരു മുരടനാണ്. എന്നാലും നെറികെട്ടവനല്ല. എന്തു വിറ്റാലും കിട്ടുന്നതിലൊരു പങ്ക് കൃത്യമായി അവനു കൊടുത്തിരുന്നു. അവൻ വെറുതെ കണക്കുകൂട്ടി നോക്കി. ചെറിയൊരു തുക ഇതിനകം സമ്പാദിക്കാൻ കഴിഞ്ഞിട്ടുണ്ട്. ഇങ്ങനെ പോയാൽ കൊല്ലം തികയുമ്പോഴേക്കും ഏതാനും ആടുകളെ വാങ്ങിക്കാനുള്ള കാശ് കൈവശമുണ്ടാകും.

"ഈ പാത്രങ്ങളൊക്കെ ഭംഗിയിൽ ഒതുക്കിവെച്ച് പ്രദർശിപ്പിക്കത്തക്ക വിധം നമുക്ക് നല്ലൊരു ചില്ലലമാരി പണിയണം." ഒരു ദിവസം അവൻ മുതലാളിയോടു പറഞ്ഞു: "എന്നിട്ട് അത് പുറത്തു കൊണ്ടു വന്നു വെക്കണം; താഴെ നിരത്തിൽക്കൂടി പോകുന്നവർ കാണത്തക്ക വിധത്തിൽ. സാധനങ്ങൾ കണ്ട് നാലാളുകൾ എന്നാലേ കയറി വരൂ."

"അതൊന്നും വേണ്ട. അങ്ങനെയൊന്നും ഞാൻ ഇതുവരെ ചെയ്തിട്ടുമില്ല. കടന്നു പോകുന്നവർ തട്ടിയും മുട്ടിയും ചില്ലുപാത്രങ്ങൾ ഉടയും. അതു തന്നെ മെച്ചം." ഉടമസ്ഥന്റെ മറുപടി അങ്ങനെയായിരുന്നു.

"എന്നു പറയുന്നതിലർത്ഥമില്ല. ആടുകളെ മേച്ചു നടക്കുന്നതിനിടയിൽ ചിലപ്പോഴൊക്കെ പാമ്പു കടിച്ചും മറ്റും ആടുകൾ ചാവാറുണ്ട് .... എന്നു വെച്ച് .... അതൊക്കെ ആ തൊഴിലിന്റെ ഒരു ഭാഗമാണെന്നു കരുതണം." അവൻ അയാളെ കാര്യം പറഞ്ഞു മനസ്സിലാക്കാൻ ശ്രമിച്ചു.

"നല്ല മൂന്നു ഗ്ളാസ്സുകൾ വേണം." മുതലാളിയുടെ ശ്രദ്ധ ആകർഷിച്ചു കൊണ്ട് കടയിലേക്കാരോ കയറിവന്നു.

ഈയിടെയായി കച്ചവടം അത്ര മോശമല്ല. പണ്ടത്തെക്കാൾ ഭേദപ്പെട്ടിരിക്കുന്നു. കാലം ഏതാനും അടി പിന്നോക്കം വെച്ചപോലെ. പഴയ മട്ടിൽ ടാൻജീറിലെ ഈ തെരുവിൽ തിരക്കു കൂടിയിരിക്കുന്നു.

ആവശ്യക്കാരന് വേണ്ടതെടുത്തുകൊടുത്തിട്ട് മുതലാളി വീണ്ടും അവന്റെ നേരെ തിരിഞ്ഞു. "ശരിയാണ്... കച്ചവടം മുമ്പിലത്തെക്കാൾ മെച്ചപ്പെട്ടിട്ടുണ്ട്. ഈ നിലയ്ക്കു പോയാൽ അധികം താമസിയാതെ നിന്റെ

മോഹം നടക്കും... ആടിനെ വാങ്ങാനുള്ള കാശുണ്ടാകും... അതു പോരെ... ആവശ്യത്തിൽ കൂടുതൽ കിട്ടാൻ വേണ്ടി വെറുതെ എന്തിനു കൈ നീട്ടണം?"

"എന്നു ഞാൻ വിചാരിച്ചില്ല... മുമ്പിൽ കാണുന്ന നിമിത്തങ്ങൾ നമ്മൾ മനസ്സിലാക്കണ്ടേ..." ഓർക്കാതെ അവൻ പറഞ്ഞുപോയി. ഉടനെതന്നെ അതു വേണ്ടിയിരുന്നില്ലെന്നു തോന്നുകയും ചെയ്തു. അക്കരെ കണ്ടുമുട്ടിയ രാജാവും അദ്ദേഹം പറഞ്ഞ കാര്യങ്ങളും... ഇയാളെ അതൊക്കെ എങ്ങനെ പറഞ്ഞു മനസ്സിലാക്കാൻ!

കാലത്തിൻെറ പിൻതുണ. തുടക്കക്കാരൻെറ ഭാഗ്യമെന്നും അദ്ദേഹം പറഞ്ഞു. സ്വന്തം വിധി അതാണെങ്കിൽ സാഹചര്യങ്ങളും അതിനനുകൂലമായി വരുന്നു.

ഏതായാലും അവൻ പറയാനുദ്ദേശിച്ചത് മുതലാളിക്കു മനസ്സിലായി. ശരിയാണ്. തൻെറ കടയിൽ ഈ പയ്യൻ വന്നു കയറിയത് നല്ല നേരത്താണ്. അവൻെറ വരവോടെ തൻെറ കാലവും തെളിഞ്ഞുവല്ലോ. ഇപ്പോളിതാ മുമ്പെങ്ങുമില്ലാതിരുന്ന അത്ര നല്ല കച്ചവടം. കൂടുതൽ വില്പന ... കൂടുതൽ ലാഭം. ഒരാൾക്കുകൂടി ശമ്പളം കൊടുക്കണമല്ലോ എന്ന ഖേദം തീരെ ഇല്ല. എന്നാലും വേണ്ടതിൽ അല്പം കൂടുതൽതന്നെയാണ് അവനു കൊടുക്കുന്നത്. 'ലാഭത്തിൽ ഒരു പങ്ക് നിനക്കും' എന്ന് അന്നു പറഞ്ഞപ്പോൾ ആരറിഞ്ഞു ലാഭം ഇങ്ങനെയൊരു കുതികുതിക്കുമെന്ന്... അവനധികം കാലം നിൽക്കുമെന്നു തോന്നുന്നില്ല. പഴയ തൊഴിലിലേക്കുതന്നെ മടങ്ങിപ്പോകാനാണ് അവനാഗ്രഹം... "ആട്ടെ നീയെന്തിനാ പിരമിഡുകൾ കാണണമെന്നു പറഞ്ഞത്?" ചില്ലലമാരി പണിയുന്നതിൽനിന്ന് അവൻെറ ശ്രദ്ധ തിരിക്കാനാണ് അയാൾ അങ്ങനെയൊരു ചോദ്യമെടുത്തിട്ടത്.

"ധാരാളം പറഞ്ഞു കേട്ടിട്ടുണ്ട്. കുറെ കാലമായുള്ള മോഹമാണ് നേരിൽ ഒന്നു പോയി കാണണമെന്ന്." കൂടുതലൊന്നും പറയേണ്ടതില്ല എന്നവൻ നിശ്ചയിച്ചു. തൻെറ ആ സ്വപ്നം. ഇപ്പോൾ സങ്കടപ്പെടുത്തുന്ന ഒരോർമ്മ മാത്രമാണ്. അതിനെപ്പറ്റി കൂടുതൽ ആലോചിക്കാതിരിക്കുകയാണ് ബുദ്ധി.

"കുറെ കല്ലുകളുടെ ഒരു കൂമ്പാരം. പറഞ്ഞുവരുമ്പോൾ അതല്ലേ ഈ പിരമിഡ്. അതു കാണാൻ ഈ മരുഭൂമിയൊക്കെ കടന്ന് ആരാ അത്രയും ദൂരം പോകുക." അയാൾ, അവനെ നിരുത്സാഹപ്പെടുത്താൻ ശ്രമിച്ചു. "അല്പം മിനക്കെട്ടാൽ... നമ്മുടെ പിന്നാപ്പുറത്തുതന്നെ വേണമെങ്കിൽ ഒരു പിരമിഡു പണിതുയർത്താം."

"നിങ്ങളൊരിക്കലും സ്വപ്നം കണ്ടിട്ടില്ല... നീണ്ടുനീണ്ടു പോകുന്ന യാത്രകൾ..." മുഴുവൻ പറയാൻ അവനിടകിട്ടിയില്ല. അപ്പോഴേക്കും കടയിലേക്കൊരു പറ്റുകാരൻ കയറിവന്നു.

രണ്ടു ദിവസം കഴിഞ്ഞപ്പോൾ മുതലാളിതന്നെ അവനെ വിളിച്ചു പറഞ്ഞു: "നീ പറഞ്ഞതുപോലെയാകട്ടെ. സാധനങ്ങൾ പുറത്തു നിന്നു കാണാൻ പറ്റത്തക്ക വിധത്തിൽ ഒരു ചില്ലലമാര പണിയിക്കാം. എന്തോ മാറ്റം എന്നു കേട്ടാൽ എനിക്കു പരിഭ്രമമാണ്. ഞാനും നീയും അപ്പുറത്തെ ഹസ്സന്റെ പോലെയാണോ. അവൻ വലിയ മുതലാളി. പണക്കാരൻ. ഒരു





ചുവടു പിഴച്ചാലും പിടിച്ചുനിൽക്കാനാകും. നമ്മുടെ കാര്യം അങ്ങനെയാണോ? അബദ്ധം പറ്റിയാൽ പറ്റിയതുതന്നെ."

കാര്യം ശരിയാണ്. അവനും അതു മനസ്സിലാകുന്നുണ്ട്. "എന്നാലും പറയ്, നിന്റെ ഉദ്ദേശ്യമെന്താണ്?" അയാൾ വീണ്ടും ചോദിച്ചു.

"എന്റെ ഉദ്ദേശ്യം കഴിയുന്നതും വേഗം പണമുണ്ടാക്കി ആടുകളെ വാങ്ങി സ്ഥലംവിടുകതന്നെ." അവൻ കാര്യം തുറന്നു പറഞ്ഞു: "ഇപ്പോൾ കാലം നന്ന്. അതു മുതലെടുക്കുകതന്നെ. കാലത്തിന്റെ ആനുകൂല്യം, ഒപ്പം നമ്മുടെ പ്രയത്നവും. സാഹചര്യങ്ങളുടെ പിൻതുണ. തുടക്കക്കാരന്റെ ഭാഗ്യം എന്നൊക്കെ പറയാറില്ലേ. അതിതായിരിക്കാം."

എന്തോ ആലോചിച്ചുകൊണ്ട് അയാൾ കുറച്ചു നേരം മിണ്ടാതിരുന്നു. "നോക്ക് നബിതിരുമേനി നമുക്ക് കനിഞ്ഞു തന്നതാണ് വിശുദ്ധ ഖുറാൻ. അതുപ്രകാരം നമ്മളോരോരുത്തരും ജീവിതത്തിൽ അഞ്ചു കാര്യങ്ങൾ തീർച്ചയായും ചെയ്തിരിക്കണം. അതിൽ ഏറ്റവും പ്രധാനപ്പെട്ടത് ദൈവമൊന്നേയുള്ളു, അവനിൽ മാത്രം വിശ്വാസമർപ്പിക്കുക എന്നതാണ്. പിന്നെ ദിവസവും അഞ്ചുനേരം മുടങ്ങാതെ പ്രാർത്ഥിക്കുക. റംദാൻ മാസത്തിൽ ഉപവസിക്കുക. അഗതികളെ ആവുംവിധം സഹായിക്കുക." അപ്പോഴേക്കും അയാളുടെ തൊണ്ട ഇടറാൻ തുടങ്ങി. വലിയ വിശ്വാസി. ദൈവത്തിന്റെ സ്മരണതന്നെ അയാളെ വികാരാധീനനാക്കുന്നു. അയാളുടെ കണ്ണുകൾ നിറഞ്ഞൊഴുകുവാൻ തുടങ്ങി. സ്വന്തം സ്ഥിതിയെ കുറിച്ച് അതൃപ്തി ഇല്ലെന്നല്ല... എന്നാലും ഇസ്ലാമിന്റെ പ്രമാണങ്ങൾ വിട്ടു നട ക്കാൻ അയാൾ തയ്യാറായിരുന്നില്ല.

"അഞ്ചാമത്തെ പ്രമാണമെന്താണെന്ന് പറഞ്ഞില്ലല്ലോ." അവൻ ഇടയിൽ കയറി പറഞ്ഞു.

"അഞ്ചാമത്തെ പ്രമാണമോ? അത് പരിശുദ്ധ മക്കയിലേക്കുള്ള തീർത്ഥയാത്രതന്നെ. ജീവിതത്തിലൊരിക്കലെങ്കിലും ഓരോ വിശ്വാസിയും ആ യാത്ര നടത്തിയിരിക്കണം. രണ്ടു ദിവസം മുമ്പ് നീ പറഞ്ഞില്ലേ എനിക്ക് ദൂരയാത്രയെക്കുറിച്ചുള്ള സ്വപ്നങ്ങളൊന്നും ഇല്ലെന്ന്. ഏതോ ഓർമ്മകളിൽ അയാളുടെ വാക്കുകൾ ഒരു നിമിഷം കുരുങ്ങിക്കിടന്നു. "പിരമിഡുകളെക്കാൾ എത്രയോ ദൂരെയാണ് മക്ക. ചെറുപ്പകാലത്ത് എന്റെ ഏറ്റവും വലിയ മോഹം അതായിരുന്നു. മക്കയിൽ പോകാൻ വേണ്ട പണം സ്വരൂപിക്കുക. അന്ന് ഞാനും സ്വപ്നം കണ്ടിരുന്നു. ഒരു കാലത്ത് ഞാനും ധനികനാകും. വിശുദ്ധ നഗരത്തിലേക്ക് തീർത്ഥയാത്ര പോകും. അതിനുവേണ്ടി കുറേശ്ശെ പണം മിച്ചം വെക്കാനും തുടങ്ങി. അപ്പോൾ പുതിയൊരു പ്രശ്നം. ആരെയാണ് ഈ കട ഏല്പിക്കുക. ഇതിനകത്തുള്ളതു മുഴുവൻ തൊട്ടാൽ പൊട്ടുന്ന സ്ഫടികപ്പാത്രങ്ങളല്ലേ?

എത്രയെത്ര പേർ ഈ വഴി മക്കയിലേക്കു കടന്നുപോയി. ചിലർ പണക്കാരായിരുന്നു. അവർക്ക് ഒട്ടകങ്ങളും പരിചാരകരുമുണ്ടായിരുന്നു. പക്ഷേ, കൂടുതൽ പേരും സാധാരണക്കാരായിരുന്നു. ചിലർ എന്നെക്കാൾ ദരിദ്രർ.

പോയവരെല്ലാം സംതൃപ്തരായി തിരിച്ചുവന്നു. അവനവന്റെ വീട്ടുവാതിൽക്കൽ ഹജ്ജിനു പോയിവന്നതിന്റെ ലക്ഷണമായി മുദ്രകളും

പതിച്ചുവെച്ചു. അവരിലൊരാൾ, ഒരു ചെരിപ്പുകുത്തി, എന്നോടു പറയുകയുണ്ടായി, മക്കയിലെത്താൻ ക്ഷീണമെന്തെന്നറിയാതെ ഒരു കൊല്ലം മുഴുവൻ അയാൾ മരുഭൂമിയിൽകൂടി നടക്കുകയുണ്ടായെന്ന്. പക്ഷേ, തിരിച്ചു വന്ന്, ഈ പട്ടണത്തിലെ തെരുവുകളിൽകൂടി തന്റെ കച്ചവടത്തിനു വേണ്ട തുകലും തേടി നടക്കുമ്പോൾ കാലുകുഴഞ്ഞ് തളർന്നു പോകുന്നുപോലും."

"ആട്ടെ നിങ്ങൾക്കും ഹജ്ജിനു പോയ്ക്കൂടെ? ഇപ്പോൾ തടസ്സമൊന്നുമില്ലല്ലോ?"

"തടസ്സമുണ്ടെന്ന് ആരു പറഞ്ഞു?" അവന്റെ ചോദ്യത്തിന് അയാൾ പെട്ടെന്നുത്തരം പറഞ്ഞു: "അങ്ങനെയൊരു പ്രതീക്ഷ...അതാണ് നിത്യജീവിതത്തിലെ മടുപ്പകറ്റുന്നത്. ഈ കടയും ഇവിടെയുള്ള ചില്ലുപാത്രങ്ങളും ഒരേ ഭോജനശാലയിൽനിന്ന് എന്നും ഒരേ മട്ടിലുള്ള ആഹാരവും. ഒരു പുതുമയും മാറ്റവുമില്ലാതെ കടന്നു പോകുന്ന ദിവസങ്ങൾ. എന്നാലും എന്റെ മനസ്സിൽ ഉത്സാഹത്തിന്റെ ഒരു തിരി കെടാതെ കത്തുന്നു. എന്നെങ്കിലുമൊരിക്കൽ ഞാൻ നടത്താൻ പോകുന്ന ഹജ്ജ് യാത്ര. ആ സ്വപ്നവും നിറവേറിക്കഴിഞ്ഞാൽ പിന്നെ ജീവിതത്തിൽ ബാക്കിയെന്തുണ്ട്? അന്തമില്ലാത്ത വിരസത മാത്രം."

"നിന്റെ കാര്യം അങ്ങനെയല്ല. നീ കാണുന്ന സ്വപ്നം. ആടുകളും പിരമിഡുകളും. അതൊക്കെ സഫലമാക്കണമെന്ന ശാഠ്യവും നിനക്കുണ്ട്. എന്റെ സ്ഥിതി അതല്ല. മക്കയെന്ന സ്വപ്നം. അതുതന്നെയാണ് എന്റെ ജീവിതത്തിലെ രസം. മനോരാജ്യത്തിൽ ഒരായിരം തവണ ഞാൻ മക്കയിൽ പോയി വന്നിട്ടുണ്ട്. മരുഭൂമിയിൽകൂടിയുള്ള യാത്ര... വിശുദ്ധനഗരത്തിലെ കാഴ്ചകൾ.... അവിടത്തെ പരിപാവനമായ ആ ശില. ഏഴു തവണ അതിനു ചുറ്റും പ്രദക്ഷിണം വെച്ച് നമസ്കരിച്ചത്... കൂടെയുള്ള യാത്രക്കാർ... മുമ്പിലും പുറകിലുമായി നടന്നു നീങ്ങിയവർ... അവരുമായുള്ള സംഭാഷണങ്ങൾ... പ്രാർത്ഥനകൾ... അങ്ങനെയെന്തെല്ലാം! ഈ സ്വപ്നത്തിന്റെ സുഖം യഥാർത്ഥത്തിൽ അവിടെ പോയാൽ കിട്ടുമോ ആവോ? എനിക്കു സംശയമുണ്ട്."

അന്നാണയാൾ അവന് അനുവാദം നൽകിയത്. "നിന്റെ ഇഷ്ടംപോലെ ഒരു ചില്ലലമാരി പണിയിച്ചോ, സ്ഫടികപ്പാത്രങ്ങൾ പ്രദർശിപ്പിക്കാൻ..."

വളരെ ചുരുക്കം പേർക്കേ ഈ ഭാഗ്യമുണ്ടാകൂ... സ്വന്തം സ്വപ്നങ്ങൾ യാഥാർത്ഥ്യമായി തീരുന്നതു കാണാൻ!

മാസം രണ്ട് പിന്നെയും കഴിഞ്ഞു. ആ ചില്ലലമാരി നല്ല സഹായമായി. അതിലൊരുക്കി വെച്ചിരിക്കുന്ന സ്ഫടികപ്പാത്രങ്ങളുടെ ഭംഗി കണ്ട് അവ വാങ്ങാനായി ധാരാളം പേർ വന്നുകൊണ്ടിരുന്നു.

അവൻ കണക്കു കൂട്ടി. ഏറിയാൽ ഒരാറു മാസംകൂടി. അതിനകം താൻ വിചാരിച്ചത്രയും പണം കൈയിലുണ്ടാകും. സ്പെയ്നിലേക്കു മടങ്ങാം. കൈവിട്ടുപോയ ആടുകൾ അറുപതെണ്ണം. പിന്നെ ഒരറുപത് വേറെയും





വാങ്ങണം. അങ്ങനെ കൊല്ലമൊന്നു കഴിയും മുമ്പേ പഴയതിന്റെ ഇരട്ടി ആടുകൾ സ്വന്തമായി....

ഇനി അറബികളുമായും കച്ചവടം നടത്തണം. അവരുടെ ഭാഷയും ഇപ്പോൾ നല്ലവണ്ണം വശമായിരിക്കുന്നു. ദിവസങ്ങൾ കുറെ കഴിഞ്ഞിരിക്കുന്നു, ആ കല്ലുകൾ കൈയിലെടുത്തിട്ട്. വേണമെന്നും വേണ്ട എന്നും കാണിക്കുന്ന യുറീമും തുമ്മീമും. അന്ന് അങ്ങാടിയിൽ വെച്ചാണ് അവസാനമായി അവ സഞ്ചിയിൽനിന്നെടുത്തത്. പിന്നെ അതിന്റെ ആവശ്യവും തോന്നിയില്ല. തത്കാലം ഈ ജീവിതവുമായി പൊരുത്തപ്പെട്ടിരിക്കുന്നു. ഇപ്പോൾ മുതലാളിയുടെ മക്കപോലെ അവന്റെ പിരമിഡും ഒരു വിദൂര സ്വപ്നം മാത്രം. ഇയ്യിടെയായി മനസ്സിൽ ഒരേ ഒരു വെമ്പലേയുള്ളു. ഒരു ജേതാവായി സ്വദേശമായ ടരീഫയിൽ തിരിച്ചുചെല്ലണം.

സ്വന്തം ജീവിതത്തിൽ നേടേണ്ടതെന്താണ് എന്നതിനെക്കുറിച്ചു വ്യക്തമായൊരു രൂപമുണ്ടായിരിക്കണം. അന്ന് വൃദ്ധനായ രാജാവ് പറഞ്ഞിരുന്നു. സ്വന്തം ലക്ഷ്യമെന്താണെന്ന് തനിക്കിപ്പോൾ അറിയാം. ഇനി അത് നേടിയെടുക്കാനാണ് ശ്രമിക്കേണ്ടത്. അവൻ മനസ്സിൽ പിന്നെയും പറഞ്ഞുറപ്പിച്ചു.

ഒക്കെ ഒരു നിമിത്തമായിരിക്കാം. തീരെ പരിചയമില്ലാത്തൊരു സ്ഥലത്ത് എത്തിപ്പെടുന്നു. കൈയിലുള്ളതെല്ലാം ഒരു കള്ളൻ പറ്റിച്ചെടുക്കുന്നു. എന്നിട്ടോ? ഒറ്റകാശും ചെലവാക്കാതെ ഉണ്ടായിരുന്നതിന്റെ ഇരട്ടി ആടുകളുടെ ഉടമസ്ഥനായി താൻ നാട്ടിൽ തിരിച്ചെത്തുന്നു. സ്വപ്നത്തിൽ കണ്ട നിധി ഒരുപക്ഷേ ഇതുതന്നെയായിരിക്കുമോ?

അവന് സ്വയം അഭിമാനം തോന്നി. താൻ ശരിക്കും മുതിർന്നിരിക്കുന്നു. പുതിയ കാര്യങ്ങൾ എന്തെല്ലാം ഇതിനകം പഠിച്ചു. സ്ഫടികപ്പാത്രങ്ങളുടെ വ്യാപാരം. ശകുനങ്ങളുടെ അർത്ഥം. വാക്കുകൾ ആവശ്യമില്ലാത്ത ഭാഷ.

ഒരു ദിവസം കുന്നിൻമുകളിലൊരു വഴിപോക്കനെ കാണാനിടയായി. അയാൾക്ക് വല്ലാത്ത ദാഹം. "കുടിക്കാനെന്തെങ്കിലും കിട്ടിയാൽ.... വൃത്തിയും വെടിപ്പുമുള്ളൊരു സ്ഥലം." അതായിരുന്നു അയാളുടെ അന്വേഷണം. അവൻ അതുതന്നെ നല്ലൊരു ലക്ഷണമായെടുത്തു.

"നമുക്കിവിടെ ചായക്കച്ചവടം തുടങ്ങിയാലോ?"മുതലാളിയോട് അവൻ ചോദിച്ചു: "പറ്റുകാർക്കു കുറവുണ്ടാവില്ല. കുന്നു കയറി വരുന്നവർ....."

"അതിനിവിടെ വേറെയും ചായക്കടകളുണ്ടല്ലോ." അവന്റെ നിർദ്ദേശത്തിൽ അയാൾക്കൊരുത്സാഹവും തോന്നിയില്ല.

"നമുക്ക് ചില്ലുഗ്ലാസ്സുകളിൽ ചായ പകർന്നുകൊടുക്കാം." അവൻ പുതിയൊരു നിർദ്ദേശം മുമ്പിലേക്കിട്ടു: "ആളുകൾക്കിഷ്ടമാകും. രുചിയുള്ള ചായ. ഭംഗിയുള്ള ചില്ലുഗ്ലാസ്സുകളിൽ. ചായ മാത്രമല്ല ഒപ്പം ഗ്ലാസ്സുകളും ചെലവാകും. കൗതുകമുള്ള സാധനങ്ങൾ... ആർക്കാണ് മോഹം തോന്നാതിരിക്കുക?"

അയാൾ അപ്പോൾ മറുപടിയൊന്നും പറഞ്ഞില്ല. അന്നുച്ചയ്ക്ക് പതിവു പ്രാർത്ഥനയ്ക്കു ശേഷം കട അടച്ച ഇടവേളയിൽ തന്റെ കൂടെയിരുന്നു ഹുക്ക

വലിക്കാൻ അയാൾ അവനെയും ക്ഷണിച്ചു. "വാസ്തവത്തിൽ നീ എന്താണുദ്ദേശിക്കുന്നത്?"

"ഞാൻ നേരത്തേ പറഞ്ഞതുതന്നെ. കുറെ ആടുകളെ വാങ്ങണം. നാട്ടിലേക്കു തിരിച്ചു പോകണം. അതിനു പണം വേണ്ടേ?"

ഹുക്കയുടെ അടിത്തട്ടിൽ അയാൾ കുറച്ചു കനൽ കോരിയിട്ടു. ആഞ്ഞു വലിക്കാൻ തുടങ്ങി.

"കഴിഞ്ഞ മുപ്പതു കൊല്ലമായി ഞാനീ കച്ചവടം നടത്തുന്നു. സ്ഫടികത്തെ സംബന്ധിച്ച വിവരങ്ങളൊക്കെയും എനിക്കു മനഃപാഠമാണ്. ഓരോന്നിന്റെയും ഗുണദോഷങ്ങൾ എനിക്കു നന്നായറിയാം. ശരിയാണ്, നീ പറഞ്ഞതുപോലെ ചില്ലുഗ്ലാസ്സുകളിൽ ചായ പകർന്നു വില്ക്കാം. കച്ചവടം മെച്ചപ്പെടും. വരവും വർദ്ധിക്കും. പക്ഷേ, അതിനനുസരിച്ച് എന്റെ ജീവിതരീതിയും മാറ്റേണ്ടിവരും."

"അതിനെന്താ? അത് നല്ലതല്ലേ?"

"ആവോ? എനിക്കിഷ്ടം ഞാൻ പരിചയിച്ചു വന്ന ഈ ശീലംതന്നെയാണ്. നീ വരുന്നതിനുമുമ്പ് പലപ്പോഴും ഞാനോർത്തു സങ്കടപ്പെടാറുണ്ട്. കാലമെത്ര വെറുതെ കളഞ്ഞുവെന്ന്. എന്റെ ചങ്ങാതിമാരിൽ കുറെപേർ പുതിയ പുതിയ സ്ഥലങ്ങൾ തിരഞ്ഞ് മാറിപ്പോയി. ചിലർ അവനവന്റെ വ്യാപാരം വികസിപ്പിച്ചെടുത്തു. കൂട്ടത്തിൽ ഏതാനും പേർ പൊളിഞ്ഞ് പാപ്പരാകുകയും ചെയ്തു. അതൊക്കെ കണ്ട് ഉള്ള് നോവാറുണ്ട്. എന്നാലും എന്റെ സ്ഥിതി അത്ര മോശമൊന്നുമല്ല. ഈ കടയും കച്ചവടവും എന്റെ പിടിയിലൊതുങ്ങും. ഇങ്ങനെയൊക്കെ കഴിഞ്ഞുപോയാൽ മതി. ഇനി മാറ്റമൊന്നും വേണ്ട. പുതിയ രീതികൾ പരിചയിക്കാനും എന്നെക്കൊണ്ടാവില്ല."

അവൻ മിണ്ടാതിരുന്നു. അല്ലെങ്കിലും ഇതിനൊക്കെ അവൻ എന്തു മറുപടി പറയാൻ!

"നീ വന്നത് വാസ്തവത്തിൽ ഒരനുഗ്രഹംതന്നെയാണ്." അയാൾ തുടരുകയായിരുന്നു: "മുമ്പ് അറിയാതിരുന്ന ഒരുപാടു കാര്യങ്ങൾ ഇപ്പോൾ ഞാൻ മനസ്സിലാക്കാൻ തുടങ്ങിയിരിക്കുന്നു. അനുഗ്രഹങ്ങളെ അവഗണിച്ചുകൂടാ... എങ്കിൽ അവ ശാപങ്ങളായി തിരിച്ചടിക്കും. എനിക്കിനി ജീവിതത്തിൽ കൂടുതലാശകളൊന്നുമില്ല. പക്ഷേ, നിന്റെ ശാഠ്യം... എന്റെ സങ്കല്പങ്ങൾക്കെല്ലാം അപ്പുറത്തുള്ളൊരു ലോകവും ഐശ്വര്യവും ചൂണ്ടിക്കാട്ടുന്നു. ആ സാദ്ധ്യതകൾ എന്റെ മനസ്സിനെ അലോസരപ്പെടുത്തുന്നു. മുമ്പെങ്ങുമില്ലാത്ത വിധം. എല്ലാം എനിക്കെത്തിപ്പിടിക്കാനാവുന്ന ദൂരത്തിൽ. എന്നിട്ടും ഒന്നിനുവേണ്ടിയും മോഹം തോന്നുന്നില്ല."

ഒരു നിമിഷം അവന്റെ ഓർമ്മയിൽ തെളിഞ്ഞു—ടരീഫയിലെ ബേക്കറിക്കാരന്റെ മുഖം. അയാളോട് താൻ ഒന്നും പറയാതിരുന്നത് എത്ര നന്നായി....

സൂര്യൻ അസ്തമിക്കാൻ തുടങ്ങി. അപ്പോഴും അവർ ഹുക്ക വലിച്ചുകൊണ്ടിരിക്കുകയായിരുന്നു. അറബിഭാഷയിലാണ് അവർ സംസാരിച്ചിരുന്നത്. സ്വന്തം കഴിവിൽ അവന് നല്ല മതിപ്പു തോന്നി. അറിയേണ്ടതായിട്ടുള്ളതെല്ലാം ആടുകളിൽനിന്ന് ഗ്രഹിക്കാമെന്ന് ഒരുകാലത്ത് അവൻ വെറുതെ





വിചാരിച്ചിരുന്നു. എന്തൊക്കെ പഠിച്ചാലും ആടുകളിൽനിന്ന് അറബി ഭാഷ വശമാക്കാൻ കഴിയുമായിരുന്നില്ലല്ലോ. വേറെയും പലതും കാണും, അവർക്ക് പഠിപ്പിക്കാൻ പറ്റാത്തതായിട്ട്. വാസ്തവത്തിൽ അവ തന്നെ പഠിപ്പിക്കുകയായിരുന്നില്ലല്ലൊ. താൻ അവയെ കണ്ടു പഠിക്കുകയായിരുന്നില്ലേ. അരികിൽ മിണ്ടാതിരുന്നിരുന്ന മുതലാളിയുടെ മുഖത്തേക്ക് അവൻ കണ്ണുകൾ തിരിച്ചു.

"മക്ത്തൂബ്." അയാൾ മെല്ലെ പറഞ്ഞു.

"എന്നുവച്ചാൽ?"

"ഒരറബിക്കേ ആ വാക്കിന്റെ അർത്ഥം തികച്ചും മനസ്സിലാകൂ. നിന്റെ ഭാഷയിൽ, 'എഴുതപ്പെട്ടത്' എന്നു വേണമെങ്കിൽ പറയാം."

അയാൾ ഹുക്കയിലെ കനൽ കെടുത്തി. "നിന്റെ ആഗ്രഹംപോലെയാകട്ടെ. നമുക്കു ചായക്കച്ചവടം തുടങ്ങാം. സ്ഫടികഗ്ലാസ്സുകളിൽതന്നെ ചായ പകർന്നു വില്ക്കാം. പുഴയുടെ ഒഴുക്ക് ആർക്ക് തടയാനാകും."

കുന്നു കയറി വരുന്നവർ മുകളിലെത്തുമ്പോഴേക്കും നന്നേ ക്ഷീണിക്കും. അപ്പോഴേക്കും ആ സ്ഫടികപ്പാത്രക്കട കണ്ണിൽപെടും. അവിടെ നല്ല ചായയും കിട്ടും. പുതിനായില ഇട്ടു തിളപ്പിച്ച് മണവും രുചിയുമേറിയ ചായ ഭംഗിയുള്ള ചില്ലുഗ്ലാസ്സുകളിൽ. ക്ഷീണം മാറാൻ ഉത്തമം.

"ഹായ്! ചില്ലുഗ്ലാസ്സുകളിൽ ചായയോ?" എന്റെ ഭാര്യയ്ക്ക് ഈ സൂത്രമറിഞ്ഞുകൂടാ.... നല്ല രസം." ഒരാൾ ഏതാനും ഗ്ലാസ്സുകൾ അപ്പോൾതന്നെ വാങ്ങി ഭാര്യയ്ക്കു കൊണ്ടുകൊടുത്തു. അന്നു രാത്രി അയാളുടെ വീട്ടിലൊരു വിരുന്നുണ്ടായിരുന്നു. ചില്ലുഗ്ലാസ്സുകളിൽ പകർന്നു നൽകിയ ചായ. അതിഥികൾക്കും അതു കൗതുകമായി.

വേറൊരാൾ അഭിപ്രായം പറഞ്ഞു: "ചില്ലുഗ്ലാസ്സിൽ പകർന്നു വെക്കുമ്പോൾ ചായയുടെ രുചിയും മണവും കുറെ അധികം നേരം വിടാതെ നിൽക്കുന്നു."

ഇനിയൊരാൾ കണ്ടെത്തിയത് സ്ഫടികത്തിന് എന്തോ നിഗൂഢ ശക്തിയുണ്ടെന്നാണ്. അതുകൊണ്ടാണ് കിഴക്കൻ രാജ്യങ്ങളിലുള്ളവർ പണ്ടു മുതൽക്കേ സ്ഫടികഗ്ലാസ്സുകളിൽ ചായ കുടിക്കുക ശീലമാക്കിയതത്രെ.

ഏതായാലും നാളേറെ കഴിയുംമുമ്പേ പുതിയ ചായക്കട നാട്ടിലാകെ പേരു കേട്ടു. കുന്നു കയറി ധാരാളം പേർ അവിടെ ചായ കുടിക്കാനെത്തി. കച്ചവടം പഴയതുതന്നെ. പക്ഷേ, രീതികൾ തികച്ചും പുതുമയാർന്നവ. വേറെ ചില കടക്കാരും ആ രീതി സ്വീകരിച്ചു. ചായ വിൽപ്പന ചില്ലുഗ്ലാസ്സുകളിലാക്കി. പക്ഷേ, അതൊന്നും അത്ര മെച്ചപ്പെട്ടില്ല. കുന്നിൻചെരുവിലുള്ള ആ കടയ്ക്ക് അതിന്റേതായ ഗുണമുണ്ടായിരുന്നു.

അങ്ങനെയങ്ങനെ കച്ചവടം അഭിവൃദ്ധിപ്പെട്ടു. സഹായികളായി രണ്ടു പേരെക്കൂടി മുതലാളി കടയിൽ നിർത്തി. സ്ഫടികപ്പാത്രങ്ങളോടൊപ്പം ധാരാളം ചായയും അയാൾ വിദേശത്തുനിന്നും വരുത്തിച്ചു.

കടയിലെപ്പോഴും നല്ല തിരക്ക്. പുരുഷന്മാരും സ്ത്രീകളും കുട്ടികളും. എന്തിലായാലും പുതുമ. ആളുകൾക്കതാണ് വേണ്ടത്.

അങ്ങനെ മാസങ്ങൾ കടന്നുപോയി....

അവൻ പുലർച്ചയ്ക്കുമുമ്പേ ഉണർന്നു. കൃത്യം പതിനൊന്നു മാസവും ഒമ്പതു ദിവസവുമായി അവൻ ഈ ആഫ്രിക്കാഭൂഖണ്ഡത്തിൽ കാലു കുത്തിയിട്ട്. ഇന്നേദിവസം ഉപയോഗിക്കാൻ വേണ്ടി നേരത്തെതന്നെ വാങ്ങി സൂക്ഷിച്ചിരുന്ന പുതിയ വസ്ത്രങ്ങൾ അവൻ ധരിച്ചു: അറബി വേഷമായിരുന്നു. വെളുത്ത കുപ്പായം. തല മൂടിക്കെട്ടാനുള്ള തുണി. അത് വേണ്ടവിധത്തിൽ ഉറപ്പിച്ചു നിർത്തുന്ന, ഒട്ടകത്തോൽ കൊണ്ടുള്ള കറുത്ത വളയം. കാലിൽ പുതിയ ചെരിപ്പുകൾ.

അവൻ താഴത്തേക്കിറങ്ങി വന്നു. നഗരം അപ്പോഴും ഉറക്കമുണർന്നിരുന്നില്ല. ഒരു ഗ്ലാസ്സ് ചായ ഉണ്ടാക്കിക്കുടിച്ചു, ഒരു സാൻവിച്ചും തിന്നു. ഉമ്മറപ്പടിയിൽ ചെന്നിരുന്ന് ഹുക്ക വലിക്കാൻ തുടങ്ങിയപ്പോഴേക്കും നേരം കുറേശ്ശെ വെളുക്കാൻ തുടങ്ങിയിരുന്നു.

പ്രത്യേകിച്ചൊന്നും ആലോചിക്കാതെ അവൻ ഹുക്കവലിയുടെ രസത്തിൽ മുഴുകി. എന്തോ മൂളിക്കൊണ്ട് അവന്റെ അടുത്തേക്കു വീശി എത്തിയ കാറ്റിൽ മരുഭൂമിയുടെ ഗന്ധം.

ഹുക്ക വലിച്ചു തീർന്നപ്പോൾ കുപ്പായക്കീശയിൽ കൈയിട്ട് അവൻ എന്തോ ഒന്ന് പുറത്തേക്കു വലിച്ചെടുത്തു. അത് ഒരുകെട്ടു നോട്ടുകളായിരുന്നു. കുറച്ചുനേരം ആ പണവും കൈയിൽ വെച്ചവൻ ആലോചനയിൽ മുഴുകി. നൂറ്റി ഇരുപത് ആടുകളെ വാങ്ങിക്കാനുള്ള പണമുണ്ട്; നാട്ടിൽ ചെന്നെത്താനുള്ള ടിക്കറ്റുമുണ്ട്. പിന്നെ എന്തു വേണമെങ്കിലും ആഫ്രിക്കയിൽനിന്ന് സ്വദേശത്തേക്ക് ഇറക്കുമതി ചെയ്യിക്കാനുള്ള അനുമതിപത്രവും.

മുതലാളി ഉണർന്ന് കട തുറക്കാനായി അവൻ കാത്തിരുന്നു. അയാൾ എഴുന്നേറ്റു വന്നപ്പോൾ രണ്ടുപേരുംകൂടി വീണ്ടും ഓരോ ഗ്ലാസ് ചായ ഉണ്ടാക്കി.

“ഞാനിന്ന് യാത്രയാവുകയാണ്.” അവൻ പറഞ്ഞു: “ആടുകളെ വാങ്ങിക്കാനുള്ള പണം എന്റെ കൈയിലുണ്ട്. മക്കയിൽ പോയി വരാനുള്ള തുക നിങ്ങളുടെ കൈയിലും.”

അയാൾ ഉത്തരമൊന്നും പറഞ്ഞില്ല.

“എന്നെ അനുഗ്രഹിക്കണം. ഈ സഹായം ഞാനൊരിക്കലും മറക്കില്ല.” അവൻ തല കുനിച്ചു.

അയാളുടെ നോട്ടം അപ്പോഴും ചായയിലായിരുന്നു. ഏതാനും നിമിഷം കഴിഞ്ഞിട്ടാണയാൾ അവന്റെ നേരെ തിരിഞ്ഞത്. “നീ മിടുക്കനാണ്. ആദ്യം മുതലേ നിന്നെക്കുറിച്ച് എനിക്കു നല്ല മതിപ്പാണ്. എന്റെ ഈ ചില്ലുപാത്രക്കടയ്ക്ക് നീ പുതിയൊരുണർവു നൽകി. പക്ഷേ, നിനക്കറിയാലോ ഞാൻ മക്കയ്ക്കു പോകുന്നില്ല. നീ ആടുകളെ വാങ്ങാനും പോകുന്നില്ല...”





“എന്നാരു പറഞ്ഞു?” ഒരു ഞെട്ടലോടെയാണവൻ അതു ചോദിച്ചത്.

“മക്ത്തൂബ്! നിന്റെ തലയിലെഴുത്ത്!” ഒരു മന്ത്രമുരുവിടുംപോലെ അയാൾ പറഞ്ഞു.

എങ്കിലും അയാൾ അവനെ അനുഗ്രഹിച്ച് യാത്രയാക്കി.

അവൻ സ്വന്തം മുറിയിൽ ചെന്ന് സാധനങ്ങളൊക്കെ കെട്ടി ഒതുക്കാൻ തുടങ്ങി. മൂന്നു സഞ്ചി നിറയെ സാമാനങ്ങൾ. എല്ലാം കഴിഞ്ഞ് പുറത്തേക്കിറങ്ങവേ മുറിയുടെ ഒരു മൂലയിൽ കിടക്കുന്നു അവന്റെ പഴയ സഞ്ചി.... ഇടയന്മാർ തോളിൽ തൂക്കിയിട്ടു നടക്കുന്ന ഒന്ന്.

അങ്ങനെയൊന്ന് തന്റേതായി അവിടെ ഉണ്ടെന്നുതന്നെ അവൻ ഓർത്തിരുന്നില്ല. സഞ്ചി തുറന്ന് അതിലുണ്ടായിരുന്ന കോട്ട് അവൻ പുറത്തേക്കെടുത്തു. ഇനി ഇതിന്റെ ആവശ്യമില്ല. വഴിയിൽ വല്ല വർക്കും കൊടുക്കാം. അപ്പോഴാണ് ആ രണ്ടു കല്ലുകൾ താഴെ വീണത്. യുറീമും—തുമ്മീമും—

ഓർമ്മകളിൽ പെട്ടെന്ന് ആ വയസ്സൻ രാജാവിന്റെ മുഖം തെളിഞ്ഞു. കുറെ നാളായി അദ്ദേഹത്തെക്കുറിച്ച് ആലോചിക്കാറില്ലായിരുന്നു. കൊല്ലം ഒന്നു തികയാൻ പോകുന്നു. പണക്കാരനായി സ്പെയ്നിൽ തിരിച്ചെത്തുന്നതിനെക്കുറിച്ചു മാത്രമായിരുന്നു ഇത്ര നാളും ചിന്തിച്ചുകൊണ്ടിരുന്നത്. അതിനുവേണ്ടിയായിരുന്നു പ്രയത്നം മുഴുവനും.

കല്ലുകൾ കൈയിലെടുത്തു പിടിച്ചപ്പോൾ മുമ്പത്തെപ്പോലെതന്നെ അതേ തോന്നൽ; ആ രാജാവ് തന്റെ തൊട്ടരികിലുണ്ട്. ഒരു കൊല്ലം മുഴുവൻ പാടുപെട്ടു. ഇനി മടക്കയാത്രയ്ക്കുള്ള സമയമായി. നിമിത്തങ്ങൾ സൂചിപ്പിക്കുന്നത് അങ്ങനെയാണ്. തിരിച്ചുചെന്ന് ഒരിക്കൽകൂടി പഴയ തൊഴിലിൽ ഏർപ്പെടുക.

ആടുകളിൽനിന്ന് അറബിഭാഷ പഠിക്കാനായില്ല. എങ്കിലെന്താ? മറ്റൊരു പ്രധാന കാര്യം മനസ്സിലാക്കാനായില്ലേ. ലോകത്തിൽ എല്ലാവർക്കും ഒരു പോലെ മനസ്സിലാക്കാൻ കഴിയുന്നൊരു ഭാഷയുണ്ട്—ഉത്സാഹത്തിന്റെ, സ്നേഹത്തിന്റെ, ഉദ്ദേശ്യശുദ്ധിയുടെ ഭാഷ. ചില്ലുപാത്രക്കടക്കാരന്റെ കച്ചവടം മെച്ചപ്പെടുത്താൻ അവനെ സഹായിച്ചത് ആ ഭാഷയാണ്. ശരിയാണെന്ന് തനിക്കു ബോധ്യമുള്ളൊരു ലക്ഷ്യം നേടിയെടുക്കുന്നതിനിടയിൽ വീണു കിട്ടിയ ഒരറിവ്. ടാൻജീർ ഇപ്പോൾ അവനെ സംബന്ധിച്ചിടത്തോളം അപരിചിതമായൊരു നഗരമല്ല. തികച്ചും സ്വന്തമാണെന്നൊരു തോന്നൽ. തെല്ലു ശ്രമിച്ചാൽ ഇതുപോലെതന്നെ ഈ ലോകം മുഴുവൻ തനിക്കു സ്വന്തമാക്കാൻ കഴിയുമല്ലോ.

വൃദ്ധനായ രാജാവിന്റെ വാക്കുകൾ വെറുതെയല്ല. മനസ്സിൽ തട്ടി മോഹിച്ചാൽ അതു നടക്കാതെ വരില്ല. ഈ പ്രപഞ്ചം മുഴുവൻ ആ ഒരു കാര്യസാദ്ധ്യത്തിനായി സഹായത്തിനെത്തും. പക്ഷേ, ആ രാജാവ് വേറെയും ചിലത് പറയുകയുണ്ടായല്ലോ. അവൻ ചിരിച്ചുംകൊണ്ടോർത്തു നോക്കി.

വഴിയിലെ കള്ളന്മാർ. അറ്റമില്ലാതെ നീണ്ടു കിടക്കുന്ന മരുഭൂമികൾ. സ്വന്തം ലക്ഷ്യത്തെപ്പറ്റി വ്യക്തമായ രൂപമുണ്ടായിട്ടും അതു നേടിയെടുക്കുവാൻ മനസ്സുവെക്കാത്തവർ. പിരമിഡുകൾ വെറും മണൽക്കൂനകളാ

ണെന്ന് അദ്ദേഹം പറഞ്ഞില്ല. വേണമെങ്കിൽ അതുപോലെയൊന്ന് സ്വന്തം വീട്ടുമുറ്റത്ത് പണിതുയർത്താമെന്നും അദ്ദേഹം സമർത്ഥിച്ചില്ല. മറ്റൊന്നുകൂടി പറയാൻ അദ്ദേഹം വിട്ടുപോയി. താൻ ധാരാളം പണം സമ്പാദിക്കുമെന്നും, അതുകൊണ്ട് കൈവിട്ടുപോയതിന്റെ ഇരട്ടി ആടുകളെ സ്വന്തമാക്കുമെന്നും.

അവൻ തന്റെ സാമാനങ്ങളെല്ലാം ഒരുമിച്ചു കൂട്ടിവെച്ചു, ആ പഴയ തുകൽസഞ്ചിയും മറന്നില്ല. താഴെ കടയിലേക്കിറങ്ങിച്ചെന്നപ്പോഴേക്കും മുതലാളി അന്നത്തെ കച്ചവടം തുടങ്ങിക്കഴിഞ്ഞിരുന്നു. വിദേശികളായ ഒരു സ്ത്രീയും പുരുഷനും. അയാളുടെ ശ്രദ്ധ അവർക്കു വേണ്ടതെടുത്തു കൊടുക്കുന്നതിലായിരുന്നു. വേറെ രണ്ടുപേർ ചില്ലുഗ്ലാസ്സുകളിൽ ചായയും മൊത്തി അവിടെ നടന്നിരുന്നു. രാവിലെ ഇത്ര നേരത്തേ ഈ തിരക്ക് പതിവുള്ളതല്ല. അവൻ അല്പം മാറിനിന്ന് തന്റെ മുതലാളിയെ ഉറ്റുനോക്കി. അപ്പോഴാണ് ആദ്യമായി ആ സാദൃശ്യം തോന്നിയത്. ഈ വയസ്സൻ വ്യാപാരിയുടെ മുടിയും ആ വയസ്സൻ രാജാവിന്റെ മുടിയും. തികച്ചും ഒരുപോലെ. അപ്പോൾ മറ്റൊന്നുകൂടി അവന്റെ ഓർമ്മയിൽ വന്നു. ടാൻജീറിലെ അങ്ങാടിയിൽ മധുരപലഹാരങ്ങൾ, തന്റെ വേലയ്ക്കു കൂലിയായിത്തന്ന ആ കടക്കാരന്റെ ചിരിക്കും വൃദ്ധനായ രാജാവിന്റെ ചിരിക്കും അസാധാരണമായ സാമ്യമുണ്ടായിരുന്നല്ലോ!

അപ്പോൾ മനസ്സിൽ വിചിത്രമായൊരു തോന്നൽ. തന്റെ ആ രാജാവ് ഇവിടെയും വന്നിരുന്നുവോ? അദ്ദേഹത്തിന്റെ സാന്നിദ്ധ്യം ഇവിടെയാകെ നിറഞ്ഞുനിൽക്കുന്നതുപോലെ തോന്നാൻ എന്താകും കാരണം? ഇവിടെ ആരുംതന്നെ അങ്ങനെയൊരാളെ കണ്ടിട്ടില്ല. അതേ സമയം അദ്ദേഹം പറയുകയുണ്ടായല്ലോ; അവനവന്റെ ജീവിതലക്ഷ്യം കണ്ടെത്തി സഫലമാക്കാൻ ശ്രമിക്കുന്നവരുടെ സഹായത്തിനായി താൻ എത്തിച്ചേരാറുണ്ടെന്ന്!

ചില്ലുപാത്രക്കാരനോട് ഒരിക്കൽകൂടി യാത്ര പറയാൻ അവൻ നിന്നില്ല. മറ്റുള്ളവരുടെ മുമ്പിൽവെച്ച് അറിയാതെ കരഞ്ഞുപോയാൽ... വല്ലാത്ത നാണക്കേടാകും. അവനവിടെ സുഖമായിരുന്നു. ആ കടയും കടക്കാരനും അവന് സ്വന്തമാണെന്ന് തോന്നാൻ തുടങ്ങിയിരുന്നു.... അതൊക്കെ വിട്ടു പോകുകയാണല്ലോ. മനസ്സിന്റെ തേങ്ങൽ അവൻ കേട്ടില്ലെന്നു നടിച്ചു. പ്രയോജനകരമായ പാഠങ്ങൾ പലതും അവന് അവിടെനിന്നു പഠിക്കാൻ കഴിഞ്ഞു. അതുകൊണ്ട് വളർന്ന ആത്മവിശ്വാസം. എന്തോ, ഈ ലോകം തന്നെ കീഴടക്കാൻ തന്നെക്കൊണ്ടാവും എന്നൊരു ഭാവമാണിപ്പോൾ മനസ്സിൽ.

'എന്തൊക്കെയായാലും ഞാൻ മടങ്ങുകയാണ്. എന്റെ പഴയ തൊഴിലിലേക്ക്... ആടുകളെ മേയ്ക്കാനായി ആ പഴയ മേച്ചിൽപ്പുറങ്ങളിലേക്ക്...' അവൻ ആരോടെന്നില്ലാതെ പറഞ്ഞു.

എല്ലാം മനസ്സിൽ ഉറപ്പിച്ചു കഴിഞ്ഞതാണ്. എന്നിട്ടും എന്തോ ഒരാശങ്ക. കഴിഞ്ഞ ഒരു വർഷം മുഴുവൻ താൻ ആ സ്വപ്നത്തിന്റെ പുറകെ പായുകയായിരുന്നു. അതിനെക്കുറിച്ചല്ലാതെ മറ്റൊരു ചിന്തയും മനസ്സിലുണ്ടായിരുന്നില്ല. ഇപ്പോൾ നിർണ്ണായകമായ ആ നിമിഷമടുക്കുംതോറും മനസ്സിൽ അതിനെ





ക്കുറിച്ചുള്ള ഗൗരവം കുറഞ്ഞു കുറഞ്ഞു വരുന്നു. ഒരുപക്ഷേ, ഇതല്ലായിരിക്കുമോ തന്റെ ജീവിതത്തിന്റെ യഥാർത്ഥ ലക്ഷ്യം!

ആർക്കറിയാം, ആ ചില്ലുപാത്രക്കാരൻ പറഞ്ഞതുതന്നെയാകാം ശരി. മക്കയിലേക്കു പോകണം എന്നില്ല. മനസ്സിൽ അങ്ങനെയൊരു മോഹം. അതു സഫലമാക്കിത്തീർക്കാൻ വേണ്ട ശ്രമം. അതുതന്നെ ധാരാളമാണ്, ജീവിതത്തെ മുന്നോട്ടു നയിക്കാൻ. അവൻ എന്തൊക്കെയോ പറഞ്ഞ് സ്വയം ബോദ്ധ്യപ്പെടുത്താൻ ശ്രമിക്കുകയായിരുന്നു.

അവൻ വീണ്ടും ആ രണ്ടു മാന്ത്രികക്കല്ലുകൾ കൈയിലെടുത്തു— യുറീമും തുമ്മീമും. അവയിൽനിന്ന് നിഗൂഢമായൊരു ശക്തി. ഒരു പക്ഷേ, അജ്ഞാതനായ ആ രാജാവിന്റെ ഇച്ഛാശക്തി അവനിലേക്കു പ്രവഹിക്കുന്നതുപോലെ തോന്നി.

യാദൃച്ഛികമാകാം. അതോ ഇതും ഒരു നിമിത്തമായിരിക്കുമോ? നടന്നുനടന്ന് അവൻ ചെന്നെത്തിയത് ആ കടയ്ക്കു മുമ്പിലായിരുന്നു. ടാൻജീറിൽ ആദ്യമായി കാലുകുത്തിയ ദിവസം ഒരു കോപ്പ വീഞ്ഞിനായി ദാഹിച്ചു ചെന്നു കയറിയ അതേ ഭോജനശാല. അന്നവനെ പറ്റിച്ച ആ കള്ളൻ ഇന്നവിടെ ഉണ്ടായിരുന്നില്ല. കടക്കാരൻ അവന്റെ മുമ്പിൽ ഒരു കോപ്പ ചായ കൊണ്ടുവന്നു വെച്ചു.

വീണ്ടും അവന്റെ ചിന്ത പഴയ വഴിയിലേക്കു തിരിഞ്ഞു. നാട്ടിലേക്കു മടങ്ങാം. ആടുകളേയും മേച്ച് നടക്കാം. പണ്ടു പഠിച്ച പാഠങ്ങളൊന്നും മറന്നിട്ടില്ല... ആടുകളെ കൊണ്ടുനടക്കാൻ ഇന്നും നല്ല വശമാണ്.

നാട്ടിലേക്കു മടങ്ങിക്കഴിഞ്ഞാൽ പിന്നെ ഒരു തിരിച്ചുവരവുണ്ടാകില്ല. ഈജിപ്റ്റിൽ പോകാനും പിരമിഡുകൾ കാണാനും വീണ്ടും ഒരവസരം കിട്ടുമോ? പക്ഷേ, ആ രാജാവ് പറഞ്ഞത്.... സ്വർണ്ണംകൊണ്ടുള്ള മാർച്ചട്ടയണിഞ്ഞ വൃദ്ധനായ, ജ്ഞാനിയായ രാജാവ്. അദ്ദേഹം തന്റെ കഴിഞ്ഞ കാലമൊക്കെ കൃത്യമായി പറയുകയുണ്ടായല്ലോ. അപ്പോൾ...

ആൻഡലുസിയയിലെ കുന്നിൻചരിവുകൾ... ഇവിടെനിന്ന് രണ്ടു മണിക്കൂറിന്റെ ദൂരമേയുള്ളൂ... എന്നാൽ പിരമിഡുകളിലെത്താൻ അറ്റമില്ലാത്ത ഈ മണൽക്കാടു മുഴുവൻ കടന്നു ചെല്ലണം. ഒരു നിലയ്ക്ക് നോക്കിയാൽ ഇനി അവിടെയെത്താൻ രണ്ടു മണിക്കൂർ കുറച്ച് യാത്ര ചെയ്താൽ മതി എന്നു കണക്കാക്കാം. ആ രണ്ടു മണിക്കൂർ ഒരു കൊല്ലമായി നീണ്ടുപോയത്. അത് സാരമില്ലെന്നു വെക്കാം.

ആടുകളുടെ കൂട്ടുതന്നെയാണ് ഭേദം. താനും തന്റെ ആടുകളും പരസ്പരം നന്നായി മനസ്സിലാക്കുന്നു. യാതൊരു തെറ്റിദ്ധാരണയുമില്ല. അതുകൊണ്ടുതന്നെയാണ് തന്റെ മനസ്സ് വീണ്ടും ആ വഴിക്കു തിരിയുന്നത്.

മരുഭൂമിയുടെ കാര്യം അങ്ങനെയല്ല. അതുമായി പൊരുത്തപ്പെട്ടു പോകാൻ തനിക്കു കഴിയുമോ? താൻ സ്വപ്നത്തിൽ കണ്ട ആ നിധി തേടി കണ്ടുപിടിക്കേണ്ടത് ആ മരുഭൂമിയിൽനിന്നാണ്. ശ്രമിക്കാം, അഥവാ വിജയിച്ചില്ലെങ്കിൽ തിരിച്ചുപോരാം. ഏതായാലും ഇപ്പോൾ കൈയിൽ വേണ്ടത്ര പണമുണ്ട്, സമയവും.

പെട്ടെന്ന് മനസ്സുണർന്നു. ഉത്സാഹം നുരഞ്ഞു പൊന്തി. തേടിച്ചെന്നത് നേടിയെടുക്കാനായില്ലെങ്കിൽ വേണ്ട, തനിക്ക് തൊഴിലിനു പഞ്ഞമുണ്ടാവില്ല. ആടുകളെ മേയ്ക്കാം. സ്ഫടികപ്പാത്രങ്ങൾ വില്ക്കാം.

വിശാലമായ ഈ ലോകത്ത് നിധികൾ വേറെയും കാണും. പക്ഷേ, താൻ കണ്ട സ്വപ്നമൊന്നു വേറെ .... ജ്ഞാനിയായ രാജാവുമായുള്ള കൂടിക്കാഴ്ച. അദ്ദേഹത്തിന്റെ വാക്കുകൾ. എത്ര അപൂർവ്വമായൊരു ഭാഗ്യമാണ്.

അവന്റെ ചിന്തകൾ വീണ്ടും അതു തന്നെ കൊത്തിവലിക്കാൻ തുടങ്ങി. മരുഭൂമി കടന്ന് പിരമിഡുകളുടെ നാട്ടിലെത്തണം. ആ നിധി സ്വന്തമാക്കണം.

അങ്ങനെ ആലോചിക്കുവാൻ തുടങ്ങിയപ്പോൾ ഓർമ്മവന്നു: സ്ഫടികപ്പാത്രക്കടക്കാരനുമായി ഇടപാടുകളുള്ള മറ്റൊരു വ്യാപാരി. അദ്ദേഹത്തിന് സ്വന്തമായി ഒരുപാട് ഒട്ടകങ്ങളുണ്ട്. ചരക്കുകൾ കയറ്റി മരുഭൂമി താണ്ടുക അവർക്കു സ്ഥിരം പതിവാണ്. അയാളെ ചെന്നു കാണാം. ഒരു വഴി പറഞ്ഞു തരാതിരിക്കയില്ല.

വീണ്ടും അവൻ ആ മാന്ത്രികക്കല്ലുകൾ കൈയിലെടുത്തു. തന്നെ തന്റെ ലക്ഷ്യത്തിൽ കൊണ്ടെത്തിക്കേണ്ട ബാദ്ധ്യത ഇവയ്ക്കുണ്ടായിരിക്കുമോ? 'വിധി നിർണ്ണയിച്ച ലക്ഷ്യത്തിലേക്കാണ് യാത്ര എങ്കിൽ ഞാൻ കൂടെത്തന്നെയുണ്ടാകും.' ജ്ഞാനിയായ രാജാവിന്റെ വാക്കുകൾ അപ്പോഴും അവന്റെ കാതുകളിൽ മുഴങ്ങിനിന്നു.

പാണ്ടികശാലയോ? തൊഴുത്തോ? അതോ രണ്ടും കൂടിയതോ? ആകപ്പാടെ പൊടിയും ചെളിയും വിയർപ്പുനാറ്റവും. ഒട്ടകങ്ങളുടെയും ചെമ്മരിയാടുകളുടെയും കൂടിക്കലർന്ന ഒരു മണവും. ആരറിഞ്ഞു ഇങ്ങനെയൊരു സ്ഥലത്തെത്തിപ്പെടുമെന്ന്? ഒരു ബെഞ്ചിൽ ചാരിയിരുന്നുകൊണ്ട് ആ ഇംഗ്ലീഷുകാരൻ വിചാരിച്ചു. പാതി തുറന്ന ഒരു രസതന്ത്ര പുസ്തകമുണ്ടായിരുന്നു അയാളുടെ കൈയിൽ. തികച്ചും പത്തു കൊല്ലം ഒരു സർവ്വകലാശാലയിൽ പഠിച്ചും പഠിപ്പിച്ചും കഴിഞ്ഞു. എന്നിട്ടിപ്പോൾ... ഈ തൊഴുത്തിൽ.

എന്തൊക്കെയായാലും മുമ്പോട്ടു നീങ്ങാതെ തരമില്ലല്ലോ. സാർവ്വലൗകികമായൊരു ഭാഷ കണ്ടുപിടിക്കുകയായിരുന്നു അയാളുടെ ലക്ഷ്യം. അയാൾക്കും നിമിത്തങ്ങളിൽ വലിയ വിശ്വാസമായിരുന്നു. ആദ്യം 'എസ്പരാന്റോ' ഭാഷ വശമാക്കി. എല്ലാ മതങ്ങളെയും പറ്റി വിശദമായി മനസ്സിലാക്കി. എന്നിട്ടും ഒരു ആൽകെമിസ്റ്റിന്റെ വിദ്യ സ്വന്തമാക്കാൻ കഴിഞ്ഞില്ല.

പ്രപഞ്ചത്തിലെ ഒട്ടനവധി രഹസ്യങ്ങളുടെ പിന്നിൽ മറഞ്ഞിരിക്കുന്ന തത്ത്വങ്ങൾ അയാൾക്കു ഗ്രഹിക്കാൻ സാധിച്ചു. എന്നാലും ഇനിയും ഒരുപിടി ബാക്കിയുണ്ട്, അറിയേണ്ടതായിട്ട്. ഉത്തരം കിട്ടാത്തതായി. പല ആൽകെമിസ്റ്റുകളുമായി പരിചയപ്പെടാൻ ശ്രമിച്ചു. അവരൊക്കെ ഇണങ്ങാൻ കൂട്ടാക്കാതെ ഒഴിഞ്ഞുമാറി. ഒരുതരം വിചിത്ര സ്വഭാവക്കാർ. ആരും സഹായിക്കാൻ തയ്യാറായില്ല. എല്ലാവർക്കും അവനവന്റെ കാര്യം മാത്രം. ഒരുപക്ഷേ,





അവർക്കും മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ടാകില്ല പ്രപഞ്ചത്തിലെ ഏറ്റവും ഉദാത്തമായ ആ സൃഷ്ടിയുടെ—ചിന്താമണിയുടെ—രഹസ്യം. അതുകൊണ്ടാകാം അവർ അകന്നു മാറിയത്.

ചിന്താമണിയുടെ രഹസ്യം അന്വേഷിച്ചു നടക്കുന്നതിനിടയിൽ സ്വന്തം അച്ഛൻ സമ്പാദിച്ചുവെച്ചിരുന്ന പണമെല്ലാം ചെലവായിപ്പോയി. പേരുകേട്ട ഗ്രന്ഥശാലകളിൽ കയറി ഇറങ്ങി പുസ്തകങ്ങൾ തപ്പിയെടുത്തും വായിച്ചും കാലവും കുറെ വെറുതെ കളഞ്ഞു. ആൽകെമിയെപ്പറ്റി പ്രതിപാദിക്കുന്ന പുസ്തകങ്ങളും നിരവധി വാങ്ങിക്കൂട്ടി. അതിലൊന്നിലാണ് അയാൾ വായിച്ചത്.

ഏതാണ്ട് ഇരുനൂറു വയസ്സു പ്രായമുണ്ടെന്ന് സ്വയം അവകാശപ്പെടുന്ന ഒരു അറബി ആൽകെമിസ്റ്റ് വർഷങ്ങൾക്കു മുമ്പ് യൂറോപ്പ് സന്ദർശിച്ചുവത്രെ. ആയുരാരോഗ്യങ്ങൾ നിലനിർത്തിക്കൊണ്ടുപോകാനുള്ള ഔഷധവും, ഇരുമ്പും ചെമ്പും സ്വർണ്ണമാക്കി മാറ്റാനുള്ള വിദ്യയും അയാൾക്കറിയാമായിരുന്നുപോലും.

അതു വായിച്ചപ്പോൾമുതൽ മനസ്സിലുണർന്ന ജിജ്ഞാസയാണ്. എന്നാലും ഏതോ കെട്ടുകഥ എന്നു പറഞ്ഞു തള്ളിക്കളഞ്ഞേനെ. അപ്പോഴാണ് അറേബിയൻ മരുഭൂമിയിൽ പുരാവസ്തുഗവേഷണം നടത്തിക്കൊണ്ടിരുന്ന ഒരു പഴയ ചങ്ങാതിയെ വീണ്ടും കണ്ടുമുട്ടിയത്. അയാളും ആ കഥ ശരിവെച്ചു; അറേബിയയിൽ എവിടെയോ ഈ പറഞ്ഞ ദിവ്യശക്തികളുള്ള ഒരു നാട്ടുകാരൻ അപ്പോഴും ജീവിച്ചിരിക്കുന്നുണ്ടെന്ന്. 'അൽഫയൂം' എന്നൊരു മരുപ്പച്ചയുണ്ട്. അവിടെയാണയാൾ താമസിക്കുന്നതെന്നു കേട്ടിട്ടുണ്ട്. ചങ്ങാതി വിശദമാക്കി: "പറഞ്ഞു കേൾക്കുന്നത് അയാൾക്ക് ഇരുനൂറു വയസ്സോളം പ്രായമുണ്ടെന്നാണ്. എന്തു ലോഹമായാലും അതിനെ സ്വർണ്ണമാക്കി മാറ്റാനുള്ള കഴിവ് അയാൾക്കുണ്ടെന്നാണ് പൊതുവെ വിശ്വാസം."

അതുംകൂടി കേട്ടതോടെ അയാൾക്ക് ഇരിക്കപ്പൊറുതി ഇല്ലാതായി എന്നു പറയാം. മറ്റെല്ലാ പണിത്തിരക്കുകളും മാറ്റിവെച്ച് ആ ദിവ്യനെ കാണാൻ യാത്രയായി. അത്യാവശ്യം വേണ്ട ചില പുസ്തകങ്ങൾ മാത്രമേ കൈയിലെടുത്തുള്ളു. അങ്ങനെ വന്നെത്തിയതാണീ തൊഴുത്തിൽ. ചെളിയും പൊടിയും നിറഞ്ഞ് നാറുന്നൊരു പാണ്ടികശാല. പുറത്ത് സാമാന്യം വലിയൊരു സംഘം യാത്രയ്ക്ക് ഒട്ടകങ്ങളെ തയ്യാറാക്കുകയാണ്. അവർ അൽഫയൂമിൽകൂടിയാണ് കടന്നുപോകുക.

ഒട്ടകങ്ങളുടെ നാറ്റം അസഹനീയംതന്നെ. എന്നാലും അധികം താമസിയാതെ താൻ വളരെക്കാലമായി അന്വേഷിച്ചുകൊണ്ടിരുന്ന ആൽകെമിസ്റ്റിനെ കാണാൻ പറ്റുമല്ലോ എന്ന ചിന്ത അയാൾക്കാശ്വാസം പകർന്നു. "നിങ്ങൾ എങ്ങോട്ടാണ്?" അകത്തേക്കു കടന്നുവന്ന അറബി യുവാവ് അയാളോടു ചോദിച്ചു. അയാളും യാത്രയ്ക്കൊരുങ്ങിത്തന്നെയാണ് വന്നിരുന്നത്. "എനിക്കും മരുഭൂമി കടക്കണം." വലിയ ഉത്സാഹം കാണിക്കാതെ അയാൾ വായനയിലേക്കുതന്നെ ശ്രദ്ധ തിരിച്ചു. സംസാരം തുടരാൻ അയാൾ ഒട്ടും ഉത്സാഹം കാട്ടിയില്ല. മനസ്സുമുഴുവൻ കൈയിലിരുന്നിരുന്ന പുസ്തകത്തിലായിരുന്നു.

കുറെ കാലമായി ഈ വായന തുടങ്ങിയിട്ട്. ഇതുവരെ മനസ്സിലാക്കിയതെല്ലാം ഒന്നു സംഗ്രഹിച്ചെടുക്കണം. ആൽകെമിസ്റ്റ് തന്നോട് ചോദ്യങ്ങളെന്തെങ്കിലും ചോദിച്ചാലോ. അയാളുടെ മുമ്പിൽ ഒന്നുമറിയാത്ത വിഡ്ഢിയായി നിൽക്കാൻ വയ്യ!

അറബി യുവാവ് അയാളുടെ അരികിൽ വന്നിരുന്നു; കൈയിലുണ്ടായിരുന്ന ഏതോ പുസ്തകം നിവർത്തി വായിക്കാൻ തുടങ്ങി. ആ പുസ്തകം സ്പാനിഷ്ഭാഷയിലായിരുന്നു. അതു കണ്ടപ്പോൾ ഇംഗ്ലീഷുകാരന് ആശ്വാസം തോന്നി. അറബിയെക്കാൾ അയാൾക്കു വശം സ്പാനിഷ് ആയിരുന്നു. യാത്രയിൽ മിണ്ടാനും പറയാനും കൂടെയൊരാളുണ്ടാവുക രസമല്ലേ. ഇയാളും അൽഫയൂംവരെ ഉണ്ടെങ്കിൽ നല്ലൊരു കൂട്ടാകും.

വായിക്കാൻ തുടങ്ങിയ പുസ്തകത്തിൽ ശ്രദ്ധചെലുത്താൻ എന്തുകൊണ്ടോ അവനു സാധിച്ചില്ല. ഇതെന്ത് അത്ഭുതം. കൊല്ലം രണ്ടായി ഇതു വായിക്കാൻ തുടങ്ങിയിട്ട്. ഇനിയും ആദ്യത്തെ ഏതാനും പേജുകൾക്കപ്പുറത്തേക്കു വായന നീങ്ങുന്നില്ല.

നോവൽ തുടങ്ങുന്നത് ഒരു ശവമടക്കലിന്റെ വിവരണത്തോടെയാണ്. വായന അതുവരെയെത്തി വഴിമുട്ടി നിൽക്കുന്നു. ഇത്തവണ വായനയ്ക്കിടയിൽ ശല്യം ചെയ്യാൻ ആ വയസ്സൻ രാജാവും അരികത്തില്ല. എന്നിട്ടും....

താനെടുത്ത ഈ തീരുമാനം ശരിയാണോ? മനസ്സിൽ അപ്പോഴും സംശയം വിടുന്നില്ല. തീരുമാനമെടുക്കുക ഒരു തുടക്കം മാത്രം. പിന്നെ ആ ഒഴുക്കിലേക്ക് വഴുതി ഇറങ്ങുകയാണ്. അങ്ങനെ ഒഴുകി ഒഴുകി എവിടെയൊക്കെ ചെന്നുപറ്റുമെന്ന് ആർക്കെങ്കിലും മുൻകൂട്ടി പറയാൻ കഴിയുമോ?

അന്ന്, നിധി തേടി ഇറങ്ങാൻ തീരുമാനിച്ചപ്പോൾ താൻ അറിഞ്ഞില്ലല്ലോ ഒരു സ്ഫടികപ്പാത്രക്കച്ചവടക്കാരന്റെ സഹായിയായി അയാളുടെ കടയിൽ നിൽക്കേണ്ടിവരുമെന്ന്. ഇന്നിപ്പോൾ ഈ യാത്രക്കാരുടെ കൂടെ ഇറങ്ങിത്തിരിച്ചിരിക്കുന്നു. ആർക്കറിയാം ഈ വഴി തന്നെ എവിടെ കൊണ്ടുചെന്നെത്തിക്കുമെന്ന്!

അരികിലിരിക്കുന്നയാൾ ഇംഗ്ലീഷുകാരനാണ്. താൻ കടന്നു ചെന്നത് തീരെ ഇഷ്ടമായിട്ടില്ല എന്ന് വ്യക്തമാക്കുന്ന മുഖഭാവം. പരിചയപ്പെടാമായിരുന്നു. കൂട്ടുകൂടാമായിരുന്നു. അതിനെങ്ങനെ? തന്റെ ആദ്യത്തെ ചോദ്യത്തിനുതന്നെ എത്ര നീരസത്തോടെയാണ് മറുപടി പറഞ്ഞത്!

അവൻ പുസ്തകം മടക്കിവെച്ചു. ഇയാളെപ്പോലെ ആരോടും മിണ്ടാൻ ഭാവമില്ലാത്ത ഒരു ഗൗരവക്കാരനായി മറ്റുള്ളവർ തന്നെ കണക്കാക്കേണ്ട. കീശയിൽ കൈയിട്ട് ആ കല്ലുകൾ രണ്ടും അവൻ പുറത്തെടുത്തു. അത് തിരുപ്പിടിച്ചുകൊണ്ടിരിക്കേ...





"അല്ലാ, ഇത് യുറീമും തുമ്മീമും ആണല്ലോ!" ഇംഗ്ലീഷുകാരന് അത്ഭുതം.

"ഇത് വില്ക്കാനുള്ളതല്ല." പെട്ടെന്നുതന്നെ അവൻ അവ രണ്ടും കീശയിലേക്കിട്ടു.

"അല്ലെങ്കിലും ഇതിനത്ര വിലയൊന്നുമില്ല." ഇംഗ്ലീഷുകാരൻ പറഞ്ഞു. "ഒരുതരം പാറ നുറുങ്ങി ഉണ്ടാകുന്നതാണ്. കണ്ടാൽ സ്ഫടികമാണെന്നു തോന്നും എന്നു മാത്രം. ആയിരക്കണക്കിനുണ്ട് ഇത്തരം കല്ലുകൾ. പക്ഷേ, ഈ പ്രദേശത്തിതുണ്ടെന്ന് ഞാൻ ധരിച്ചിരുന്നില്ല. ഇതിനെക്കുറിച്ച് വിവരമുള്ളവർക്കു മാത്രമേ പറയാൻ പറ്റൂ, ഇത് യുറീമും തുമ്മീമുമാണെന്ന്."

"ഇതെനിക്ക് ഒരു രാജാവ് സമ്മാനമായി തന്നതാണ്." അവൻ പറഞ്ഞു.

അതിനയാൾ മറുപടി പറഞ്ഞില്ല. പക്ഷേ, സ്വന്തം കീശയിൽ കൈയിട്ട് അതേപോലെതന്നെയുള്ള വേറെ രണ്ടു കല്ലുകൾ പുറത്തെടുത്തു. "നിനക്ക് കല്ലുകൾ തന്നത് ഒരു രാജാവ് എന്നല്ലേ പറഞ്ഞത്?"

"അതേ, ഒരുപക്ഷേ, നിങ്ങൾക്ക് വിശ്വാസം വരുന്നില്ല അല്ലേ? ഒരു രാജാവ് എന്നെപ്പോലെയുള്ള വെറും ഒരാട്ടിടയന്റെ മുമ്പിൽ..." അവൻ അവിടെ നിർത്തി.

"അയ്യോ! അങ്ങനെയല്ല. അല്ലെങ്കിലും ഓർത്തുനോക്കൂ. ഏതാനും ആട്ടിടയന്മാരല്ലേ അദ്ദേഹത്തെ ആദ്യമായി തിരിച്ചറിഞ്ഞത്. ലോകം മുഴുവൻ അംഗീകരിക്കാൻ വിസമ്മതിച്ച ആ രാജാവിനെ അപ്പോൾ പിന്നെ ഇങ്ങനെയൊരാട്ടിടയന്റെ മുമ്പിൽ ഒരു രാജാവ് സ്വയം പ്രത്യക്ഷപ്പെട്ടതിൽ അത്ഭുതപ്പെടാനുണ്ടോ?"

അയാൾ പിന്നെയും എന്തൊക്കെയോ പറഞ്ഞു. താൻ പറയുന്നതു മുഴുവൻ ആ അറബിയുവാവ് മനസ്സിലാക്കുന്നുണ്ടോ എന്നയാൾക്ക് സംശയമുണ്ടായിരുന്നു. "ഈ കഥ വിശുദ്ധ ബൈബിളിൽ ഉണ്ട്. അതിൽതന്നെയാണ് യുറീമിനെയും തുമ്മീമിനെയും കുറിച്ചുള്ള വിവരവും. ഇതിന്റെ ഉപയോഗം ദൈവം അനുവദിച്ചിട്ടുള്ളതാണ്. ഈ കല്ലുകളുടെ സഹായത്താൽ ഭാവി കണ്ടറിയാൻ. പണ്ടുകാലത്ത് പുരോഹിതന്മാർ ഇത്തരം കല്ലുകൾ അവരുടെ മാർച്ചട്ടകളിൽ പതിപ്പിച്ചിരുന്നു."

അവനു സന്തോഷം തോന്നി. താൻ വന്നെത്തിയിരിക്കുന്ന സ്ഥലം കൊള്ളാമല്ലോ! "ഒരുപക്ഷേ, ഇതൊരു നിമിത്തമായിരിക്കും." തെല്ലുറക്കെയായിരുന്നു ഇംഗ്ലീഷുകാരന്റെ വാക്കുകൾ.

"നിമിത്തമോ? എന്താണ് നിങ്ങൾ പറഞ്ഞത്?" അവന് സ്വന്തം ജിജ്ഞാസ അടക്കാനായില്ല. "ആരാണ് നിങ്ങളോട് അതിനെപ്പറ്റി പറഞ്ഞത്?"

"നിത്യജീവിതത്തിലെ അനുഭവങ്ങളോരോന്നും ഓരോ നിമിത്തങ്ങളാണ്." വായിച്ചുകൊണ്ടിരുന്ന പുസ്തകം അയാൾ മടക്കിവെച്ചു. "സാർവ്വലൗകികമായ ഒരു ഭാഷ ഒരു കാലത്ത് നിലവിലുണ്ടായിരുന്നു. സർവ്വർക്കും മനസ്സിലാകുന്നൊരു ഭാഷ. പക്ഷേ, ഇന്നതിനെക്കുറിച്ച് ആർക്കും ഒന്നുമറിഞ്ഞുകൂടാ. ആ ഭാഷ വീണ്ടും തിരഞ്ഞു കണ്ടുപിടിക്കാനാണ് എന്റെ ശ്രമം. അതറിയുന്നൊരാൾ ഈ മരുഭൂമിയിൽ ജീവിച്ചിരിപ്പുണ്ട്. ഒരു ആൽകെമിസ്റ്റ്."

"നിങ്ങൾക്കു രണ്ടു പേർക്കും ഭാഗ്യമുണ്ട്. ദാ ഒരു സംഘം കച്ചവടക്കാർ അൽഫയൂമിലേക്ക് ഇന്നുതന്നെ പുറപ്പെടുന്നുണ്ട്." പാണ്ടികശാലയുടെ ഉടമ

സ്ഥനാണ് ആ നല്ല വർത്തമാനവുമായി വന്നത്... സാമാന്യം തടിയുള്ളൊരറബി.

"പക്ഷേ, എനിക്കു പോകേണ്ടത് ഈജിപ്റ്റിലേക്കാണ്." അവൻ പറഞ്ഞു.

"അതിനെന്താ? അൽഫയൂം ഈജിപ്റ്റിൽതന്നെയല്ലേ? അറബിയാണത്രേ. നിനക്കിതുകൂടി അറിയില്ലേ?"

"ഇത് നല്ല ലക്ഷണംതന്നെ." തടിയൻ അറബി അവിടെനിന്നു പോയപ്പോൾ ഇംഗ്ലീഷുകാരൻ പറഞ്ഞു: "കഴിവുണ്ടായിരുന്നെങ്കിൽ ഞാൻ ഇതിനെപ്പറ്റി ഒരു പുസ്തകംതന്നെ എഴുതിയേനെ. ഭാഗ്യം. യാദൃച്ഛികത. എല്ലാവർക്കും അറിയാമായിരുന്ന ഭാഷ എന്നു പറഞ്ഞില്ലേ. ഈ വാക്കുകളായിരുന്നു ആ ഭാഷയുടെ ആധാരം." ഒന്നു നിർത്തി, എന്തോ ആലോചിച്ചെടുത്തിട്ടെന്നവണ്ണം അയാൾ തുടർന്നു: "നീയും ഞാനും ഇവിടെ ഇങ്ങനെ കണ്ടുമുട്ടിയത് വെറുതെയാണെന്നു കരുതുന്നുണ്ടോ? അതും രണ്ടുപേരുടെ കൈയിലും ഈ മാന്ത്രികക്കല്ലുകളും. പറയൂ, നീയും ഇറങ്ങിത്തിരിച്ചിരിക്കുന്നത് ആ ആൽകെമിസ്റ്റിനെ അന്വേഷിച്ചുംകൊണ്ടാണോ?"

"അല്ല." അവൻ പറഞ്ഞു: "ഞാൻ അന്വേഷിക്കുന്നത് ഒരു നിധിയാണ്." പെട്ടെന്നങ്ങു പറഞ്ഞുപോയെങ്കിലും ഉടനെ അവനു തോന്നി സത്യം വെളിപ്പെടുത്തേണ്ടിയിരുന്നില്ലെന്ന്. എന്തായാലും അവന്റെ വാക്കുകൾ അയാൾ കാര്യമായി എടുത്തുവെന്നു തോന്നിയില്ല.

"ഒരു തരത്തിൽ പറഞ്ഞാൽ എന്റെ ലക്ഷ്യവും അതുതന്നെ." അയാൾ പറഞ്ഞു: "ആൽകെമി എന്നു വെച്ചാൽ എന്താണെന്നുതന്നെ എനിക്കറിഞ്ഞുകൂടാ." അവൻ പറയാൻ തുടങ്ങിയപ്പോഴേക്കും പാണ്ടികശാലയുടെ ഉടമസ്ഥൻ വന്നു വിളിച്ചു: "രണ്ടുപേരും യാത്രയായിക്കോളൂ. അവരിതാ പുറപ്പെടുകയായി."

കറുത്ത കണ്ണുകളും നീണ്ട താടിയുമുള്ള ഒരാളായിരുന്നു ആ സംഘത്തിന്റെ നേതാവ്. അയാൾ എല്ലാവരോടുമായി പറഞ്ഞു: "ഈ സംഘത്തിലെ ഓരോരുത്തരുടെയും ജീവനും മരണത്തിനും ഞാൻ ഉത്തരവാദിയാണെന്ന് ഓർമ്മ വേണം. മരുഭൂമി വിശ്വസിക്കാൻ കൊള്ളരുതാത്ത, വഞ്ചിക്കാൻ കൂസലില്ലാത്ത ഒരു കുലടയെപ്പോലെയാണ്. ചിലപ്പോൾ അവൾ നമ്മളെ ഭ്രാന്തു പിടിപ്പിച്ചെന്നുവരും."

സ്ത്രീകളും കുട്ടികളുമടക്കം ആ കൂട്ടത്തിൽ യാത്രക്കാരായി ഏതാണ്ടിരുനൂറു പേരോളം ഉണ്ടായിരുന്നു; നാനൂറോളം മൃഗങ്ങളും. കുതിര, ഒട്ടകം, കോഴി, കഴുത. പുരുഷന്മാർ പലരുടെയും അരയിൽ വാളുകൾ തൂങ്ങിക്കിടന്നു. തോളിൽ തോക്കുകളും. ഇംഗ്ലീഷുകാരന്റെ ഭാണ്ഡക്കെട്ടിൽ അധികവും പുസ്തകങ്ങളായിരുന്നു. ആകപ്പാടെ വല്ലാത്ത ഒച്ചയും ബഹളവും. എല്ലാവരെയും കാര്യം പറഞ്ഞു മനസ്സിലാക്കാൻ സംഘത്തലവന് ഏറെ ശ്രമപ്പെടേണ്ടിവന്നു.





"നിങ്ങളോരോരുത്തർക്കും അവനവന്റേതായൊരു ദൈവമുണ്ടായിരിക്കാം; ആ ദൈവത്തിൽ ഉറച്ച വിശ്വാസവും. എന്റെ ദൈവം ഏകനും സർവ്വശക്തനുമായ അള്ളായാണ്. ആ തിരുനാമത്തെ മുൻനിർത്തി ഞാനിതാ സത്യം ചെയ്യുന്നു, ഈ മരുഭൂമിയുടെ കെണിയിൽ പെടാതെ നിങ്ങളെ എല്ലാവരെയും സുരക്ഷിതരായി അക്കരെയെത്തിക്കാൻ ഒരിക്കൽകൂടി എന്നാലാകുംവിധം ഞാൻ ശ്രമിക്കുന്നതാണ്. അതുപോലെ നിങ്ങളോരോരുത്തരും എനിക്കു വാക്കു തരണം, എപ്പോഴും ഏതു കാര്യത്തിലും നിങ്ങളെന്നെ പൂർണ്ണമായും അനുസരിക്കുമെന്ന്. അനുസരണക്കേടു കാണിച്ചാൽ അതിന്റെ ഫലം മരുഭൂമിയിൽ മരണമാണ്."

കൂട്ടായ ഒരു പിറുപിറുക്കലിന്റെ ഉച്ചത്തിലുള്ള ശബ്ദം. എല്ലാവരും അവനവന്റെ ദൈവത്തെ സാക്ഷിനിർത്തി സത്യം ചെയ്യുകയായിരുന്നു. അവൻ യേശുക്രിസ്തുവിന്റെ നാമത്തിലാണ് സത്യം ചെയ്തത്. ഇംഗ്ലീഷുകാരൻ ഒന്നും മിണ്ടാതെ നിന്നതേയുള്ളൂ. ആ പിറുപിറുക്കൽ കുറച്ചധികം നേരം നീണ്ടുനിന്നു. അവർ വെറുതെ ഒരു സത്യവാചകം ഉരുവിടുകയായിരുന്നില്ല. ഓരോരുത്തരും ഹൃദയപൂർവ്വം സർവ്വേശ്വരനോടു പ്രാർത്ഥിക്കുകയായിരുന്നു, എല്ലാ ആപത്തുകളിൽനിന്നും രക്ഷിച്ച് ഈ യാത്ര സഫലമാക്കിത്തരണേ എന്ന്.

നീണ്ട ഒരു കാഹളം മുഴങ്ങി. യാത്രക്കാരൊക്കെ അവരവരുടെ ഒട്ടകങ്ങളുടെയും കുതിരകളുടെയും പുറത്തു കയറി. അവനും ഇംഗ്ലീഷുകാരനും നേരത്തെതന്നെ ഓരോ ഒട്ടകങ്ങളെ വാങ്ങി നിർത്തിയിരുന്നു. കുറച്ചൊന്നു വിഷമിച്ചു എന്നാലും രണ്ടുപേരും അവരവരുടെ സ്ഥാനങ്ങളിൽ കയറിപ്പറ്റി. ഇംഗ്ലീഷുകാരന്റെ ഒട്ടകത്തിന്റെ സ്ഥിതി അല്പം കഷ്ടത്തിലായിരുന്നു. യാത്രക്കാരനു പുറമേ പുസ്തകങ്ങൾ കുത്തി നിറച്ച കനമുള്ള ഏതാനും പെട്ടികളും.

"യാദൃച്ഛികം എന്നൊന്നില്ല." പാണ്ടികശാലയിൽവെച്ച് ഇടയിൽ നിർത്തേണ്ടിവന്ന വർത്തമാനം ഇംഗ്ലീഷുകാരൻ പിന്നെയും തുടങ്ങി. "മരുഭൂമിയിൽ താമസിക്കുന്ന ആ അറബിയെപ്പറ്റി ഒരു ചങ്ങാതി എന്നോടു പറഞ്ഞു. അതുകൊണ്ടാണ്."

ഒട്ടകങ്ങൾ നടന്നു നീങ്ങുന്നതിനിടയിൽ സംസാരം തുടരുക പ്രയാസമായിരുന്നു. വാക്കുകൾ വ്യക്തമായി കേൾക്കാനും വിഷമം. എന്നാലും അയാളുടെ മനസ്സിലുള്ളത് ഏതാണ്ടൂഹിക്കാൻ അവനു കഴിഞ്ഞു.

ഓരോ വ്യക്തിയുടേയും ജീവിതത്തിലെ ഓരോരോ സംഭവങ്ങ ളെയും കൂട്ടിയിണക്കുന്ന അദൃശ്യമായൊരു ചങ്ങല. തന്നെ ആട്ടിടയനാക്കിത്തീർത്തത് അതാണ്. വീണ്ടും വീണ്ടും ഒരേ സ്വപ്നംതന്നെ കാട്ടി മനസ്സിൽ മോഹമുണർത്തിച്ചതും, ആഫ്രിക്കൻ തീരത്തിലുള്ള ആ പട്ടണത്തിൽ കൊണ്ടുവന്നെത്തിച്ചതും, ഒരു കള്ളനെക്കൊണ്ട് കൈയിലുള്ള മുതലെല്ലാം തട്ടിപ്പറിപ്പിച്ചതും, ആ ചില്ലുപാത്രക്കാരന്റെ കടയിൽ അഭയം തേടി എത്തിച്ചതും. സ്വന്തം ലക്ഷ്യത്തോട് അടുക്കുമ്പോഴേ ഒരുപക്ഷേ, ഒരാൾക്കു മനസ്സിലാകൂ, തന്റെ ജീവിതത്തിന്റെ ലക്ഷ്യമെന്താണെന്ന്.... പിന്നെ അതു സഫലമാക്കാൻ വേണ്ടി മാത്രമുള്ളതായിത്തീരും ആ ജീവിതം.

കിഴക്കോട്ടാണ് അവർ യാത്ര ചെയ്തിരുന്നത്. യാത്ര അധികവും രാവിലെയായിരുന്നു. ഉച്ചയ്ക്ക് വെയിലിന് ചൂടേറുന്നതോടെ എവിടെയെങ്കിലും താവളമടിക്കും. പിന്നെ യാത്ര തുടരുക വൈകുന്നേരമായിട്ടാണ്. കൂടെയുള്ള ഇംഗ്ലീഷുകാരനോട് അധികമൊന്നും അവൻ സംസാരിച്ചില്ല. അയാളുടെ ശ്രദ്ധ മുഴുവൻ വായിക്കുന്നതിലായിരുന്നു.

ഒന്നും മിണ്ടാതെ എന്നാൽ എല്ലാം ശ്രദ്ധയോടെ നോക്കി കണ്ടു കൊണ്ട് അവൻ ഒട്ടകപ്പുറത്തിരുന്നു. അന്ന്.... യാത്ര പുറപ്പെട്ട ദിവസം ആകപ്പാടെ ഒരു ബഹളമായിരുന്നു. ഒച്ചയും വിളികളും കുട്ടികളുടെ കരച്ചിലും വഴികാട്ടികളുടെ നിർദ്ദേശങ്ങളും മൃഗങ്ങളുടെ മൂളലുകളും മുരളിച്ചകളും. ഇപ്പോൾ ആ സ്ഥിതി മാറിയിരിക്കുന്നു. തികഞ്ഞ അച്ചടക്കം.... ശാന്തത.

മരുഭൂമിയിലേക്കു കടന്നതിൽ പിന്നെ നിലയ്ക്കാതെ വീശിക്കൊണ്ടിരിക്കുന്ന കാറ്റിന്റെ ചൂളമടി മാത്രം. പിന്നെ മൃഗങ്ങളുടെ കുളമ്പടിയൊച്ചയും. വഴികാട്ടികൾകൂടി അധികമൊന്നും സംസാരിക്കുന്നില്ല.

“ഞാൻ ഒരു നൂറു തവണ ഈ മരുഭൂമിയിൽക്കൂടി യാത്ര ചെയ്തിട്ടുണ്ട്.” ഒരു രാത്രി ഒട്ടകക്കാരിലൊരാൾ അവനോടു പറഞ്ഞു: “അറ്റമില്ലാതെ പരന്നു കിടക്കുന്ന മണലാഴി. അകലെ അകലെ എങ്ങോ കാണുന്ന ചക്രവാളങ്ങൾ. ഇതു രണ്ടിനുമിടയിൽ മനുഷ്യൻ എത്ര നിസ്സാരനാണ്. അപ്പോൾ പിന്നെ അവന്റെ മൗനം സ്വാഭാവികം മാത്രം!”

മരുഭൂമി എന്താണെന്നും എങ്ങനെയാണെന്നും അവനു തികച്ചും മനസ്സിലായിക്കഴിഞ്ഞിരുന്നില്ല. എന്നിട്ടും അയാൾ പറഞ്ഞതിന്റെ പൊരുൾ അവന്റെ മനസ്സിൽ തട്ടി. അല്ലെങ്കിലും അലയടിച്ചുയരുന്ന ആഴക്കടലും ജ്വലിച്ചുയരുന്ന തീനാളങ്ങളും ഇതേ ഭാവംതന്നെയാണ് എപ്പോഴും അവന്റെ മനസ്സിലുണർത്താറുള്ളത്. അവയുടെ അനന്ത ശക്തി എപ്പോഴും അവനെ വിസ്മയാധീനനാക്കാറുമുണ്ട്.

ആടുകളിൽനിന്ന് പല പാഠങ്ങളും താൻ പഠിച്ചു. അവൻ ആലോചിക്കുകയായിരുന്നു. സ്ഫടികപ്പാത്രങ്ങളും തന്നെ പലതും പഠിപ്പിച്ചു. ഇപ്പോഴിതാ ഈ മരുഭൂമിയും തനിക്കെന്തൊക്കയോ പാഠങ്ങൾ ചൊല്ലിത്തരുന്നു. കാലപ്പഴക്കംകൊണ്ട് അനുഭവവും ജ്ഞാനവും നേടിയ മരുഭൂമി.

നിരന്തരം വീശിക്കൊണ്ടിരിക്കുന്ന കാറ്റ്. അന്ന് ടരീഫയിലെ കോട്ടമതിലിൽ ഇരുന്നപ്പോൾ ഇതേ കാറ്റുതന്നെയല്ലേ തന്റെ മുഖത്തേക്കാഞ്ഞടിച്ചത്. തന്റെ ആടുകളും അവയുടെ കമ്പിളിയും....അവൻ ഒരു ക്ഷണം ഓർത്തുപോയി...ആൻഡലുസിയയിലെ മേച്ചിൽപ്പുറങ്ങളിൽ പുല്ലും വെള്ളവും തേടി അവ അലയുന്നുണ്ടാവും...

‘എന്റെ ആടുകളോ?’ ഇനി അങ്ങനെ പറയാൻ തനിക്കെന്തവകാശം. അവൻ തന്നത്താൻ പറഞ്ഞു, പ്രത്യേകിച്ചൊരു നഷ്ടബോധവും കൂടാതെ. അവ എന്നേ എന്നെ മറന്നുകഴിഞ്ഞിരിക്കും. പുതിയ ഇടയനുമായി ഇതിനകം അവ നല്ലവണ്ണം ഇണങ്ങിക്കഴിഞ്ഞിരിക്കും... .സ്ഥിരമായൊരു സ്ഥാനമില്ലാതെ നടന്നു നീങ്ങുന്ന ആടുകൾ... ഒരു മാറ്റവും അവർക്ക് പുത്തരിയല്ല... പിന്നയാണോ ഇടയൻ മാറിയാൽ...”





ആ പലചരക്കു കടക്കാരന്റെ മകളെക്കുറിച്ചും അവനോർത്തു. ഒരു പക്ഷേ, ഇതിനകം അവളുടെ വിവാഹം കഴിഞ്ഞിരിക്കും. ആരെയായിരിക്കും അവൾ ഭർത്താവായി സ്വീകരിച്ചിരിക്കുക.... ആ ബേക്കറിക്കാരനെ ആയിരിക്കുമോ.... അതോ തന്നെപ്പോലെ വേറെ ഏതെങ്കിലും ആട്ടിടയനെയോ? പുസ്തകങ്ങൾ വായിച്ച് രസകരമായ കഥകൾ പറഞ്ഞു കേൾപ്പിക്കാൻ അറിയുന്ന ഒരിടയനെ. ആ വിദ്യ അറിയുന്ന വേറെയും ഇടയന്മാർ ഉണ്ടാകുമല്ലൊ!

പിന്നെ അവനോർത്തത് ആ ഒട്ടകക്കാരന്റെ വാക്കുകളായിരുന്നു. അനന്തമായ മരുഭൂമിയുടെ മുമ്പിൽ മനുഷ്യൻ എത്ര നിസ്സാരനാണ്! ആ വാക്കുകൾ അവന്റെ മനസ്സിൽ വല്ലാത്ത ചലനങ്ങളുണ്ടാക്കി. ഒരുപക്ഷേ, താനും ആ സാർവ്വലൗകികമായ ഭാഷ മനസ്സിലാക്കി തുടങ്ങുകയാണോ. ഓരോ വ്യക്തിയുടെയും ഭൂതവും ഭാവിയുമായി ബന്ധപ്പെട്ടിരിക്കുന്ന ഭാഷ.... അവന്റെ ഉള്ളിൽ പുതിയൊരുണർവ്വ്.... അകാരണമായി മനസ്സിൽ തെളിയുന്ന ചില പ്രത്യേകം തോന്നലുകൾ... വെളിപാടുകൾ, ഉൾവിളികൾ എന്നൊക്കെ തന്റെ അമ്മ പറയാറുണ്ടല്ലോ.

അവനിപ്പോൾ ഒരു ഏകദേശരൂപം കിട്ടിയതുപോലെ. അപൂർവ്വമായ ചില നിമിഷങ്ങളിൽ ഒരു വ്യക്തിയുടെ ആത്മാവ് അവനറിയാതെ കാലത്തിന്റെ അനന്തപ്രവാഹത്തിലേക്ക് മുങ്ങാംകുഴിയിടുന്നു. അവിടെ ആ ഒഴുക്കിന്റെ അടിത്തട്ടിൽ നമ്മുടെയൊക്കെ ചരിത്രങ്ങൾ ഒന്നിനോടൊന്ന് ബന്ധപ്പെട്ടുകിടക്കുന്നു. വ്യക്തമായി രേഖപ്പെടുത്തിയിരിക്കുന്ന ചരിത്രങ്ങൾ. കഴിവുണ്ടെങ്കിൽ നോക്കി മനസ്സിലാക്കാം. ‘മക്ത്തൂബ്!’ വിധി. ശിരോരേഖ. സ്ഫടിക വ്യാപാരിയും ഒരുപക്ഷേ, അർത്ഥമാക്കിയത് ഇതായിരിക്കാം.

മരുഭൂമി നിറയെ മണലാണ്. ഇടയിൽ ചില പാറക്കൂട്ടങ്ങളും. അങ്ങനെ വരുമ്പോൾ യാത്രക്കാർക്ക് ചുറ്റി പോകേണ്ടിവരും. തടസ്സങ്ങളുടെ വലുപ്പമനുസരിച്ച് വളവുകളുടെ നീളവും കൂടിയും കുറഞ്ഞുമിരിക്കും. അതുപോലെതന്നെ വഴിയിൽ വല്ലാതെ പൊടിമണലാണെങ്കിലും ഒട്ടകങ്ങൾക്കു നടക്കാൻ വിഷമമാണ്. വലിയ തരിമണലുള്ള വഴിയാണ് അവർക്കു പത്ഥ്യം. മറ്റു ചില ഇടങ്ങളിൽ മണലിൽ വല്ലാതെ ഉപ്പു കലർന്നിട്ടുണ്ടാകും. പണ്ടെങ്ങോ വറ്റിവരണ്ടുപോയ ഉപ്പുതടാകങ്ങളുടെ അവശിഷ്ടങ്ങൾ. അത്തരം പ്രദേശങ്ങളിലെത്തിയാൽ മുമ്പോട്ടൊരടിവെക്കാൻ ഒട്ടകങ്ങൾ കൂട്ടാക്കുകയില്ല. അവയെ പ്രീണിപ്പിക്കാൻ ഒരു വഴിയേ ഉള്ളൂ. ചുമടൊക്കെ ഇറക്കി അവരവർതന്നെ ആ ദൂരമത്രയും ചുമന്നും കൊണ്ടുപോകുക. ആ വഴി താണ്ടിക്കഴിഞ്ഞാൽ സാമാനങ്ങൾ പിന്നെയും അവയുടെ പുറത്തുവെച്ചു കെട്ടും. യാത്ര തുടരും. ഇടയിൽ വഴികാട്ടികളിലാരെങ്കിലും മരിക്കുകയോ രോഗബാധിതനാവുകയോ ചെയ്താൽ ഒട്ടകത്തെ കൊണ്ടുനടക്കുന്നവർ എല്ലാവരും ചേർന്ന് ആ സ്ഥാനത്തേക്ക് പുതിയൊരാളെ നറുക്കിട്ടെടുക്കും.

ഈ പതിവുകളുടെയൊക്കെ ഉദ്ദേശ്യം ഒന്നു മാത്രം. എന്തൊക്കെ സംഭവിച്ചാലും യാത്ര തുടർന്നു പോകണം. വടക്കുനോക്കിയന്ത്രം നിർദ്ദേശിക്കുന്ന മാർഗ്ഗത്തിലൂടെ. തടസ്സങ്ങളൊക്കെ തരണം ചെയ്തു കഴിഞ്ഞാൽ പിന്നെ വീണ്ടും നിർദ്ദിഷ്ട വഴിയിലൂടെയാകും യാത്ര.

നക്ഷത്രങ്ങളും വഴിയറിയാൻ കാര്യമായി സഹായിക്കും. മരുപ്പച്ചകളുടെ സ്ഥാനം അവയാണ് കാട്ടിത്തരുക. പ്രഭാതനക്ഷത്രം തിളങ്ങി നിൽക്കുന്നതു കണ്ടാൽ തീർച്ചയാക്കാം, വഴി തെറ്റിയിട്ടില്ല, ജനവാസമുള്ള മരുപ്പച്ചകൾ, ഈന്തപ്പനത്തോട്ടങ്ങൾ, തെളിനീരുറവകൾ ഒക്കെ അധികമകലെയല്ലാതെ എവിടെയൊ ഉണ്ടെന്ന്. ഈവക കാര്യങ്ങളൊക്കെ സാമാന്യമായി എല്ലാവർക്കും അറിയാമായിരുന്നു; ആ ഇംഗ്ലീഷുകാരനൊഴിച്ച്. അയാളാണെങ്കിലോ, ഇതിനെക്കുറിച്ചൊന്നും ബോധമില്ലാതെ വായനയിൽതന്നെ മനസ്സിരുത്തിയിരിക്കുകയായിരുന്നു.

അവന്റെ കൈയിലും അന്നത്തെ ആ പുസ്തകമുണ്ടായിരുന്നു. യാത്രയ്ക്കിടയിൽ ആദ്യത്തെ ഏതാനും ദിവസങ്ങൾ അതു തുടർന്നു വായിക്കാൻ അവനൊരു ശ്രമം നടത്തി. പക്ഷേ, രസം തോന്നിയില്ല.... അതിലും രസകരമായിരുന്നു ആ കച്ചവടസംഘത്തിന്റെ ഓരോരോ നീക്കങ്ങൾ ശ്രദ്ധിക്കുക. മരുഭൂമിയിൽ നിലയ്ക്കാതെ വീശിക്കൊണ്ടിരിക്കുന്ന കാറ്റിന്റെ ഒച്ചയ്ക്കായി കാതോർക്കാനും അവനു കൗതുകം തോന്നി. സഞ്ചരിച്ചുകൊണ്ടിരുന്ന ഒട്ടകവുമായി നല്ലവണ്ണം ഇടപഴകിയതോടെ പുസ്തകം അവൻ തീർത്തും മാറ്റിവെച്ചു. സ്വതവേ അവൻ വിചാരിക്കാറ് പുസ്തകങ്ങൾ വായിച്ച് അറിവ് വർദ്ധിപ്പിക്കാനാകുമല്ലോ എന്നായിരുന്നു. എന്തായാലും ഇത്തവണ അവനു തോന്നിയത്, ഇത് ആവശ്യമില്ലാത്തൊരു ഭാരമായല്ലോ എന്നായിരുന്നു.

ആ ഒട്ടകത്തിന്റെ ഉടമസ്ഥൻ കൂടെത്തന്നെ സഞ്ചരിച്ചിരുന്നു. ക്രമേണ അയാളുമായി അവൻ നല്ല അടുപ്പത്തിലായി. രാത്രി, യാത്ര അവസാനിപ്പിച്ച് ഏതെങ്കിലും താവളങ്ങളിൽ തീ കാഞ്ഞിരിക്കവേ.... ഒരിക്കൽ അവൻ അയാളോട് സ്വന്തം കഥ പറയുകയുണ്ടായി. ആൻഡലൂസിയയിലെ പുൽമേടുകളിൽ ആടുകളെ മേച്ചുനടന്നിരുന്നപ്പോഴത്തെ സാഹസകഥകൾ.... അങ്ങിനെയൊരു ദിവസം, അയാളും അവനു പറഞ്ഞു കൊടുത്തു, സ്വന്തം ജീവിതകഥ.

"എന്റെ വീട് കൈറൂമിനടുത്തായിരുന്നു. ഭാര്യയും മക്കളും സ്വന്തമായൊരു തോപ്പും. മരണംവരെ യാതൊരല്ലലും അലട്ടും കൂടാതെ കഴിയാമെന്നാശിച്ചു. ഒരുകൊല്ലം പതിവിൽ കൂടുതൽ വിളവു കൊയ്യാനായി. നല്ല ആദായവും കിട്ടി. എല്ലാവരും കൂടി ഹജ്ജ് യാത്രയും നടത്തി. അങ്ങനെ അവശ്യം ചെയ്തിരിക്കേണ്ട ആ ഒരു കടമയും നിറവേറ്റാനായി. മനസ്സിൽ നിറഞ്ഞ തൃപ്തി. ഇനി സമാധാനത്തോടെ മരിക്കാം.

അങ്ങനെയിരിക്കെ ഒരു ദിവസം ഭയങ്കരമായ ഭൂമികുലുക്കം. നൈൽ നദി കരകവിഞ്ഞൊഴുകാൻ തുടങ്ങി. അങ്ങനെയൊരത്യാപത്ത് തീരെ പ്രതീക്ഷിച്ചിരുന്നില്ല. അപകടങ്ങളും ആപത്തുകളുമൊക്കെ മറ്റുള്ളവർക്ക് എന്നാണല്ലോ നമ്മളൊക്കെ വിചാരിക്കാറ്. വെള്ളപ്പൊക്കത്തിൽ നഷ്ടപ്പെടുന്ന ഒലീവ് മരങ്ങളെക്കുറിച്ചായിരുന്നു അയൽക്കാർക്കു വ്യസനം. മക്കളെങ്ങാൻ അതിൽ ഒലിച്ചുപോയേക്കുമോ എന്നായിരുന്നു എന്റെ ഭാര്യയുടെ ആശങ്ക. സർവ്വസ്വവും നഷ്ടപ്പെടാൻ പോകുന്നു എന്നായിരുന്നു എന്റെ ഭയം.

"ആ വെള്ളപ്പൊക്കത്തിൽ ഭൂമി മുഴുവൻ താറുമാറായി. വേറെ പണിയെന്തെങ്കിലും നോക്കാതെ ജീവിക്കാനാവില്ല എന്ന സ്ഥിതിയായി. അങ്ങനെ





യാണ് ഞാൻ ഒട്ടകക്കാരനായത്. ആ ദുരന്തത്തിൽനിന്ന് ഒരു കാര്യം ഞാൻ പഠിച്ചു. അള്ളായുടെ തിരുവചനത്തിന്റെ പൊരുൾ. ഒരാളും ഭയപ്പെടേണ്ടതില്ല; വിധിയെ കുറിച്ചോർത്ത്. സ്വന്തം ലക്ഷ്യമെന്താണെന്നു മനസ്സിലാക്കി ആ വഴി മുമ്പോട്ടു പോകാനുള്ള കഴിവുണ്ടായിരുന്നാൽ മതി.

"നമുക്കൊക്കെ എപ്പോഴും പേടിയാണ്. സ്വന്തമെന്നു കരുതുന്നതൊക്കെ കൈമോശം വന്നു പോയാലോ എന്ന്. ജീവൻ, സമ്പത്ത്, സന്താനങ്ങൾ... പക്ഷേ, ഈ ഭയം വെറുതെയാണെന്ന് മനസ്സിലാക്കാൻ ഒന്നു മാത്രമോർത്താൽ മതി... ഈ പ്രപഞ്ചം സൃഷ്ടിച്ചിരിക്കുന്ന അതേ കൈകൾ തന്നെയാണ് നമ്മുടെ വിധിയും രേഖപ്പെടുത്തിയിട്ടുള്ളത് എന്ന്."

വഴിയിൽ ഇടയ്ക്ക് മറ്റു യാത്രാസംഘങ്ങളെ അവർ കണ്ടുമുട്ടിയിരുന്നു. അവർക്കാവശ്യമുള്ളതു വല്ലതും ഈ ഭാഗത്തു കാണും. ചിലപ്പോൾ മറിച്ചും. ശരിയാണ്. എല്ലാവരെയും എല്ലാറ്റിനെയും സൃഷ്ടിച്ചിരിക്കുന്നത് ഒരേ കൈകൾതന്നെ. ഒരുമിച്ചിരുന്ന് തീ കായുമ്പോൾ ഒട്ടകക്കാർ പരസ്പരം വിശേഷങ്ങൾ കൈമാറും. മണൽക്കാറ്റിന്റെ ഗതിവിഗതികൾ... മരുഭൂമിയിലെ വാർത്തകൾ....

പിന്നെ ചിലപ്പോൾ എങ്ങുനിന്നില്ലാതെ ബെഡോയിന്മാർ പ്രത്യക്ഷപ്പെടും; കറുത്ത കുപ്പായവും തൊപ്പിയും ധരിച്ച്. ശരീരവും തലയുമൊക്കെ മൂടി. കണ്ണുകളുടെ സ്ഥാനം മാത്രമേ തുറന്നിരിക്കൂ. മരുഭൂമിയിലെ വഴികളിൽ കാവൽനിൽക്കുന്നവരാണവർ. ഒച്ചവെക്കാതെ അരികിൽ വന്ന് കള്ളന്മാരെയും കൊള്ളക്കാരെയും കുറിച്ചുള്ള അപായ സൂചനകൾ നൽകി വന്ന പോലെതന്നെ നിശ്ശബ്ദരായി അവർ മരുഭൂമിയിലെവിടെയോ പോയി മറയും.

ഒരു രാത്രി. അവനും ആ ഇംഗ്ലീഷുകാരനും വിശ്രമിച്ചുകൊണ്ടിരിക്കെ തീക്കുണ്ഡത്തിനടുത്തേക്ക് ഒരൊട്ടകക്കാരൻ വന്നു. "കേട്ടില്ലേ, മരുഭൂമിയിൽ യുദ്ധം നടക്കുന്നുണ്ടത്രെ. ഏതോ രണ്ടു ഗോത്രങ്ങൾ തമ്മിൽ."

മൂന്നുപേരും ഒട്ടുനേരം മിണ്ടാതിരുന്നു. അന്തരീക്ഷത്തിൽ ആശങ്കയുടെ അദൃശ്യമായ അലകൾ. ആരും ഒന്നും പറഞ്ഞില്ലെങ്കിലും അരികിലെവിടെയോ ഒരത്യാപത്തിന്റെ സാന്നിദ്ധ്യം അവനു തോന്നി. ഇതാണ് പ്രകൃതിയുടെ ഭാഷ. ഇതിൽ വാക്കുകൾക്കു പ്രസക്തിയില്ല.

"നമ്മുടെ ജീവനും അപകടത്തിലാണോ?" ഇംഗ്ലീഷുകാരന് പരിഭ്രമം ഒതുക്കാനായില്ല.

"ഒരിക്കൽ മരുഭൂമിയിലേക്കു കടന്നു കഴിഞ്ഞാൽ പിന്നെ തിരിച്ചു പോകുന്ന പ്രശ്നമില്ല. മുമ്പോട്ടു പോയേ മതിയാകൂ." ഒട്ടകക്കാരൻ പറഞ്ഞു കൊടുത്തു. "അതുകൊണ്ട് തുടർന്നുള്ള യാത്ര എങ്ങനെ പൂർത്തിയാക്കാം എന്നതിനെക്കുറിച്ചു മാത്രം ചിന്തിച്ചാൽ മതി. ബാക്കി കാര്യങ്ങളൊക്കെ 'അവിടുന്ന്' നിശ്ചയിച്ചുകൊള്ളും. ആപത്തുകളും അപകടങ്ങളുമൊക്കെ. ഒക്കെ മക്ത്തൂബ് സ്വന്തം വിധി എന്നു കണക്കാക്കിയാൽ മതി." അയാൾ പറഞ്ഞു നിർത്തി.

അയാൾ പോയിക്കഴിഞ്ഞപ്പോൾ അവൻ ഇംഗ്ലീഷുകാരനെ സമാധാനിപ്പിച്ചു. "പരിഭ്രമിക്കാനൊന്നുമില്ല. ഒരുപക്ഷേ വഴി കുറച്ചു വളഞ്ഞു

പോകേണ്ടിവരുമായിരിക്കും. എന്നാലും എത്തേണ്ടിടത്ത് എത്തിച്ചേരാതിരിക്കയില്ല..... യാത്രയിൽ ഇനി കൂടുതൽ ജാഗ്രത പുലർത്തണം."

അതിനുള്ള അയാളുടെ പ്രതികരണം മറ്റൊരു മട്ടിലായിരുന്നു. "ലോകത്തെപ്പറ്റി നീയും കൂടുതൽ വായിച്ചു മനസ്സിലാക്കണം. ഈ യാത്രപോലെ തന്നെയാണ് പുസ്തകങ്ങളും. കൂടുതൽ കൂടുതൽ അറിവു പകർന്നു തരും."

മനുഷ്യരും മൃഗങ്ങളുമടങ്ങുന്ന ആ വലിയ സംഘം യാത്ര കുറെക്കൂടി വേഗത്തിലാക്കി. സാധാരണയായി പകലൊക്കെ ഏതാണ്ട് നിശ്ശബ്ദത തന്നെയാണ്; അവരവരുടെ പാടും നോക്കി വഴിയിൽ ശ്രദ്ധ പതിപ്പിച്ചുകൊണ്ട് അധികമൊന്നും മിണ്ടാതെയും പറയാതെയുമുള്ള യാത്ര. എന്നാൽ രാത്രിയിലെ മട്ടൊന്നു വേറെയാണ്. തീ കാഞ്ഞ് യാത്രക്കാരെല്ലാം അവിടവിടെ കൂട്ടം കൂടും. ഈയിടെയായി ഏതാണ്ട് ആ പതിവും നിലച്ച മട്ടാണ്. അങ്ങനെ പോകവേ ഒരു ദിവസം സംഘത്തലവന്റെ ഉത്തരവ്: "ആരും തീ കൂട്ടരുത്..... അതു ശത്രുക്കളെ പെട്ടെന്നാകർഷിക്കും. ആപത്ത് വിളിച്ചു വരുത്തുന്നതിനു സമം."

അപ്പോൾ പിന്നെ രാത്രിയിലെ തണുപ്പകറ്റാനുള്ള മാർഗ്ഗം? കുതിരകളെയും ഒട്ടകങ്ങളെയും കഴുതകളെയും ചുറ്റും കൂട്ടമായി നിർത്തുക. അവർക്കു നടുവിൽ യാത്രക്കാരെല്ലാം ഒരുമിച്ചു കിടന്നുറങ്ങുക. സംഘത്തലവൻ മറ്റൊരു കരുതൽനടപടികൂടി എടുത്തു. രാവു മുഴുവൻ തവണകളായി യാത്രക്കാർ മൊത്തം സംഘത്തിന് കാവൽനിൽക്കുക.

ഒരു രാത്രിയിൽ ഇംഗ്ലീഷുകാരന് തീരെ ഉറങ്ങാനായില്ല. അവനെയും വിളിച്ച് കൂട്ടത്തിൽനിന്നു വിട്ട് അരികിലുള്ള ഒരു മണൽക്കൂനയുടെ ചെരിവിൽ ചെന്നിരുന്നു. നല്ല നിലാവുള്ള രാത്രി. അന്നാണവൻ കൂട്ടുകാരനോട് തന്റെ കഥ പറഞ്ഞത്. അവൻ ചെന്നതിൽ പിന്നെ സ്ഫടികപ്പാത്രക്കടയ്ക്കുണ്ടായ അഭിവൃദ്ധി. അതു കേട്ടപ്പോൾ അയാൾക്കു കൂടുതൽ രസം തോന്നി. അയാൾ പറഞ്ഞു:" ഈ പ്രപഞ്ചത്തെ മുഴുവൻ കൊണ്ടുനടക്കുന്ന ഒരു ശക്തിയുണ്ട്. ആൽകെമിയിൽ അതിനെ പ്രപഞ്ചത്തിന്റെ ആത്മാവ് എന്നു പറയും. എന്തിനെങ്കിലും വേണ്ടി ഉള്ളിന്റെയുള്ളിൽ എപ്പോഴെങ്കിലും ഉത്കടമായൊരു ദാഹമുണർന്നാൽ.... ഉറപ്പിച്ചോളൂ. അവിടെ പ്രപഞ്ചാത്മാവിന്റെ സാന്നിദ്ധ്യമുണ്ട്.... ആ ശക്തി അവനെ മുമ്പോട്ടുതന്നെ നയിക്കും." അയാൾ തുടർന്നു: "ഈ ലോകത്തിലെ സർവ്വ ചരാചരങ്ങൾക്കും അതിന്റേതായ ആത്മാവുണ്ട്. മണ്ണിനും കല്ലിനും മൃഗത്തിനും മനുഷ്യനും ചെടികൾക്കുമൊക്കെ. ഇത് മനുഷ്യനുമാത്രമുള്ളൊരു സിദ്ധിയാണെന്നു ധരിക്കരുത്... വെറും ഒരു തോന്നൽ എന്നു കരുതി തള്ളിക്കളയുകയുമരുത്."

"പ്രകൃതിയിലെ ഓരോ വസ്തുവും നിരന്തരമായ മാറ്റത്തിന് വിധേയമായിക്കൊണ്ടിരിക്കുന്നു. കാരണമെന്താണെന്നോ? പ്രപഞ്ചം സചേതനമാണ്. അതിന് സ്വന്തമായൊരാത്മാവുണ്ട്. ആ വിശ്വചേതനയുടെ ഒരംശമാണ് നമ്മളിലോരോരുത്തരിലും തുടിച്ചു നിൽക്കുന്നത്.... ഉള്ളിന്റെ ഉള്ളിലുള്ള ആ തുടിപ്പിനെ നമ്മൾ പലപ്പോഴും തിരിച്ചറിയുന്നില്ലെന്നുമാത്രം. ആ ചില്ലുപാത്രക്കടയിൽ കഴിഞ്ഞിരുന്ന കാലത്ത് നിനക്കു തോന്നിയിട്ടില്ലേ? തൊട്ടാൽ





പൊട്ടുന്ന ആ ചില്ലുപാത്രങ്ങൾകൂടിയും അവയുടേതായ രീതിയിൽ നിന്നെ സഹായിക്കുന്നുവെന്ന്; നിന്റെ ലക്ഷ്യത്തിലെത്തിച്ചേരാൻ....."

മാനത്ത് തെളിഞ്ഞു പ്രകാശിക്കുന്ന ചന്ദ്രൻ. താഴത്ത് തിളങ്ങുന്ന മണൽ. അവന്റെ മനസ്സുമുഴുവൻ ഇംഗ്ലീഷുകാരൻ പറഞ്ഞ കാര്യങ്ങളായിരുന്നു. "ഈ മരുഭൂമിയിൽക്കൂടിയുള്ള നമ്മുടെ യാത്ര, പലപ്പോഴും എനിക്കു തോന്നിയിട്ടുണ്ട് ഈ മൃഗങ്ങളും.... ഈ മണലും സംസാരിക്കുന്നത് ഒരേ ഭാഷയാണെന്ന്. അതുകൊണ്ടായിരിക്കാം മരുഭൂമി ഇതിലേ കടന്നു പോകാൻ നമ്മളെ അനുവദിക്കുന്നത്. നമ്മുടെ ചുവടുകളോരോന്നും അത് സൂക്ഷിച്ച് നിരീക്ഷിക്കുന്നുണ്ട്. താളം തെറ്റാതിരുന്നാൽ നമുക്ക് എത്തേണ്ടിടത്ത് എത്തിച്ചേരാം. ഇതിനെക്കുറിച്ചൊന്നും മനസ്സിലാക്കാതെ സ്വന്തം കഴിവിലും കരുത്തിലും മാത്രം വിശ്വസിച്ചാണ് ഇറങ്ങിത്തിരിച്ചതെങ്കിൽ... ഈ യാത്ര ഇത്ര എളുപ്പമാകുമായിരുന്നില്ല. സത്യത്തിൽ നമ്മൾ വല്ലാതെ കഷ്ടപ്പെട്ടേനെ."

രണ്ടുപേരും എഴുന്നേറ്റു. മാനത്തപ്പോഴും തെളിഞ്ഞു പ്രകാശിച്ചുകൊണ്ടിരുന്ന ചന്ദ്രനെ നോക്കി ഏതാനും മാത്ര നിന്നു.

"അതാണ് ശകുനങ്ങളുടെ രഹസ്യം." അവൻ പറഞ്ഞു: "കണ്ടിട്ടില്ലേ, യാത്രയിലുടനീളം ഇത്തരം ലക്ഷണങ്ങളും അടയാളങ്ങളും ശ്രദ്ധിച്ചുകൊണ്ടാണ് നമ്മുടെ വഴികാട്ടികൾ നീങ്ങുന്നത്... മരുഭൂമിയുടെ ഭാഷ അവർ മനസ്സിലാക്കുന്നു... അത് ഒട്ടകങ്ങൾക്കു നൽകുന്ന സൂചനകൾ അവർ കണ്ടറിയുന്നു."

"ശരിയാണ്." ഇംഗ്ലീഷുകാരൻ പറഞ്ഞു. "നിന്നെപ്പോലെ ഞാനും ഈ മൃഗങ്ങളുടെ ചലനങ്ങൾ ശ്രദ്ധിക്കാം."

"ഞാനും മനസ്സുവെക്കാം." അവനും പറഞ്ഞു: "നിങ്ങളുടെ പുസ്തകങ്ങൾ വായിച്ച് കൂടുതൽ അറിവു നേടാൻ."

വളരെ വിചിത്രങ്ങളായിരുന്നു ആ പുസ്തകങ്ങൾ. രസം. ലവണങ്ങൾ. ചിറകുള്ള സർപ്പങ്ങൾ... രാജാക്കന്മാർ... വായിച്ചതിലധികവും അവനു മനസ്സിലാക്കാൻ കഴിഞ്ഞില്ല. എന്നാലും ഒരു കാര്യം എല്ലാ പുസ്തകങ്ങളിലും എടുത്തു പറഞ്ഞിട്ടുള്ളത് അവന്റെ ശ്രദ്ധയിൽപെട്ടു. ഈ പ്രപഞ്ചത്തിലെ സർവ്വചരാചരങ്ങളും ഒരേയൊരു ശക്തിയുടെ വൈവിദ്ധ്യമാർന്ന ഭാവരൂപഭേദങ്ങളാണ്.

ആ പുസ്തകങ്ങളിലൊന്നിൽ അവൻ വായിച്ചു. ആൽകെമിയെക്കുറിച്ചുള്ള ഏറ്റവും പ്രധാനപ്പെട്ട പ്രമാണത്തിൽ ഏതാനും വരികളേയുള്ളു. അത് കുറിച്ചുവെച്ചിട്ടുള്ളതോ ഒരു മരതകക്കല്ലിന്റെ ഉപരിതലത്തിലും. "അതറിയപ്പെടുന്നത് മരതകഫലകം എന്ന പേരിലാണ്." ഇംഗ്ലീഷുകാരന് സന്തോഷമായി. കൂട്ടുകാരന് തന്റെ വകയായും ഒരു തരി അറിവ് നൽകാനായല്ലോ.

"അങ്ങനെയാണെങ്കിൽ അതുമാത്രം പോരെ? ഇക്കണ്ട പുസ്തകങ്ങളുടെയൊക്കെ ആവശ്യം?" അവൻ സംശയം ചോദിച്ചു.

"ഈ പുസ്തകങ്ങൾ മുഴുവൻ വായിച്ചു മനസ്സിലാക്കിയാലേ ആ ഏതാനും വരികളുടെ അർത്ഥം ഗ്രഹിക്കാനാവൂ..." ഇംഗ്ലീഷുകാരൻ വെറുതെ പറഞ്ഞു, ആ കാര്യത്തിൽ തനിക്കും ഇത്തിരി സംശയമുണ്ടെന്ന ഭാവത്തോടെ.

പ്രശസ്തരായ ആൽകെമിസ്റ്റുകളെക്കുറിച്ചു വിവരിച്ചിട്ടുള്ള പുസ്തകമാണ്, കൂട്ടത്തിൽ അവനേറ്റവും പിടിച്ചത്. ജീവിതകാലം മുഴുവൻ തങ്ങളുടെ പരീക്ഷണശാലകളിലിരുന്ന് വില കുറഞ്ഞ ലോഹങ്ങളെ ശുദ്ധീകരിച്ചെടുക്കുവാൻ ശ്രമിച്ചവർ. അവരുടെ വിശ്വാസം, ഒരു ലോഹത്തെ വളരെ കാലം വീണ്ടും വീണ്ടും ഉരുക്കി അരിച്ചെടുത്താൽ അവശേഷിക്കുന്ന വസ്തു. അതിന്റേതായ എല്ലാ ഗുണദോഷവശങ്ങളും അകറ്റി പരിശുദ്ധമാക്കിയെടുത്ത വസ്തു. അതാണ് പ്രപഞ്ചത്തിന്റെ ആത്മാവ് എന്നായിരുന്നു. അത് കൈയിലുണ്ടെങ്കിൽ പ്രപഞ്ചത്തിലെ രഹസ്യങ്ങളൊക്കെയും മനസ്സിലാക്കാം. കാരണം, ഈ ലോകത്തിലെ സർവ്വ വസ്തുക്കളെയും ആന്തരികമായി ബന്ധപ്പെടുത്തുന്ന ആ ശൃംഖല... ആ നിഗൂഢഭാഷ അതുൾക്കൊള്ളുന്നു എന്നതുതന്നെ. പകുതി ഖരവും പകുതി ദ്രാവകവുമായ ആ വസ്തുവിനെ അവർ വിളിച്ചിരുന്നത് 'സർവ്വോത്തമസൃഷ്ടി' എന്നാണ്.

"ഇതൊന്നും വായിച്ചു പഠിക്കാതെതന്നെ നമുക്ക് ആ പ്രപഞ്ച ഭാഷയുടെ അർത്ഥം ഗ്രഹിക്കാനാവില്ലേ? മൃഗങ്ങളെയും മനുഷ്യരെയും പ്രകൃതി കാട്ടിത്തരുന്ന സൂചനകളെയും ശ്രദ്ധിച്ചാൽ പോരെ?" അവന്റെ സംശയം അതായിരുന്നു.

"നിനക്ക് എല്ലാറ്റിനും വേണം ഒരെളുപ്പവഴി." ഇംഗ്ലീഷുകാരന്റെ സ്വരത്തിൽ ചെറിയൊരു നീരസം: "ആൽകെമി നീ കരുതുംപോലെ നിസ്സാരമായൊരു വിഷയമല്ല... ഗൗരവത്തോടെ കൈകാര്യം ചെയ്യേണ്ടതാണ്. നമ്മുടെ പൂർവ്വികന്മാർ കാട്ടിത്തന്നിട്ടുള്ള വഴിയിലൂടെ ഓരോ ചുവടും കൃത്യമായി വെച്ച് മുന്നോട്ടു പോകണം."

പൂർവികന്മാർ കണ്ടുപിടിച്ച 'സർവ്വോത്തമസൃഷ്ടി'യുടെ ദ്രവ ഭാഗമാണ് പ്രാണസുധ എന്നവൻ മനസ്സിലാക്കി. എല്ലാവിധ രോഗങ്ങൾക്കും കൈകൊണ്ട ഔഷധം. അതു സേവിക്കുന്നവനെ ജരാനരകൾ ബാധിക്കുകയില്ല. അതിന്റെ ഖരഭാവത്തിന് ചിന്താമണി എന്നാണ് പേര്. "ചിന്താമണി കൈക്കലാക്കുക അത്ര ലഘുവായ കാര്യമല്ല." ഇംഗ്ലീഷുകാരൻ പറഞ്ഞു: "വർഷങ്ങളോളം പ്രയത്നിക്കണം. പരീക്ഷണശാലയിൽ സശ്രദ്ധം ഒരുക്കിയ അഗ്നിയിൽ ലോഹങ്ങളിട്ട് കാച്ചി കാച്ചി കറകളഞ്ഞെടുക്കണം. ശുദ്ധമാക്കിയെടുക്കണം. അങ്ങനെ ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നിക്കരികെ പരീക്ഷിച്ചും നിരീക്ഷിച്ചും വർഷങ്ങൾ കഴിയുമ്പോൾ, അഹന്തയും ദുരഭിമാനവുമൊക്കെ അവനവനറിയാതെ മനസ്സിൽനിന്നൊഴിഞ്ഞുപോകുന്നു.... ലോഹങ്ങളെ ശുദ്ധമാക്കാൻ ഇറങ്ങിപ്പുറപ്പെട്ടയാൾ സ്വയം ശുദ്ധനായിതീരുന്നു... മനസ്സിലെ മാലിന്യങ്ങളെല്ലാം അകന്നുപോയതായി സ്വയം അനുഭവപ്പെടുന്നു."

അവന് അത്ഭുതം തോന്നി. ഏതാണ്ടിതുതന്നെയാണല്ലോ ആ സ്ഫടിക വ്യാപാരിയും പറഞ്ഞത്. ചില്ലുപാത്രങ്ങൾ തേച്ചുമിനുക്കി വെക്കുന്നത്





നല്ലതുതന്നെ. അതോടൊപ്പം സ്വന്തം മനസ്സും ദുഷ്ചിന്തകളകന്ന് തെളിവാർന്നതാകും. അതവന് കൂടുതൽ കൂടുതൽ ബോദ്ധ്യമാവുകയായിരുന്നു. ആൽകെമി പുരാതന ഗ്രന്ഥങ്ങളിലെഴുതിവെച്ചിട്ടുള്ള ശുഷ്കമായ സത്യമല്ല. നിത്യജീവിതവുമായി വളരെയധികം ബന്ധമുള്ളതാണ്. "നിനക്കറിയോ?" ഇംഗ്ലീഷുകാരൻ അവനോടു ചോദിച്ചു: "ചിന്താമണിയുടെ ചെറിയൊരംശം കൈയിലുണ്ടായാൽ മതി... അതുകൊണ്ട് ഒരുപാട് സാധാരണ ലോഹങ്ങളെ നമുക്ക് സ്വർണ്ണമായി മാറ്റി എടുക്കാൻ സാധിക്കും."

ഇതുകൂടി കേട്ടതോടെ ആൽകെമിയിലുള്ള അവന്റെ കൗതുകം അധികരിച്ചു. ക്ഷമയോടെ പരിശ്രമിച്ചാൽ തനിക്കും ആ കഴിവു നേടാം. അവൻ വിചാരിച്ചു. പതുക്കെ പതുക്കെ എല്ലാം സ്വർണ്ണമാക്കി മാറ്റാം. ആ സിദ്ധി നേടിയ പലരുടെയും ജീവചരിത്രങ്ങൾ അവൻ വായിച്ചു; ഹെൽവിയറ്റസ്, എലിയാസ്, ഫുൾക്കനാലി, ജിബെർ തുടങ്ങിയവരുടെ. ആ കഥകളൊക്കെയും ഏറെ വിസ്മയകരങ്ങളായിരുന്നു. ഒരായുഷ്കാലം മുഴുവൻ അവനവന്റെ നിയോഗമനുസരിച്ചു ജീവിച്ചവർ. നാടെങ്ങും സഞ്ചരിച്ച്, ജ്ഞാനികളും പണ്ഡിതന്മാരുമായി സംവാദങ്ങൾ നടത്തി; അവിശ്വാസികളെ വിശ്വാസികളാക്കാൻവേണ്ടി അത്ഭുതവിദ്യകൾ കാട്ടി. അവരുടെയൊക്കെ കൈവശം 'പ്രാണസുധയും' 'ചിന്താമണി'യും ഉണ്ടായിരുന്നു.

അവനും തോന്നി ആ വിദ്യ സ്വായത്തമാക്കണമെന്ന്. പക്ഷേ, സഹായിക്കാൻ ഒരാളുമില്ലല്ലൊ. കൈവശമുള്ളത് ഏതാനും രേഖാചിത്രങ്ങളും നിഗൂഢഭാഷയിലുള്ള ചില ലിഖിതങ്ങളും ഒന്നും വ്യക്തമായി പ്രതിപാദിക്കാത്ത മൂന്നുനാലു ഗ്രന്ഥങ്ങളും മാത്രം.

നല്ല ഇരുട്ടുള്ള രാത്രി. തീകൂട്ടിക്കൂടരുതെന്ന ഉത്തരവ്. ഇംഗ്ലീഷുകാരന് തന്റെ വായന മുടങ്ങിയതിനെക്കുറിച്ച് വേവലാതി, ദേഷ്യം. "നേരെ ചൊവ്വെ പറയാതെ ഇവർ ഇങ്ങനെ കാര്യങ്ങൾ വളച്ചുകെട്ടുന്നതെന്തിനാ?" അവൻ ഒരു ദിവസം രാത്രി ഇംഗ്ലീഷുകാരനോടു ചോദിച്ചു. "അത്രയ്ക്കാവശ്യമുള്ളവർ മാത്രം വായിച്ചു മനസ്സിലാക്കിയാൽ മതി എന്നു വെച്ചിട്ടായിരിക്കും." പിന്നെ അയാൾ അല്പംകൂടി വിശദീകരിച്ചു: "ആലോചിച്ചുനോക്ക്. ഭാഷയും രീതിയുമൊക്കെ എളുപ്പം. എല്ലാവരും കാര്യങ്ങൾ വായിച്ചു പഠിക്കുന്നു. അവരെല്ലാംതന്നെ വില കുറഞ്ഞ ലോഹങ്ങൾ സ്വർണ്ണമാക്കി മാറ്റാനുള്ള പ്രവൃത്തിയിൽ ഏർപ്പെടുന്നു. എല്ലാവരുടെ കൈയിലും വേണ്ടത്ര സ്വർണ്ണം. പിന്നെ സ്വർണ്ണത്തിനെന്തു വില!" ആൽകെമിതന്നെയായിരുന്നു അവരുടെ ചർച്ചാവിഷയം .

"സ്വന്തം മാർഗ്ഗത്തിൽനിന്നു വ്യതിചലിക്കാതെ, നിരന്തരം പ്രയത്നിക്കാനും, വസ്തുതകളുടെ ആഴത്തിലേക്കിറങ്ങിച്ചെന്ന് വിശദാംശങ്ങൾ മനസ്സിലാക്കുവാനും തയ്യാറുള്ളവർക്കു മാത്രമേ ഇത്തരം നേട്ടങ്ങൾ കൈവരിക്കാനാകൂ. ആ ലക്ഷ്യം മുമ്പിൽ കണ്ടുകൊണ്ടാണ് ഞാനീ മരുഭൂമിയുടെ നടുവിൽ എത്തിയിരിക്കുന്നത്. ഒരു യഥാർത്ഥ ആൽകെമിസ്റ്റിനെ കണ്ടുപിടി

ക്കണം. അതാണെന്റെ ലക്ഷ്യം. ഈ ഗ്രന്ഥങ്ങളിലെ രഹസ്യസന്ദേശങ്ങളുടെ പൊരുൾ മനസ്സിലാക്കിത്തരാൻ കഴിവുള്ളൊരാൾ."

"ഏതുകാലത്തെഴുതപ്പെട്ടതായിരിക്കും ഈ ഗ്രന്ഥങ്ങൾ?"

"നൂറ്റാണ്ടുകൾക്കു മുമ്പ്."

"അന്നുകാലത്ത് അച്ചടി ഉണ്ടായിരുന്നില്ലല്ലോ. ആൽകെമി പോലുള്ള വിഷയങ്ങളെക്കുറിച്ച് സാമാന്യജനങ്ങൾക്ക് വിവരമുണ്ടായിരുന്നില്ല. പിന്നെ എന്തിനാണവർ ഈ രഹസ്യഭാഷ ഉപയോഗിച്ചത്? ആർക്കും നോക്കി മനസ്സിലാക്കാൻ പറ്റാത്ത രേഖാചിത്രങ്ങളും."

അതിനുള്ള മറുപടിയല്ല അയാൾ പറഞ്ഞത്. "കുറച്ചു ദിവസങ്ങളായി ഞാൻ നമ്മുടെ ഈ യാത്രാസംഘത്തിന്റെ നീക്കങ്ങൾ ശ്രദ്ധിക്കുന്നു. പുതിയതായി ഒന്നും എനിക്കു പഠിക്കാൻ കഴിഞ്ഞില്ല. പക്ഷേ, ഒരു കാര്യം വ്യക്തമാണ്. യുദ്ധവാർത്തകൾ കൂടുതലായി കേൾക്കാൻ തുടങ്ങിയിരിക്കുന്നു."

ഒരു ദിവസം, ഇംഗ്ലീഷുകാരന്റെ കൈയിൽനിന്നു വായിക്കാൻ വാങ്ങിയിരുന്ന പുസ്തകങ്ങൾ അയാൾക്കുതന്നെ അവൻ തിരിച്ചു കൊടുത്തു.

"എന്തെങ്കിലും പഠിക്കാൻ പറ്റിയോ?" അയാളുടെ വാക്കുകളിൽ കൂടുതലായൊരുത്സാഹം. തനിക്കു താത്പര്യമുള്ള വിഷയം. ചങ്ങാതിക്കുകൂടി കുറച്ചു വിവരമുണ്ടെങ്കിൽ വർത്തമാനത്തിന് രസം കൂടുമല്ലോ...ഇയ്യിടെ കേൾക്കുന്നതും പറയുന്നതുമെല്ലാം യുദ്ധവാർത്തകൾ മാത്രം. മടുത്തിരിക്കുന്നു.

"ഉവ്വ്, ഒരു കാര്യം ഞാൻ മനസ്സിലാക്കി." അവൻ പറഞ്ഞു: "ഈ പ്രപഞ്ചത്തിനൊരാത്മാവുണ്ട്. അതു കണ്ടെത്താൻ കഴിയുന്ന ആൾക്ക് പ്രകൃതിയുടെ ഭാഷയും വശമാക്കാൻ കഴിയും. പണ്ടത്തെ ആൽകെമിസ്റ്റുകൾ ഈ ആത്മബോധം കൈവരിച്ചവരായിരുന്നു. അതുകൊണ്ടാണവർക്ക് കണ്ടെത്താനായത്. പ്രപഞ്ചത്തിന്റെ ആത്മാവിനെ, ചിന്താമണിയെ, പ്രാണസുധയെ.... ഇതൊന്നും അത്ര വലിയ കാര്യങ്ങളല്ലെന്നും ഞാൻ മനസ്സിലാക്കി. ഒരു മരതകക്കല്ലിന്റെ ഉപരിതലത്തിൽ കുറിച്ചിടാവുന്നതേയുള്ളൂ."

അവന്റെ വാക്കുകൾ.... ഇംഗ്ലീഷുകാരന് നിരാശ തോന്നി. എത്രയോ വർഷങ്ങളായുള്ള പരീക്ഷണങ്ങളും നിരീക്ഷണങ്ങളും.... നിഗൂഢമായ പ്രതീകങ്ങൾ. വിചിത്രമായ ഭാഷ.... അസാധാരണമായ ഉപകരണങ്ങൾ. ഇതൊന്നും അവന്റെ മനസ്സിൽ പ്രത്യേകിച്ചൊരു ചലനവുമുണ്ടാക്കിയില്ലെന്നോ? ഒരുപക്ഷേ, ഇതൊന്നും ഉൾക്കൊള്ളാൻതക്ക വികാസം അവന്റെ ബുദ്ധിക്കു കൈവന്നിട്ടുണ്ടാവില്ല!

അയാൾ പുസ്തകങ്ങളൊക്കെയെടുത്ത് സ്വന്തം സഞ്ചികളിൽ ഒതുക്കിവെച്ചു. എന്നിട്ട് നേരിയ മുഷിച്ചിലോടെ പറഞ്ഞു: "നീ നിന്റെ ഒട്ടകങ്ങളുടെ പിന്നാലെതന്നെ പൊക്കോ. അവയിൽനിന്ന് എനിക്കും ഒന്നും പഠിക്കാൻ സാധിച്ചില്ല."





"ഓരോരുത്തർക്കും പഠിക്കാനും മനസ്സിലാക്കാനും അവനവന്റേതായ രീതികളുണ്ട്. തന്റെ രീതിയല്ല അയാളുടേത്. അതുപോലെതന്നെ മറിച്ചും." മണൽക്കാട്ടിലെ നിശ്ശബ്ദത. ഒട്ടകങ്ങളുടെയും കുതിരകളുടെയും ചവിട്ടേറ്റുയരുന്ന മണൽത്തരികൾ. അവന്റെ മനസ്സ് വീണ്ടും ആലോചനയിൽ മുഴുകി. 'എന്നാലും ഞങ്ങളുടെ രണ്ടു പേരുടേയും ലക്ഷ്യമൊന്നാണ്. സ്വന്തം ജീവിതത്തിന്റെ ഉദ്ദേശ്യമെന്തെന്നു മനസ്സിലാക്കി അതു നിറവേറ്റുക. ആ നിലയ്ക്ക് ഞാൻ അയാളെ ബഹുമാനിക്കുന്നു.' അവൻ തന്നത്താൻ പറഞ്ഞു.

യാത്രയുടെ വേഗം കൂടി. രാവും പകലും നിൽക്കാതെയുള്ള യാത്ര. മുഖംമൂടി അണിഞ്ഞ ബെഡ്വോയിൻമാർ ഇടയ്ക്കിടെ പ്രത്യക്ഷപ്പെടാൻ തുടങ്ങി. ഒട്ടകത്തിന്റെ കൂടെ നടക്കുന്ന അറബി അവനോടു പറഞ്ഞു: "മരുഭൂമിയിൽ രണ്ടു ഗോത്രങ്ങൾ തമ്മിൽ പൊരിഞ്ഞ യുദ്ധം തുടങ്ങിയിരിക്കുന്നു. അടുത്ത താവളത്തിലെത്തിച്ചേരാൻ കഴിഞ്ഞാൽ ഭാഗ്യമായി." ആ ഒട്ടകക്കാരനുമായി അവൻ നല്ല അടുപ്പത്തിലായിക്കഴിഞ്ഞിരുന്നു.

മൃഗങ്ങളൊക്കെ ക്ഷീണിച്ചു വലഞ്ഞു. യാത്രക്കാരുമതെ. പഴയ ഉണർവ്വും ഉത്സാഹവുമില്ല. എപ്പോഴും കനത്ത മൗനം. രാത്രിയിലെ ഇരുട്ടിൽ ആ നിശ്ശബ്ദതയ്ക്ക് പിന്നെയും കനമേറുന്നു. ഒട്ടകത്തിന്റെ അമറൽപോലും യാത്രക്കാർക്കു ഭയത്തിനു കാരണമാകുന്നു. മുമ്പ് അത്തരത്തിലുള്ള ഒച്ചകളൊന്നും ആരും ശ്രദ്ധിക്കാറേയില്ല. ഇപ്പോഴത്തെ സ്ഥിതി അതല്ല. ഒച്ചകളും അനക്കങ്ങളും ശത്രുവിന്റെ ശ്രദ്ധയിൽപ്പെട്ടാലോ? ആക്രമണത്തിന് വഴിതെളിച്ചാലോ?

പക്ഷേ, അവന്റെ ഒട്ടകക്കാരൻ മാത്രം യുദ്ധത്തെക്കുറിച്ച് പ്രത്യേകമായൊരു ഭയമോ ആശങ്കയോ പ്രകടിപ്പിച്ചില്ല.

"ജീവിച്ചിരിക്കുന്നു. അതുതന്നെ വലിയ കാര്യം." ഒരുരാത്രി അത്താഴത്തിനിരിക്കുമ്പോൾ അയാൾ പറഞ്ഞു:

'കൃഷ്ണപക്ഷം.' തീ കൂട്ടിയിരുന്നില്ല. ആ കൂരിരുട്ടിലിരുന്ന് ഒരു കുല ഈന്തപ്പഴം അവർ അത്താഴത്തിനു പങ്കുവെച്ചു.

"ആഹാരം കഴിക്കുമ്പോൾ അതിനെക്കുറിച്ചുമാത്രമേ ഞാൻ ചിന്തിക്കാറുള്ളൂ. യാത്രചെയ്യുകയാണെങ്കിൽ അതിനെപ്പറ്റി. യുദ്ധം ചെയ്യുകയാണെങ്കിൽ മുഴുവൻ ശ്രദ്ധയും അതിൽ. മരണത്തെക്കുറിച്ച് എനിക്കാശങ്കയില്ല. ഇന്നല്ലെങ്കിൽ നാളെ. എന്നായാലും ഒരുപോലെ."

ഒരു നിമിഷം എന്തോ ആലോചനയിൽ അയാൾ സ്വയം മറന്നിരുന്നു. പിന്നെ വീണ്ടും പറഞ്ഞു: "കഴിഞ്ഞ കാലത്തെക്കുറിച്ചോ വരും കാലത്തെക്കുറിച്ചോ ചിന്തിച്ച് ഞാൻ അസ്വസ്ഥനാകാറില്ല... ദാ ഈ ഒരു നിമിഷം.... അതിനെക്കുറിച്ചു മാത്രമേ ഗൗനിക്കേണ്ടൂ. എങ്കിലേ ജീവിതത്തിൽ സന്തുഷ്ടി കൈവരിക്കാനാവൂ. ആകാശത്ത് നക്ഷത്രങ്ങൾ തിളങ്ങുന്നു. താഴെ മരുഭൂമിയിലുമുണ്ട് ജീവിതം. ഗോത്രങ്ങൾ തമ്മിലുള്ള പോരാട്ടം . മനുഷ്യസഹജം മാത്രം. ജീവിതമെന്നാൽ നമ്മൾ ജീവിക്കുന്ന ഈ ഒരു നിമിഷം മാത്രം എന്നു

കാണാനാകണം. പിന്നെ ജീവിതത്തിനെപ്പോഴും ഒരുത്സവചാരായയായിരിക്കും."

രണ്ടു ദിവസം പിന്നെയും കഴിഞ്ഞു. അന്നു രാത്രി കൂടാരമടിച്ചു കിടക്കാൻ തുടങ്ങവേ, അവൻ പതിവുപോലെ ആകാശത്തേക്കു നോക്കി. തങ്ങൾക്കു വഴികാട്ടിയായി തെളിഞ്ഞു കാണാറുള്ള ആ നക്ഷത്രം താഴത്തേക്കിറങ്ങി വരുന്നതുപോലെ. കൈയെത്തി തൊടാവുന്ന ഉയരത്തിൽ.

"ഹായ്! അതിന്റെ അർത്ഥം നമ്മൾ മരുപ്പച്ചയ്ക്കടുത്തെത്തിയിരിക്കുന്നു എന്നാണ്." ഒട്ടകക്കാരൻ പറഞ്ഞു കൊടുത്തു.

"എന്നാൽ പിന്നെ ഇപ്പോൾതന്നെ നമുക്കങ്ങോട്ടു പോയ്ക്കൂടേ?"

"പറ്റില്ല. ഇതുറങ്ങാനുള്ള സമയമാണ്."

അവൻ അതിരാവിലെതന്നെ ഉണർന്നു. രാത്രിയിൽ നക്ഷത്രങ്ങൾ കണ്ട സ്ഥാനത്ത്, കണ്ണെത്താദൂരത്തോളം നിരനിരയായി ഈന്തപ്പനകൾ.

"ഹായ്! നമ്മൾ എത്തേണ്ടിടത്തെത്തിയിരിക്കുന്നു." ഇംഗ്ലീഷുകാരനും നേരത്തെ ഉണർന്നിരുന്നു. അയാളുടെ വാക്കുകളിലും ഉത്സാഹം തുളുമ്പി.

എന്തോ, അവനത്രയ്ക്ക് സന്തോഷമൊന്നും തോന്നിയില്ല. മരുഭൂമിയുടെ നിശ്ശബ്ദതയുമായി അവൻ നല്ലവണ്ണം ഇണങ്ങിക്കഴിഞ്ഞിരുന്നു. അകലെയുള്ള ആ മരങ്ങളുടെ പച്ചപ്പുനോക്കിക്കൊണ്ടിരിക്കുക. അതുതന്നെ ഒരു രസമായിരുന്നു. തനിക്കിനിയും വളരെയധികം ദൂരം സഞ്ചരിക്കാൻ ബാക്കിയുണ്ടല്ലോ എന്നവനോർത്തു.

ഏതാനും ദിവസങ്ങൾ കഴിഞ്ഞാൽ ഈ പ്രഭാതം വെറും ഒരോർമ്മ മാത്രമായിത്തീരും. എന്നുപറഞ്ഞ് മുഖം തിരിക്കുന്നതു ശരിയാണോ? ഒട്ടകക്കാരന്റെ വാക്കുകൾ അവന്റെ ഓർമ്മയിൽ തെളിഞ്ഞു: 'ദാ ഈ ഒരു നിമിഷമാണ് ജീവിതത്തിൽ ഏറ്റവും പ്രധാനപ്പെട്ടത്.' അതെ, അങ്ങനെയാണയാൾ പറഞ്ഞത്. കഴിഞ്ഞുപോയതല്ല.. വരാനിരിക്കുന്നതുമല്ല. കഴിഞ്ഞ കാലത്തെ അനുഭവങ്ങൾ. ഭാവിയെക്കുറിച്ചുള്ള സ്വപ്നങ്ങൾ, അതിനിടയിൽ 'ഇപ്പോൾ' എന്ന ഈ നിമിഷം. മുറുകെപ്പിടിക്കേണ്ടത് അതിനെയാണ്.

അകലെ കാണുന്ന കാഴ്ച. ഈന്തൽതോപ്പുകളുടെ നിര. കുറെ കഴിഞ്ഞാൽ അത് ഓർമ്മയുടെ ചെറിയൊരു ഭാഗം മാത്രമാകും. പക്ഷേ, ഈ നിമിഷം ആ കാഴ്ചയ്ക്ക് അതിന്റേതായ കാര്യഗൗരവമുണ്ട്. അതു സൂചിപ്പിക്കുന്നത് തണലും കുളിരുമാണ്. ആഹാരവും ശുദ്ധജലവുമാണ്. അതിനൊക്കെ ഉപരിയായി ഭയാനകമായൊരു യുദ്ധത്തിൽനിന്ന് തത്കാലത്തേക്കൊരു മോചനവും.

ഇന്നലെ ഒട്ടകങ്ങളുടെ അമറൽ അപായത്തിന്റെ സൂചനയായിരുന്നു.

ഇന്നിപ്പോൾ... ഈ ഈന്തൽപ്പനകളുടെ നിരകൾ ഏതോ വിസ്മയങ്ങളുടെ മുന്നോടിയായി മുമ്പിൽ തെളിയുന്നു.





പ്രകൃതിയുടെ ഭാഷകൾ.... എത്ര വിചിത്രമാണ്! എത്ര വൈവിധ്യമാർന്നതാണ്. അവനു വല്ലാത്ത അതിശയം തോന്നി.

കാലം കടന്നുപോകുന്നത് എത്ര വേഗത്തിലാണ്. അതുപോലെതന്നെയാണീ ഒട്ടകങ്ങളും. തിടുക്കത്തിൽ നടന്നകലുന്നു. അകലെ മാറിയിരുന്ന് കാഴ്ചകൾ കാണവേ ആൽകെമിസ്റ്റ് ആലോചിച്ചു.

നൂറുകണക്കിനു കുതിരകളും ഒട്ടകങ്ങളും ആളുകളും ആ മരുപ്പച്ചയിലേക്ക് ഒന്നിച്ചു വന്നെത്തിക്കൊണ്ടിരുന്നു. സ്ഥലത്തുള്ളവർ വന്നു ചേരുന്നവരെ സ്വാഗതം ചെയ്തുകൊണ്ട് ഒച്ചവയ്ക്കുന്നു. മൃഗങ്ങളുടെ കുളമ്പടി ഉയർത്തുന്ന പൊടി സൂര്യനെ ഏതാണ്ട് മറച്ചിരിക്കുന്നു. പുതിയതായി വന്നെത്തിയവരെ കണ്ടിട്ട് കുട്ടികൾ കാണിക്കുന്ന ഉത്സാഹമൊന്നും പറയാനില്ല. നാട്ടുകൂട്ടത്തിന്റെ തലവന്മാർ യാത്രാസംഘത്തിന്റെ നേതാവിനെ പ്രത്യേകം വിളിച്ചിരുത്തി ഉപചരിക്കുന്നു. വിശേഷങ്ങൾ അന്വേഷിക്കുന്നു.

ആൽകെമിസ്റ്റ് ഇതൊന്നും അത്ര കാര്യമായെടുത്തില്ല. ഇതൊക്കെ മരുഭൂമിയിലെ സാധാരണ പതിവുകൾ മാത്രം. ഇതുപോലെ എത്രയെത്ര യാത്രാസംഘങ്ങൾ വരുന്നു, പോകുന്നു. പക്ഷേ, ഈ മണൽപരപ്പിനു മാത്രം യാതൊരു മാറ്റവുമില്ല. രാജാക്കന്മാരും യാചകന്മാരും ഈ വഴി കടന്നുപോകുന്നതു കണ്ടിട്ടുണ്ട്. കാറ്റിന്റെ ഗതിക്കനുസരിച്ച് മണൽക്കൂനകൾ മാറിമറഞ്ഞുകൊണ്ടിരിക്കുന്നതും കണ്ടിട്ടുണ്ട്. എന്നാലും മണൽ എന്നും ഒന്നുതന്നെ. തനിക്കോർമ്മവെച്ചനാൾ മുതൽ എന്നും കണ്ടുകൊണ്ടിരിക്കുന്ന അതേ മണൽ. ആഴ്ചകളോളം താഴെ മഞ്ഞമണലും മേലെ നീലാകാശവും മാത്രം കണ്ട് മടുത്തു വരുന്ന യാത്രക്കാർ. ദൂരെ ഈ പച്ചത്തഴപ്പു കാണുമ്പോഴേക്കും അവരുടെ മുഖത്ത് തെളിയുന്ന ആഹ്ളാദം. ആ കാഴ്ച അയാളെ എന്നും രസിപ്പിച്ചിരുന്നു. പലപ്പോഴും തോന്നിയിട്ടുണ്ട്, ഈ പച്ചപ്പിന്റെ വില മനുഷ്യന് മനസ്സിലാക്കിക്കൊടുക്കാൻ വേണ്ടിയായിരിക്കുമോ ദൈവം അറ്റം കാണാനാകാത്ത മരുഭൂമികൾ സൃഷ്ടിച്ചത്!

വെറുതെ ആലോചിച്ചിരുന്ന് നേരം കളഞ്ഞാൽ പറ്റില്ല. ആൽകെ മിസ്റ്റ് എഴുന്നേറ്റു. തന്നെ മാത്രം അന്വേഷിച്ചു വരുന്ന ഏതോ ഒരാൾ ആ കൂട്ടത്തിലുണ്ട്. ആരാണ്, ഏതാണ് എന്നറിയില്ല. പക്ഷേ, ഉണ്ട് എന്നു തീർച്ച. നിമിത്തങ്ങൾ അങ്ങനെ സൂചിപ്പിക്കുന്നു, താൻ പഠിച്ച വിദ്യകളിൽ ചിലത് അയാൾക്കു പറഞ്ഞുകൊടുക്കണം. ആളെ തിരിച്ചറിയാൻ പ്രയാസമുണ്ടാവില്ല. ആരായാലും അർഹതയുള്ളവനായാൽ മതി. ഇതിനു മുമ്പുണ്ടായിരുന്ന ശിഷ്യൻ മിടുക്കനായിരുന്നു. അതുപോലെയാണ് ഇയാളുമെങ്കിൽ.....

ഈ വിദ്യകൾ വായ്മൊഴിയായിത്തന്നെ പകർന്നുകൊടുക്കണം എന്ന നിർബന്ധത്തിന്റെ അർത്ഥമെന്താണാവോ? ഇതിൽ ഒരു രഹസ്യവും അടങ്ങിയിട്ടില്ലല്ലൊ. ഈശ്വരൻ തന്റെ നിഗൂഢതകളൊക്കെ എല്ലാ ജീവികൾക്കും വെളിപ്പെടുത്തിക്കൊടുക്കുന്നുണ്ട്, ഒന്നും മറച്ചു വയ്ക്കാതെ. ഒരുപക്ഷേ, ഈ പ്രമാണങ്ങൾ ഉൾക്കൊള്ളുന്നത് ജീവിതത്തിന്റെ ഏറ്റവും കാതലായ

ഭാഗമായിരിക്കും. വാക്കുകൾക്കും ചിത്രങ്ങൾക്കും അതീതമായ ആശയം. വാക്കുകളും ചിത്രങ്ങളും കണ്ടാൽ ചിലപ്പോൾ മനുഷ്യമനസ്സ് അതിൽത്തന്നെ ഭ്രമിച്ചുപോയെന്നുവരാം. പിന്നെ പ്രകൃതിയുടെ ഭാഷ മനസ്സിലാക്കാനുള്ള ശ്രമം ഉപേക്ഷിച്ചെന്നുവരാം.

നോക്കി നോക്കി നിൽക്കേ അവന്റെ മനസ്സിൽ മാനം മുട്ടേ വളർന്നു വിസ്മയം. അവനു വിശ്വസിക്കാനായില്ല.

മരുപ്പച്ചയെന്നാൽ, ഒരു തെളിനീർ കിണറും അതിന്റെ ചുറ്റും വളർന്നു നിൽക്കുന്ന ഏതാനും ഈന്തൽപ്പനകളും എന്നായിരുന്നു അവന്റെ ധാരണ. മുമ്പു വായിച്ചിട്ടുള്ള ഭൂമിശാസ്ത്രപുസ്തകങ്ങളിലും മരുപ്പച്ചയെക്കുറിച്ചുള്ള വിവരണങ്ങൾ ഏതാണ്ട് ആ മട്ടിലായിരുന്നു. എന്നാൽ ഇപ്പോൾ അവന്റെ മുമ്പിൽ നോക്കെത്താദൂരത്തോളം പരന്നുകിടക്കുന്നത് സ്പെയ്നിലെ ഒരു സാധാരണ പട്ടണത്തെക്കാൾ വലിയൊരു പ്രദേശം. മുന്നൂറു കിണറുകളും അമ്പതിനായിരത്തിൽപരം ഈന്തൽപ്പനകളും. അവയ്ക്കിടയിൽ ഒട്ടനവധി കൂടാരങ്ങളും.

ഇംഗ്ലീഷുകാരനു തിടുക്കം ആൽകെമിസ്റ്റിനെ കണ്ടെത്താനായിരുന്നു. എന്നാലും അയാളും പ്രകടമാക്കി തന്റെ ഉള്ളിലുയർന്ന അടക്കാനാവാത്ത അത്ഭുതം. "ആയിരത്തിഒന്നു രാവുകളിലെ ഒരു രംഗമാണോ നമ്മുടെ കൺമുമ്പിൽ!"

അവർക്കു ചുറ്റും കുട്ടികൾ ഓടിക്കൂടി. പുതിയതായി വന്നെത്തിയ യാത്രക്കാരെയും അവരുടെ ഒട്ടകങ്ങളെയും കുതിരകളെയും ഒക്കെ കാണുവാനുമുള്ള കൗതുകം. മുതിർന്നവർക്കറിയേണ്ടിയിരുന്നത് യുദ്ധത്തെ സംബന്ധിച്ച വർത്തമാനങ്ങളായിരുന്നു. സ്ത്രീകളെ ആകർഷിച്ചത് അവരുടെ ഭാണ്ഡക്കെട്ടുകളിലെ വില്പനവസ്തുക്കളായിരുന്നു. തുണിത്തരങ്ങളും പല തരത്തിലുള്ള രത്നക്കല്ലുകളും.

മരുഭൂമിയിലെ ഏകാന്തതയും നിശ്ശബ്ദതയും ഇവിടെ വന്നെത്തിയപ്പോൾ ഏതോ വിദൂരസ്മരണയായി. യാത്രക്കാരുടെ ശ്വാസം വിടാതെ കണ്ടുള്ള സംസാരം. ഉച്ചത്തിലുള്ള വിളികളും ചിരികളും ഏതോ അലൗകികമായ ലോകത്തുനിന്നും ഇപ്പോൾ സാധാരണക്കാരുടെ ലോകത്തിലേക്ക് ഇറങ്ങിവന്നിരിക്കുന്നതുപോലെ. പറഞ്ഞറിയിക്കാനാകാത്തൊരാശ്വാസം. ആഹ്ളാദം.

മരുഭൂമിയിലുടനീളം അവർ കർശനമായ മുൻകരുതലുകളെടുത്തിരുന്നു. അപ്പോഴേ അവന്റെ ഒട്ടകക്കാരൻ സൂചിപ്പിച്ചു, ഏതെങ്കിലും മരുപ്പച്ചയിലെത്താൻ കഴിഞ്ഞാൽ രക്ഷയായി. അതു സമാധാനമേഖലയാണ്. യുദ്ധമില്ല. സ്ത്രീകളും കുട്ടികളും മാത്രമേ മിക്കവാറും അത്തരം സ്ഥലങ്ങളിൽ കാണൂ. അവിടവിടെയായി ചിതറിക്കിടക്കുന്ന മരുപ്പച്ചകൾ രക്ഷാസങ്കേതങ്ങളാണ്. യുദ്ധമൊക്കെ അകലെ മരുഭൂമിയിൽ മാത്രം.

സംഘത്തലവൻ തന്റെ കൂട്ടത്തിലുള്ളവരെയൊക്കെ ഒരുമിച്ചു കൂട്ടി തത്കാലത്തേക്കു വേണ്ട ആജ്ഞകളും നിർദ്ദേശങ്ങളും നൽകി:





"മരുഭൂമിയിലെ യുദ്ധം അവസാനിക്കുന്നതുവരെ നമ്മളെല്ലാവരും ഇവിടെ അതിഥികളായി കഴിയുന്നതാണ്. ഇവിടത്തുകാരുടെകൂടെ അവരിലൊരാളായി കഴിയുക. ആകാവുന്ന സൗകര്യങ്ങൾ അവർ ചെയ്തുതരുന്നതായിരിക്കും. അതാണല്ലോ ആതിഥ്യമര്യാദ. കൂട്ടത്തിലുള്ള ഓരോരുത്തരും, കാവൽഭടന്മാരടക്കം തങ്ങളുടെ കൈവശമുള്ള ആയുധങ്ങൾ ഇവിടത്തെ ഗോത്രമുഖ്യന്മാരെ ഏല്പിക്കേണ്ടതാണ്". ഒരു കാര്യംകൂടി അദ്ദേഹം ഓർമ്മിപ്പിച്ചു: "അതാണ് യുദ്ധത്തിന്റെ പൊതുനിയമം. ആരുടെ സേനയായാലും മരുപ്പച്ചയ്ക്കകത്ത് പ്രവേശനമില്ല...."

ഇംഗ്ലീഷുകാരൻ തന്റെ കെട്ടുകളിലൊന്നിൽനിന്ന് സ്വർണ്ണച്ചായം പൂശിയ ഒരു കൈത്തോക്കെടുത്ത്, ആയുധങ്ങൾ ഏറ്റുവാങ്ങാൻ ചുമതലപ്പെടുത്തിയിട്ടുള്ള ഒരാളെ ഏല്പിച്ചു.

"അല്ല, ഇങ്ങനെയൊന്ന് കൈവശമുണ്ടായിരുന്നുവോ?" അവന് അത്ഭുതം തോന്നി.

"ഉവ്വ്. ഇത് കൈയിലുള്ളപ്പോൾ ഇനിയൊരാളെ പേടിക്കേണ്ടല്ലോ!"

ഇതിനൊക്കെ ഇടയിലും അവന്റെ മനസ്സ് ആ നിധിയുടെ ചുറ്റും വട്ടം കറങ്ങുകയായിരുന്നു. ലക്ഷ്യത്തോടടുക്കുംതോറും കാര്യങ്ങൾ കൂടുതൽ കൂടുതൽ സങ്കീർണ്ണമാകുന്നതുപോലെ. ജ്ഞാനിയായ രാജാവ് പറഞ്ഞ 'ആരംഭക്കാരന്റെ ഭാഗ്യം' തന്നെ സംബന്ധിച്ചിടത്തോളം അവസാനിച്ചിരിക്കുന്നുവോ? ഒരു സ്വപ്നത്തിന്റെ പേരിൽ തുടങ്ങിയ യാത്ര... എന്തെന്തു പരീക്ഷണങ്ങളാണ് തന്റെ മുമ്പിൽ വന്നുപെടുന്നത്. ക്ഷമയും കരുത്തും ധൈര്യവും ആരോ പിന്നെയും പിന്നെയും പരീക്ഷിക്കുകയാണോ? ധൃതിയും ക്ഷമകേടും കാണിച്ചിട്ടു ഫലമില്ല. ഇടംവലം നോക്കാതെ മുന്നോട്ട് കുതിച്ചാൽ... വഴിയിൽ തനിക്കായി വിധി കുറിച്ചിട്ടിട്ടുള്ള ലക്ഷണങ്ങളും നിമിത്തങ്ങളും കാണാതെപോകുമെന്നു തീർച്ച.

ഈശ്വരൻ മനുഷ്യന്റെ വഴിയിൽ നാട്ടിവെച്ചിട്ടുള്ള ഓരോരോ ചൂണ്ടൽപ്പലകകൾ! അവനതിശയം തോന്നി. എത്ര ഗൗരവത്തോടെയാണ് ഈവക കാര്യങ്ങൾ താനിപ്പോൾ കണക്കാക്കുന്നത്. ഇത്ര നാളും നിത്യജീവിതത്തിന്റെ സാധാരണസംഭവങ്ങൾ എന്നു കരുതി അവഗണിച്ചവ. ഉണ്ണലും ഉറങ്ങലും പ്രേമവും ഉദ്യോഗവും... ഓരോന്നിന്റെ പുറകിലും അതിന്റേതായൊരു അർത്ഥവും ഭാവവും മറഞ്ഞുകിടക്കുന്നുണ്ടെന്ന് താൻ ഇതുവരെ ധരിച്ചിരുന്നില്ലല്ലോ. 'ക്ഷമിക്കാൻ പഠിക്കൂ?' അവൻ സ്വയം ശാസിച്ചു. ആ ഒട്ടകക്കാരൻ പറഞ്ഞതാണ് ശരി, ഉണ്ണാനിരിക്കുമ്പോൾ ഉണ്ണുക. എഴുന്നേറ്റു നടക്കാൻ സമയമായാൽ നടക്കുക."

ആദ്യത്തെ രാത്രി. എല്ലാവരും നന്നേ ക്ഷീണിച്ചിരുന്നു. യാതൊന്നുമറിയാതെ നേരം വെളുക്കുവോളം അവനുറങ്ങി. അവനു പാർക്കാൻ കിട്ടിയ കൂടാരം അല്പം അകലെയായിരുന്നു. ഇംഗ്ലീഷുകാരൻ കൂട്ടിനുണ്ടായിരുന്നില്ല. വേറെ അഞ്ചു ചെറുപ്പക്കാരായിരുന്നു ആ കൂടാരത്തിൽ. ഏതാണ്ട് അവനോളംതന്നെ പ്രായമുള്ളവർ. പരദേശിയാണ് അവനെന്നറിഞ്ഞപ്പോൾ, അവന്റെ നാട്ടുവിശേഷങ്ങളും കഥകളുമറിയാൻ അവർ തിരക്കുകൂട്ടി.

ആ കഥകൾ പറഞ്ഞു കൊടുക്കാൻ അവനും രസമായിരുന്നു. ഇടയനായി നാടുമുഴുവൻ ആടുമേച്ചു നടന്നിരുന്ന കാലത്തെ വർത്ത മാനങ്ങൾ. പറഞ്ഞുപറഞ്ഞ് സ്ഫടികക്കച്ചവടക്കാരന്റെ കടവരെയെത്തി. അപ്പോഴേക്കും ഇംഗ്ലീഷുകാരൻ പെട്ടെന്നു കടന്നു വന്നു. "രാവിലെ മുതൽ ഞാൻ നിന്നെയും അന്വേഷിച്ചു നടക്കുകയാണ്." എഴുന്നേറ്റ് അരികിൽ ചെന്നപ്പോൾ അയാൾ ഒച്ച ഒതുക്കി പറഞ്ഞു: "എങ്ങനെയെങ്കിലും ആ ആൽകെമിസ്റ്റിനെ കണ്ടുപിടിക്കണം. നീയെന്നെ സഹായിക്കില്ലേ?"

ആരോടും ഒന്നും ചോദിക്കാൻ നിന്നില്ല. രണ്ടുപേരുംകൂടി പുറത്തേക്കിറങ്ങി; ആൽകെമിസ്റ്റിനെ തിരഞ്ഞ്. വലിയ പ്രയാസമുണ്ടാകാൻ വഴിയില്ല എന്നായിരുന്നു വിചാരം.

ഒരാൽകെമിസ്റ്റ് എന്തായാലും ഒരു സാധാരണ അറബിയുടെ പോലെയാകില്ല. തിരക്കിൽനിന്ന് അകന്ന് തനിച്ചായിരിക്കും താമസം. എപ്പോഴും എരിഞ്ഞുകൊണ്ടിരിക്കുന്ന ഒരു നെരിപ്പോടുണ്ടാകും ആ കൂടാരത്തിൽ. തിരഞ്ഞു തിരഞ്ഞു ചെന്നപ്പോഴാണ് മനസ്സിലായത്. അറ്റമില്ലാതെ പരന്നു കിടക്കുന്ന മരുഭൂമിയിൽ ആയിരമായിരം കൂടാരങ്ങളുണ്ട്. എവിടെയാണ് കയറിച്ചെന്ന് തിരക്കുക?

ഇംഗ്ലീഷുകാരനു ഖേദം: "ഒരു പകൽ മുഴുവൻ വെറുതെ കളഞ്ഞു."

നടന്നു വലഞ്ഞ് ക്ഷീണം തീർക്കാൻ രണ്ടുപേരുംകൂടി ഒരു കിണറ്റിനരികെ ചെന്നിരുന്നു.

"ആരോടെങ്കിലും ഒന്നന്വേഷിച്ചാലോ?" അവൻ തന്റെ അഭിപ്രായം പറഞ്ഞു.

അയാൾ മറുപടി പറഞ്ഞില്ല. തന്റെ യാത്രയുടെ ഉദ്ദേശ്യം വല്ല വരുമൊക്കെ അറിയുന്നതെന്തിന് എന്നായിരുന്നു അയാളുടെ വിചാരം. എന്നാലും അവൻ പറഞ്ഞതുപോലെയാകട്ടെ എന്നു സമ്മതം മൂളി. "നീതന്നെ ചോദിച്ചുനോക്ക്. എന്നെക്കാൾ നന്നായി നീയല്ലേ അറബി പറയുന്നത്."

അപ്പോഴേക്കും ആട്ടിൻതോലുകൊണ്ടുണ്ടാക്കിയ വലിയൊരു സഞ്ചിയുമായി ഒരു സ്ത്രീ കിണറ്റിൻകരയിലേക്കു വെള്ളം കോരാൻ വന്നു. വന്ദനം പറഞ്ഞുകൊണ്ട് അവൻ അവരുടെ അടുത്തേക്കു ചെന്നു: "ഇവിടെ അടുത്തെവിടെയോ ഒരു ആൽകെമിസ്റ്റ് താമസമുണ്ടെന്നു കേട്ടു. അദ്ദേഹത്തിന്റെ താമസസ്ഥലം എവിടെയാണെന്ന് അറിഞ്ഞാൽകൊള്ളാം."

അങ്ങനെയൊരാളെപ്പറ്റി കേട്ടിട്ടേയില്ല എന്നു പറഞ്ഞ് അവർ തിടുക്കത്തിൽ വെള്ളവും കോരി അവിടെ നിന്നുപോയി. പോകും മുമ്പേ ഒരു കാര്യം അവനെ അവർ പറഞ്ഞു മനസ്സിലാക്കി: "കറുത്ത കുപ്പായമിട്ട സ്ത്രീകളോട് വർത്തമാനത്തിനു ചെല്ലരുത്. അവർ വിവാഹിതരാണ്. അതാണ് നാട്ടാചാരം. അതു തെറ്റിക്കരുത്."

ഇംഗ്ലീഷുകാരന്റെ മനസ്സിടിഞ്ഞു. ഇത്ര ദൂരം വന്നത് വെറുതെയായോ. അയാളുടെ സങ്കടം അവനും പങ്കിട്ടു. ആൽകെമിസ്റ്റിനെ തേടിപ്പിടിച്ച് അയാളിൽനിന്ന് ആ വിദ്യ വശമാക്കുക എന്ന ഒരേയൊരു ലക്ഷ്യവുമായാണ് തന്റെ ഈ ചങ്ങാതി ഇറങ്ങിത്തിരിച്ചിരിക്കുന്നത്. അവനാലോചിച്ചു, അയാളുടെ ആഗ്രഹം അത്രത്തോളം ആത്മാർത്ഥവും തീവ്രവുമാണെങ്കിൽ അതു





നടക്കാതെ വരില്ല. പ്രപഞ്ചശക്തികളെല്ലാം ഒന്നുചേർന്ന് അയാളുടെ തുണയ്ക്കെത്തും. ആ ലക്ഷ്യം നേടിക്കൊടുക്കും. ജ്ഞാനിയായ രാജാവ് അങ്ങനെയാണല്ലോ തന്നോടു പറഞ്ഞത്. അതു തെറ്റാവാൻ തരമില്ല.

"ഒരാൽകെമിസ്റ്റിനെ പറ്റിയും ഞാനിതുവരെ കേട്ടിട്ടില്ല. ഇവിടെയും ആരും കേട്ടിട്ടില്ല എന്നല്ലേ."

അവൻ പറഞ്ഞു നിർത്തുംമുമ്പേ ഇംഗ്ലീഷുകാരൻ പറഞ്ഞു: "ഒരുപക്ഷേ, ആൽകെമിസ്റ്റ് എന്നു പറഞ്ഞാൽ എന്താണ് എന്നുതന്നെ അവർക്കു മനസ്സിലായിട്ടുണ്ടാവില്ല." അയാളുടെ കണ്ണിൽ പെട്ടെന്നൊരു തിളക്കം. "ആർക്കെങ്കിലും രോഗം ബാധിച്ചാൽ ആരാണ് ചികിത്സിച്ചു ഭേദമാക്കുന്നതെന്ന് ചോദിക്ക്."

കറുത്ത വസ്ത്രങ്ങൾ ധരിച്ച ഏതാനും സ്ത്രീകൾ വെള്ളം കോരാൻ വന്നു. പക്ഷേ, അവൻ ഇരുന്നിടത്തുനിന്ന് എഴുന്നേറ്റതേയില്ല. ഇംഗ്ലീഷുകാരൻ പലവട്ടം അവനെ തോണ്ടി. എന്നിട്ടും അവൻ കൂട്ടാക്കിയില്ല. കുറച്ചുനേരം കഴിഞ്ഞപ്പോൾ ഒരു പുരുഷൻ അങ്ങോട്ടു നടന്നു വന്നു.

"അസുഖം പിടിപെട്ടാൽ ചികിത്സിച്ചു ഭേദമാക്കാൻ ഇവിടെ ആരെങ്കിലുമുണ്ടോ?" അവൻ അയാളോടു ചോദിച്ചു.

"സുഖക്കേടു ഭേദമാക്കുന്നത് ദൈവമല്ലേ." ഉത്തരം പെട്ടെന്നായിരുന്നു. എന്നാലും ആ മുഖത്തൊരു പരിഭ്രമം. പരിചയമില്ലാത്തവർ. അന്യനാട്ടുകാർ. "മന്ത്രവാദികളെയാണോ നിങ്ങൾ അന്വേഷിക്കുന്നത്?" കൂടുതലൊന്നും പറയാതെ അയാൾ സ്ഥലംവിട്ടു; വിശുദ്ധ ഖുറാനിലെ വരികളേതോ ഉരുവിട്ടുകൊണ്ട്.

പിന്നെ വേറൊരാൾ. അല്പംകൂടി പ്രായം ചെന്നിട്ടുണ്ട്. കൈയിൽ വെള്ളം കോരാനുള്ള ബക്കറ്റ്.

അയാളോടും അവൻ അതേ ചോദ്യം ചോദിച്ചു.

"അങ്ങനെയൊരാളെ നിങ്ങൾ തിരയുന്നതിന്റെ ഉദ്ദേശ്യം?" അറബിയുടെ ഉത്തരം ഒരു മറുചോദ്യമായിരുന്നു.

"ദാ.... എന്റെ ഈ സുഹൃത്തിനു വേണ്ടിയാണ്. അങ്ങനെയൊരാളെ തിരഞ്ഞ് മാസങ്ങളായി അദ്ദേഹം യാത്ര ചെയ്യുന്നു."

"അങ്ങനെയൊരാൾ ഈ പ്രദേശത്തുണ്ടെങ്കിൽ അദ്ദേഹം സാമാന്യക്കാരനാവാൻ തരമില്ല. പ്രതാപശാലിയായിരിക്കണം. ഗോത്രത്തലവന്മാർകൂടി അനുവാദം കൂടാതെ അങ്ങനെയൊരാളെ സമീപിക്കാൻ ധൈര്യപ്പെടുകയില്ല." അയാൾ കുറച്ചുനേരം എന്തോ ആലോചിച്ചു നിന്നു. എന്നിട്ട് ഒരു താക്കീത് എന്നവണ്ണം പറഞ്ഞു: "ഏതായാലും യുദ്ധം തീരുന്നതുവരെ കാക്കൂ.... എന്നിട്ട് യാത്ര തുടർന്നോളൂ.... ഈ മരുപ്പച്ചയിലെ ജീവിതത്തിലേക്ക് കടന്നുകൂടാൻ ശ്രമിക്കേണ്ട."

ഇംഗ്ലീഷുകാരന് തൃപ്തിയായി. തനിക്കു വഴിതെറ്റിയിട്ടില്ല... താൻ തേടുന്നവള്ളി ഇവിടെ എവിടെയോതന്നെ...

പിന്നെ അവിടേക്കു ചെന്നത് ഒരു യുവതിയാണ്. തലയിൽ തട്ടമിട്ടിരുന്നു. മുഖം മറച്ചിരുന്നില്ല. വസ്ത്രങ്ങളും കറുപ്പായിരുന്നില്ല. തോളിൽ വെള്ളം നിറയ്ക്കാനുള്ള കുടം.

ആൽകെമിസ്റ്റിനെക്കുറിച്ചുള്ള വിവരങ്ങൾ തിരക്കിക്കൊണ്ട് അവൻ അവളുടെ അരികിലേക്കു ചെന്നു.

ഒരു നിമിഷം. കാലം അവന്റെ മുമ്പിൽ മരവിച്ചു നിന്നതുപോലെ. പ്രപഞ്ചാത്മാവ് അവന്റെ ഉള്ളിൽനിന്ന് മുന്നോട്ടാഞ്ഞു കുതിക്കുന്നതു പോലെ. ആ കണ്ണുകളിലേക്കവൻ ഉറ്റുനോക്കിക്കൊണ്ടു നിൽക്കവേ അവളുടെ ചുണ്ടുകൾ മെല്ലെയൊന്നു ചലിച്ചു. മൗനമല്ല എന്നാൽ പുഞ്ചിരി എന്നു പറയാനും വയ്യ. അവനു തോന്നി; ആരും എവിടെയും എപ്പോഴും മനസ്സിലാക്കുന്ന സാർവ്വലൗകികമായ ആ ഭാഷയുടെ ഏറ്റവും പ്രധാനപ്പെട്ട അംശമാണിത്. മനസ്സിൽ മുളപൊട്ടുന്ന ഈ ഭാഷ... പ്രേമം... അതിന് മനുഷ്യ ചരിത്രത്തെക്കാൾ പഴക്കമുണ്ട്. ഈ മരുഭൂമിയെക്കാൾ പൗരാണികത യുമുണ്ട്. രണ്ടു ജോടി കണ്ണുകൾ പരസ്പരം ഇടയുമ്പോൾ മനസ്സിലുരുത്തിരി യുന്ന ഭാഷ....ദാ ഇപ്പോൾ ഇവിടെ തങ്ങളുടെ കണ്ണുകൾ തമ്മിൽതമ്മിൽ ഇടഞ്ഞപ്പോൾ ഉണ്ടായതുപോലെ.

അവൾ മൃദുവായൊന്നു ചിരിച്ചു.

അവനു തോന്നി, അതൊരു നിമിത്തമാണല്ലോ. എന്താണ് ഏതാണ് എന്ന് രൂപമില്ലാതെ ഇത്രനാളും താൻ കാത്തിരുന്ന ആ എന്തോ ഒന്ന് ഇതായി രിക്കുമോ?

ആടുകളെ മേച്ചു നടന്നിരുന്നപ്പോഴും, സ്ഫടികവ്യാപാരിയുടെ കടയിൽ ജോലിയെടുത്തിരുന്നപ്പോഴും, വായിക്കാനെടുത്ത പുസ്തകങ്ങളുടെ താളുക ളിലും ഈ മരുഭൂമിയിലെ വിജനതയിലും, സ്വയം അറിയാതെ താൻ തേടി യിരുന്ന നിമിത്തം ഇതുതന്നെയല്ലേ!

കറകളഞ്ഞ് പരിശുദ്ധമാക്കിയെടുത്ത പ്രകൃതിയുടെ ഭാഷ! അനന്തമായ കാലപ്രവാഹം. അതിനെക്കുറിച്ച് ഈ ലോകത്തിന് പ്രത്യേകിച്ചൊരു ന്യായീ കരണം ആവശ്യമുണ്ടോ? അതുപോലെതന്നെയാണീ ഭാഷയും. പ്രത്യേ കിച്ചൊരു വ്യാഖ്യാനത്തിനും പ്രസക്തിയില്ലതന്നെ. അവന് തോന്നി, തന്റെ ജീവിതത്തിൽ പങ്കുകാരിയായി എത്തിച്ചേരാൻ നിയോഗിക്കപ്പെട്ടവൾ ആ യുവതിതന്നെയാണെന്ന്. ഒന്നും മിണ്ടിയില്ല, പറഞ്ഞുമില്ല. എന്നിട്ടും അവനു തീർച്ച തോന്നി. അവളുടെ മനസ്സും മന്ത്രിക്കുന്നത് അതേ വാക്കുകളാണെന്ന്.

അച്ഛനും അമ്മയും മുത്തശ്ശനും മുത്തശ്ശിയുമൊക്കെ പറയാറുള്ളത് അവന് ഓർമ്മ വന്നു: വിവാഹം കഴിച്ചുകൊള്ളാമെന്ന് ഒരു സ്ത്രീക്കു വാക്കു കൊടുക്കുംമുമ്പേ, അവളെ പൂർണ്ണമായും മനസ്സിലാക്കിയിരിക്കണം..... യഥാർത്ഥ മായ പ്രേമം അവളെപ്രതി ഉണ്ടാവുകയും വേണം.

അതൊക്കെ പ്രകൃതിയുടെ ഭാഷ മനസ്സിലാക്കാൻ കഴിയാത്ത സാധാര ണക്കാരുടെ അഭിപ്രായമാണ്, അവൻ തന്നോടുതന്നെ പറഞ്ഞു. ആ ഭാഷ മനസ്സിലാക്കാൻ സാധിച്ചാൽ പിന്നെ പ്രയാസമില്ല. നഗരത്തിലെ തിരക്കി ലായാലും മരുഭൂമിയുടെ നടുവിലായാലും തന്നെ മാത്രം കാത്തിരിക്കുന്ന ആ ഒരാളെ കണ്ടെത്തുകതന്നെ ചെയ്യും. അങ്ങനെ വിധിയാൽ ഇണക്കപ്പെട്ടു കഴിഞ്ഞ രണ്ടുപേർ കൂട്ടിമുട്ടുമ്പോൾ... ഭൂതവും ഭാവിയും പുറംതള്ളപ്പെ ടുന്നു. പ്രസക്തമായത് ആ ഒരു നിമിഷം മാത്രം. ഉള്ളിന്റെയുള്ളിൽ വിസ്മയ കരമായ ആ ബോധമുണരുന്നു. സൂര്യനു താഴെയുള്ള എല്ലാംതന്നെ





ഒരേയൊരു കൈയിന്റെ സൃഷ്ടികളാണ്. ഹൃദയത്തിൽ പ്രണയമുണർത്തു ന്നതും ആ കൈകൾ. ഓരോ വ്യക്തിയിലും രണ്ടാത്മാക്കളെ സൃഷ്ടിച്ചു വെക്കുന്നതും അതേ കൈകൾ. ഒന്ന് തന്റേതുതന്നെ. രണ്ടാമത്തേത് താൻ അന്വേഷിച്ച് കണ്ടെത്തേണ്ടതും. രണ്ടുംകൂടി ചേരുമ്പോഴേ സ്വപ്നങ്ങൾ അർത്ഥവത്താകൂ.

"മക്ത്തൂബ്! തലേലെഴുത്ത്!" അവൻ മനസ്സിൽ പറഞ്ഞു.

"വേഗമാകട്ടെ, പോയി ചോദിക്ക്." ഇംഗ്ലീഷുകാരൻ അവന്റെ തോളിൽ തട്ടി തിരക്കുകൂട്ടി.

അവൻ രണ്ടടി മുമ്പോട്ടു വെച്ചു, അവൾ അവനെ നോക്കി ചെറുതാ യൊന്നു ചിരിച്ചു, അതിനു മറുപടിയെന്നോണം അവന്റെ ചുണ്ടുകളും വിടർന്നു.

"നിന്റെ പേരെന്താണ്?" അവന്റെ ചോദ്യം.

"ഫാത്തിമ," നേരെ നോക്കാതെ അവൾ മറുപടി പറഞ്ഞു.

"എന്റെ നാട്ടിലും ചില സ്ത്രീകൾക്ക് ഈ പേരുണ്ട്."

"പ്രവാചകന്റെ മകളുടെ പേരാണ്." അവൾ പറഞ്ഞു: "അന്യ രാജ്യ ങ്ങൾ വെട്ടിപ്പിടിച്ചെടുക്കാൻ പോയ പടയാളികൾ ഈ പേര് അവിടങ്ങളിൽ പ്രചരിപ്പിച്ചിരിക്കാം... " ആ പടയാളികളെക്കുറിച്ചുള്ള അഭിമാനം അവളുടെ വാക്കുകളിൽ നിറഞ്ഞുനിന്നിരുന്നു.

ഇംഗ്ലീഷുകാരൻ പുറകിൽനിന്ന് അക്ഷമയോടെ അവനെ തോണ്ടി.

"ഇവിടെ രോഗികളെ ചികിത്സിക്കുന്ന വൈദ്യന്മാർ വല്ലവരുമുണ്ടോ?" അവൻ അവളോടു ചോദിച്ചു.

"ഉവ്വല്ലോ. ഒരാളുണ്ട്." അവൾ പറഞ്ഞു: "ഈ ലോകത്തിലെ എല്ലാ രഹസ്യങ്ങളും അയാൾക്കറിയാം. മരുഭൂമിയുടെ നടുവിലെവിടെയോ താമ സിച്ച് ഭൂതപ്രേതങ്ങളുമായി അയാൾ സംവദിക്കുന്നു. മരുഭൂമിയിൽ പലതര ത്തിലുള്ള ഭൂതങ്ങളുണ്ട്; ദുഷ്ടാത്മാക്കളും; പുണ്യാത്മാക്കളും." അവൾ തെക്കോട്ടു വിരൽചൂണ്ടി: "അതാ... അവിടെയാണയാളുടെ താവളം." പിന്നീട വൾ അവിടെ നിന്നില്ല. തോളിലെ ചെപ്പുകുടത്തിൽ വെള്ളവും നിറച്ച് നടന്നു പോയി...

ഇംഗ്ലീഷുകാരനു ധൃതിയായി. ഒരുനിമിഷവും കളയാതെ അയാൾ ആൽകെമിസ്റ്റിന്റെ താവളവുമന്വേഷിച്ച് ഇറങ്ങി. അവൻ ആ കിണറ്റിൻ കരയിൽതന്നെയിരുന്നു... ഓരോരോ ആലോചനകളിൽ മുഴുകി.

അന്നൊരു ദിവസം ടരീഫയിൽ വെച്ച് മരുഭൂമിയിൽനിന്നു വീശുന്ന ലെവന്റർ കാറ്റിലൂടെ ഈ യുവതിയുടെ ഗന്ധം താൻ അനുഭവിക്കുകയു ണ്ടായില്ലേ? അന്നേ തന്റെ മനസ്സിൽ അവളോട് അനുരാഗം തോന്നുകയു ണ്ടായില്ലേ? ഇങ്ങനെയൊരാൾ ഇവിടെ ജീവിച്ചിരിപ്പുണ്ടെന്നുപോലും അന്ന് താൻ അറിഞ്ഞിരുന്നില്ല. അവളെപ്രതി മനസ്സിൽ വളരുന്ന ഈ പ്രേമം... ലോകത്തിലെ നിധികളെല്ലാംതന്നെ നേടിയെടുക്കാൻ തന്നെ പ്രാപ്ത നാക്കില്ലേ?

ഒരിക്കൽകൂടി അവളെ കാണണമെന്ന മോഹത്തോടെ അടുത്ത ദിവസം വീണ്ടും അവൻ കിണറ്റിൻകരയിലെത്തി. അപ്പോഴേക്കും ഇംഗ്ലീഷുകാരനും

അവിടെ വന്ന് ഇരിപ്പുറപ്പിച്ചിരുന്നു... ദൂരെ മരുഭൂമിയിലേക്കായിരുന്നു അയാളുടെ നോട്ടം.

"പകൽ മുഴുവനും, സന്ധ്യ മയങ്ങുംവരെയും ഞാൻ കാത്തിരുന്നു." അയാൾ തലേന്നാളത്തെ തന്റെ അനുഭവം വിസ്തരിക്കാൻ തുടങ്ങി: "സന്ധ്യകഴിഞ്ഞ് നക്ഷത്രങ്ങൾ തെളിയാൻ തുടങ്ങിയ നേരത്താണ് അയാൾ വന്നത്. എന്റെ അന്വേഷണം എന്തിനുവേണ്ടിയാണെന്നു പറഞ്ഞപ്പോൾ അയാൾ എന്നോടു ചോദിച്ചു, ഞാനെപ്പോഴെങ്കിലും ഈയമുരുക്കി പൊന്നാക്കി മാറ്റിയിട്ടുണ്ടോ എന്ന്. ഞാൻ പറഞ്ഞു ആ വിദ്യ പഠിക്കാനാണ് ഞാൻ വന്നിരിക്കുന്നതെന്ന്. അതിനയാളുടെ മറുപടി, എന്നാൽ പോയി ശ്രമിച്ചുനോക്കൂ എന്നായിരുന്നു... വേറെയൊന്നും പറയുകയുണ്ടായില്ല. വെറുതെ രണ്ടു വാക്ക്. പോയി ശ്രമിക്കൂ."

അവൻ ഒന്നും മിണ്ടാതെ എല്ലാം കേട്ടുകൊണ്ടിരുന്നു. പാവം ഇംഗ്ലീഷുകാരൻ, ഇതു കേൾക്കാനോ അയാൾ ഇക്കണ്ട ദൂരമത്രയും യാത്ര ചെയ്തത്. "പോയി ശ്രമിക്കൂപോലും"... അതുതന്നെയാണല്ലോ അയാൾ ഇത്ര നാളും ചെയ്തിരുന്നത്.

എന്നാലും അവൻ പറഞ്ഞു: "ശരിയാണ്.... അയാൾ പറഞ്ഞതു പോലെ ശ്രമിച്ചു നോക്കൂ."

"അതുതന്നെയാണ് ഞാൻ ചെയ്യാൻ പോകുന്നത്...ഇപ്പോൾ തന്നെ തുടങ്ങിയേക്കാം." നിറഞ്ഞ ഉത്സാഹത്തോടെ ഇംഗ്ലീഷുകാരൻ എഴുന്നേറ്റു.

അയാൾ പോയപ്പോഴേക്കും ഫാത്തിമ വന്ന് വെള്ളം കോരാൻ തുടങ്ങി:

യാതൊരു മുഖവുരയും കൂടാതെ അവളുടെ അരികിൽ ചെന്ന് അവൻ പറഞ്ഞു: "ഒരേയൊരു കാര്യമേ എനിക്കു നിന്നോടു പറയാനുള്ളു. നീ എന്നെ വിവാഹം കഴിക്കണം. നിന്നെ ഞാൻ അത്രമാത്രം സ്നേഹിക്കുന്നു."

അവളുടെ കൈയിൽനിന്ന് കുടം വഴുതി വീണു. കോരിയ വെള്ളം മുഴുവൻ ഒഴുകിപ്പോയി.

"എന്നും ഇവിടെ വന്ന് ഞാൻ നിന്നെ കാത്തിരിക്കും." അവൻ പറഞ്ഞു: "പിരമിഡുകൾക്കടുത്ത് എവിടെയോ കിടക്കുന്ന ഒരു നിധിയും തേടിയാണ് എന്റെ ഈ യാത്ര. ഇവിടെ നടക്കുന്ന ഈ യുദ്ധം എന്റെ വഴിമുടക്കി. ഇത് വല്ലാത്തൊരു വിനയായല്ലോ എന്ന് ഞാൻ സങ്കടപ്പെട്ടതാണ്. പക്ഷേ, ഇപ്പോൾ തോന്നുന്നു, വാസ്തവത്തിൽ അത് നിനച്ചിരിക്കാത്തൊരു അനുഗ്രഹമായാണല്ലോതീർന്നതെന്ന്! അതുകൊണ്ടാണല്ലോ എനിക്കു നിന്നെ കാണാൻ കഴിഞ്ഞത്."

"എന്നെങ്കിലുമൊരുനാൾ ഈ യുദ്ധം അവസാനിക്കും." അവൾ പറഞ്ഞു.

അതിനവൻ മറുപടി പറഞ്ഞില്ല. മനസ്സ് മറ്റൊരു ചിന്തയിലായിരുന്നു. അവനോർത്തു... തന്റെ ചുറ്റുമുള്ള ഈ ഈന്തപ്പനകൾ. ഇവിടെയെത്തും മുമ്പ് താനൊരാട്ടിടയനായിരുന്നു. ഇനിയും ഒരിടയനായിത്തന്നെ കാലം കഴിക്കാം. താൻ തേടിയിറങ്ങിയ എങ്ങോ കിടക്കുന്ന ആ നിധിയെക്കാൾ എത്രയോ വിലയുറ്റതാണ് തന്റെ മുമ്പിൽ നിൽക്കുന്ന ഫാത്തിമ!





"അല്ലെങ്കിലും മരുഭൂമിയിൽ ഓരോ ഗോത്രക്കാരും എപ്പോഴും നിധികൾക്കുവേണ്ടിയുള്ള അന്വേഷണത്തിലാണ്. പെണ്ണുങ്ങൾക്കാണെങ്കിൽ ആ കാര്യത്തിൽ വലിയ അഭിമാനവും." അവന്റെ മനസ്സിലുള്ളത് തൊട്ടറിഞ്ഞിരിക്കുന്നു എന്ന മട്ടിൽ അവൾ പറഞ്ഞു.

വീണ്ടും വെള്ളം കോരി അവൾ കുടത്തിൽ നിറച്ചു. കൂടുതലൊന്നും പറയാൻ നിൽക്കാതെ തന്റെ വഴിക്കു നടന്നു.

അവൻ അതൊരു പതിവാക്കി; ഫാത്തിമയെ കാത്ത് കിണറ്റിൻകരയിൽ വന്നിരിക്കുക. തന്റെ ചരിത്രമെല്ലാം അവൻ അവൾക്കു പറഞ്ഞുകൊടുത്തു. ആടുമേച്ചു നടന്നതും ജ്ഞാനിയായ രാജാവിനെ കണ്ടുമുട്ടിയതും സ്ഫടികപ്പാത്രക്കടയിൽ വേലയ്ക്കു നിന്നതും. അങ്ങനെ അവർ തമ്മിൽതമ്മിൽ നല്ല അടുപ്പമായി. സ്വതവേ വിരസങ്ങളായി നീണ്ടുപോകുന്ന ദിവസങ്ങൾ. അവളുടെ അരികുപറ്റി കഴിയുന്ന ഏതാനും നിമിഷങ്ങൾ മാത്രമേ അർത്ഥപൂർണ്ണമായി അവനു തോന്നിയുള്ളു. അങ്ങനെ ഏതാണ്ടൊരു മാസം കഴിഞ്ഞപ്പോൾ, അവന്റെ സംഘത്തലവൻ തന്റെ ഒപ്പം വന്നവരെയൊക്കെ ഒരു ദിവസം വിളിച്ചുകൂട്ടി. അയാൾക്കു പറയാനുണ്ടായിരുന്നത് ഇത്ര മാത്രം:

"ഈ യുദ്ധം എപ്പോൾ അവസാനിക്കുമെന്ന് പറയാൻ വയ്യ. അതുകൊണ്ട് നമ്മുടെ തുടർന്നുള്ള യാത്രയും അനിശ്ചിതമായിരിക്കുന്നു. രണ്ടു പക്ഷക്കാരും തുല്യബലമുള്ളവർ.... യുദ്ധം ജയിക്കേണ്ടത് രണ്ടു കൂട്ടർക്കും ഒരുപോലെ ആവശ്യം. അതുകൊണ്ട് യുദ്ധം തുടർന്നുപോകാനാണ് സാദ്ധ്യത; ഒരുപക്ഷേ, വർഷങ്ങളോളം. നന്മയും തിന്മയും തമ്മിലുള്ള ഏറ്റുമുട്ടലല്ല ഇത്. തുല്യശക്തിയുള്ള രണ്ടു പക്ഷക്കാർ തമ്മിലുള്ള ബലപരീക്ഷണം.... അങ്ങനെ വരുമ്പോൾ അത് പെട്ടെന്നു തീർന്നെന്നു വരില്ല. കാരണം, അള്ളാ രണ്ടു കൂട്ടരുടെയും തുണയ്ക്കുണ്ടാകും..."

സഭ പിരിഞ്ഞു. ഓരോരുത്തരും അവരവരുടെ താമസസ്ഥലങ്ങളിലേക്കു മടങ്ങി. ഉച്ചയായപ്പോൾ പതിവുപോലെ ഫാത്തിമയെ കാണാൻ അവൻ കിണറ്റിൻകരയിലെത്തി. സംഘത്തലവൻ പറഞ്ഞതെല്ലാം അവൻ അവൾക്കു വിവരിച്ചു കൊടുത്തു. എല്ലാം കേട്ടശേഷം അവൾ പറഞ്ഞു:

"നമ്മൾ ആദ്യമായി കണ്ടുമുട്ടിയതിന്റെ പിറ്റേദിവസം നീ എന്നോടു പറഞ്ഞില്ലേ, എന്നെ സ്നേഹിക്കുന്നുവെന്ന്. പ്രകൃതിയുടെ ഭാഷയും പ്രപഞ്ചത്തിന്റെ ആത്മാവും എന്താണ് എന്ന് നീ എന്നെ പഠിപ്പിച്ചു... അങ്ങനെ ഞാനിപ്പോൾ നിന്റെ ജീവിതത്തിന്റെ ഭാഗമായിത്തീർന്നിരിക്കുന്നു."

അവളുടെ സ്വരമാധുരി സ്വയം മറന്നുകൊണ്ടവൻ നുകർന്നു. ഈന്തപ്പനയോലകളെ താലോലിച്ചുകൊണ്ടെത്തുന്ന കാറ്റിന്റെ മർമ്മരംപോലും ഇത്ര സുഖകരമല്ല എന്നവനു തോന്നി...

"എത്ര നേരമായി ഞാൻ നിന്നെയും കാത്ത് ഇവിടെ വന്നിരിക്കാൻ തുടങ്ങിയിട്ട്. എന്റെ കഴിഞ്ഞകാലമൊക്കെ ഞാൻ പാടേ മറന്നിരിക്കുന്നു. ഞാൻ ആരായിരുന്നു? എന്റെ പാരമ്പര്യമെന്തായിരുന്നു? എന്നൊന്നും ഞാനോർക്കുന്നില്ല. സ്ത്രീകളെക്കുറിച്ച് ഇവിടത്തെ പുരുഷന്മാർക്കുള്ള മനോഭാവമെന്താണെന്നും എനിക്കറിഞ്ഞുകൂടാ. പക്ഷേ, ഒന്നു ഞാൻ പറയാം; കുട്ടിക്കാലംമുതലേ അകാരണമായൊരുതോന്നൽ എന്റെ മനസ്സിലുണ്ടായി

രുന്നു.... വില പറയാനാകാത്ത എന്തോ ഒന്ന് ഈ മരുഭൂമി ഒരു സമ്മാനമെന്നോണം ആരോ എനിക്കു വേണ്ടി കരുതിവെച്ചിട്ടുണ്ട് എന്ന്. ആ തോന്നൽ വെറുതെയായില്ല. ഞാൻ കാത്തിരുന്നത് കണ്ടെത്തിയിരിക്കുന്നു. അത് നീയാണ്, ഞാൻ തേടിക്കൊണ്ടിരുന്ന നിധി!"

അവളുടെ കൈകൾ രണ്ടും കൂട്ടിച്ചേർത്ത് സ്വന്തം കൈപ്പിടിയിലൊതുക്കാൻ അവൻ മുന്നോട്ടാഞ്ഞു. പക്ഷേ, അവൾ രണ്ടു കൈയുംകൊണ്ട് ചുമലിലെ ചെപ്പുകുടം മുറുകെ പിടിച്ചിരിക്കുകയായിരുന്നു.

"സ്വന്തം സ്വപ്നങ്ങളെക്കുറിച്ച് നീയെന്നോടു പറഞ്ഞു... " ഫാത്തിമ അവന്റെ നേരെ തിരിഞ്ഞു: "ജ്ഞാനിയായ രാജാവിനെപ്പറ്റിയും പിരമിഡുകൾക്കടുത്തുള്ള നിധിയെക്കുറിച്ചും പറഞ്ഞു. നിത്യജീവിതത്തിൽ അപ്പോഴപ്പോഴായി നമ്മുടെ മുമ്പിൽ പറന്നെത്തുന്ന നിമിത്തങ്ങളെക്കുറിച്ചും എനിക്കു മനസ്സിലാക്കിത്തന്നു... എന്റെ മനസ്സിലിപ്പോൾ യാതൊരുവിധ സങ്കോചവുമില്ല. നീ പറഞ്ഞ ആ വിധിതന്നെയാണ് ഇപ്പോൾ നിന്നെ എന്റെ അരികിൽ കൊണ്ടെത്തിച്ചിരിക്കുന്നത്. ഇനിമുതൽ നമ്മൾ രണ്ടല്ല ഒന്നാണ്... നിന്റെ സ്വപ്നത്തിൽ, ജീവിതത്തിൽ കണ്ടെത്താൻ പോകുന്ന നിധിയിൽ ഒക്കെ ഞാനും പങ്കുകാരിയാണ്." ഏതാനും നിമിഷം അവൾ എന്തോ ആലോചിച്ചു നിന്നു. പിന്നെ എല്ലാം ഉറപ്പിച്ചിട്ട് എന്നപോലെ തുടർന്നു: "അതുകൊണ്ടാണ് ഞാൻ പറയുന്നത്, യാത്ര തുടരൂ... ലക്ഷ്യത്തിലെത്തിച്ചേരുംവരെ മുമ്പോട്ടു പോകൂ... യുദ്ധം അവസാനിച്ചാലേ യാത്ര തുടരാൻ പറ്റൂ എങ്കിൽ അങ്ങനെ.... അല്ല അത്രയും കാലം കാത്തുനിൽക്കാൻ വയ്യ എങ്കിൽ ഇപ്പോൾത്തന്നെ... കാറ്റിന്റെ ഗതിക്കനുസരിച്ച് മണൽക്കൂനകളുടെ സ്ഥാനവും ഭാവവും മാറും... പക്ഷേ, ഈ മരുഭൂമിക്ക് ഒരു കാലത്തും മാറ്റമില്ല... എന്നും ഒരുപോലെ തന്നെ. അതുപോലെയായിരിക്കും നമ്മുടെ പ്രണയവും." അവൾ അവന്റെ കണ്ണുകളിൽത്തന്നെ നോക്കി നിന്നു; എന്തോ തേടിയെടുക്കുംപോലെ. "മക്ത്തൂബ്! തലയിലെഴുത്ത്." അവൾ പറഞ്ഞു: "ഞാൻ നിൻെറ വിധിയുടെ ഒരു ഭാഗമാണെങ്കിൽ എവിടെയൊക്കെ പോയാലും ഒരു നാൾ നീ എന്റെ അരികിൽത്തന്നെ തിരിച്ചെത്താതിരിക്കയില്ല. എനിക്ക് വിശ്വാസമുണ്ട്."

പറഞ്ഞറിയിക്കാനാകാത്ത വിഷാദം. അവന്റെ മനസ്സ് വ്യാകുലമായി. കൂട്ടുകാരായ ഇടയന്മാർ പലപ്പോഴും പറയാറുണ്ട്, എത്ര വിഷമിച്ചിട്ടാണ് ദൂരയാത്രയ്ക്കിറങ്ങും മുമ്പേ ഭാര്യമാരെ പറഞ്ഞു സമ്മതിപ്പിക്കാറ് എന്ന്. വാസ്തവമല്ലേ. പ്രിയപ്പെട്ടവരുടെ വേർപാട്... സങ്കടംതന്നെ. തങ്ങൾക്കു വേണ്ടപ്പെട്ടവരൊക്കെ എപ്പോഴും കൂടെത്തന്നെ ഉണ്ടായിരിക്കണമെന്ന് എല്ലാവരും ആശിക്കുന്നു. ഫാത്തിമയോടതു പറഞ്ഞപ്പോൾ അവളുടെ പ്രതികരണം:

"എനിക്കിതു ശീലമാണ്. ഇവിടത്തെ പുരുഷന്മാർ മരുഭൂമിയുടെ ചൊല്ലുവിളിയും കേൾക്കാൻ ബാദ്ധ്യസ്ഥരാണ്. ഇറങ്ങിപ്പോയവരെല്ലാം തിരിച്ചു വരാറില്ല. അതാണിവിടത്തെ പതിവ്... മടങ്ങിവരാത്തവർ ഈ മണലിൽ ലയിച്ചു ചേരുന്നു; ഒരു വിധത്തിലല്ലെങ്കിൽ മറ്റൊരുവിധത്തിൽ. ഈ മാനത്തെ മേഘമായി, ഈ മണലിലെ നീരുറവയായി... ഈ കുറ്റിക്കാടുകളിൽ പതുങ്ങിയിരിക്കുന്ന മൃഗങ്ങളായി.... ഇവിടെയൊക്കെത്തന്നെ... പ്രപഞ്ചാത്മാവിന്റെ അംശങ്ങളായി...





"പോയവരിൽ ചിലർ മടങ്ങിവരും. അപ്പോൾ മറ്റു സ്ത്രീകളുടെ മനസ്സിലും പ്രതീക്ഷകളുടെ നാമ്പുകളുയരും—ഇതുപോലെ ഒരു ദിവസം തങ്ങളുടെ ഭർത്താക്കന്മാരും തിരിച്ചു വരാതിരിക്കില്ല. അവരുടെ മനസ്സിൽ നിറയുന്ന ഉത്സാഹവും ആവേശവും ഞാൻ അസൂയയോടെ നോക്കിനിൽക്കാറുണ്ട്. ഇനിമുതൽ ഞാനും അവരിലൊരാളാകും. പ്രിയതമന്റെ വരവും കാത്തുനിൽക്കുന്ന സ്ത്രീ.... ഞാൻ ജനിച്ചുവളർന്നത് ഈ മരുഭൂമിയിലാണ്. അതിനെക്കുറിച്ചെനിക്ക് അഭിമാനമേയുള്ളു. മരുഭൂമിയിൽ മണൽക്കൂനകളുയർത്തുന്ന കാറ്റിനെപ്പോലെ എന്റെ ഭർത്താവ് സ്വതന്ത്രനായി എല്ലായിടത്തും ചെന്നെത്തണം. ഒരുപക്ഷേ, തിരിച്ചുവന്നില്ലെങ്കിൽ അതാണെന്റെ വിധിയെന്നു കരുതി ഞാൻ സമാധാനിക്കും. എന്റെ ഭർത്താവ് മൃഗമായോ വെള്ളമായോ മേഘമായോ ഈ മരുഭൂമിയുടെ ഒരു ഭാഗമായിത്തീർന്നിരിക്കുന്നുവെന്ന് ഞാൻ സങ്കല്പിച്ചോളാം."

അവൻ നടന്നു, കൂട്ടുകാരനായ ഇംഗ്ലീഷുകാരനെ തേടി. ഫാത്തിമയുമായുണ്ടായ സംഭാഷണത്തെക്കുറിച്ച് ചങ്ങാതിയോടു പറയാൻ അവനു തിടുക്കമായി. അവിടെച്ചെന്നപ്പോൾ അയാൾ തന്റെ കൂടാരത്തിന്റെ മുറ്റത്ത് ഒരു ചൂളയുണ്ടാക്കി വിറകു കൂട്ടി കത്തിച്ച്, അതിനു മീതെ സുതാര്യമായൊരു പാത്രം കയറ്റിവെച്ച് എന്തോ ഉരുക്കിക്കൊണ്ടിരിക്കുകയായിരുന്നു. അകലെ മരുഭൂമിയിലേക്കുതന്നെ ഉറ്റുനോക്കിക്കൊണ്ടിരിക്കുന്ന അയാളുടെ കണ്ണുകളിൽ പതിവില്ലാത്തൊരു തിളക്കം.

"ഇതെന്റെ പരീക്ഷണത്തിന്റെ ആദ്യഘട്ടമാണ്." അയാൾ വിശദീകരിച്ചു. "ഗന്ധകത്തിനെ ഈ മൂലകത്തിൽനിന്ന് വേർതിരിക്കണം. ഒരു പത്തു കൊല്ലം മുമ്പേ ഞാനീ പണി തുടങ്ങേണ്ടതായിരുന്നു. പേടി, ശരിയായില്ലെങ്കിലോ...? ഇപ്പോഴെങ്കിലും മനസ്സിലെ ശങ്ക തട്ടിമാറ്റി ഈ പണി തുടങ്ങാൻ കഴിഞ്ഞല്ലോ... ഇനി ഒരുപക്ഷേ, ആ മഹാവിദ്യ എനിക്കു സ്വന്തമാക്കാൻ കഴിഞ്ഞേക്കും. ഒരു സമാധാനം മാത്രം. പത്തു വർഷമല്ലേ പാഴായി പോയുള്ളു. ഇരുപതു വർഷം കാത്തിരിക്കാൻ തോന്നിയില്ലല്ലോ."

വിറകു കൂട്ടിയും ഊതിയും അയാൾ തീ കത്തിച്ചുകൊണ്ടിരുന്നു. അതും നോക്കിക്കൊണ്ട് അവൻ അവിടെത്തന്നെയിരുന്നു. വെയിൽ മെല്ലെ ചായാൻ തുടങ്ങി. മരുഭൂമിയിലാകെ അസ്തമയസൂര്യന്റെ ഇളം ചുവപ്പുനിറം പരന്നു... അവനാലോചിച്ചു: മരുഭൂമിയുടെ നടുവിലേക്ക് നടന്നുചെന്നാലോ? തന്റെ മനസ്സിലുള്ള ചോദ്യങ്ങൾക്ക് ആ നിശ്ശബ്ദതയിൽനിന്ന് ഉത്തരങ്ങൾ കിട്ടുമോ?

ഒരു ലക്ഷ്യവുമില്ലാതെ അവൻ വെറുതെ നടന്നു തുടങ്ങി. പക്ഷേ, കാഴ്ചയിൽനിന്ന് ഈന്തൽനിരകൾ മറഞ്ഞുപോകാതിരിക്കാൻ പ്രത്യേകം മനസ്സിരുത്തി. മരുഭൂമിയിൽ വഴിയറിയാനുള്ള അടയാളം.

കാറ്റിന്റെ മൂളലിനു കാതോർത്തു. കാൽക്കീഴിൽ കല്ലുകൾ ഞെരിഞ്ഞമരുന്നത് ശ്രദ്ധിച്ചു. അവിടവിടെ കടൽകക്കകൾ കിടക്കുന്നതു കണ്ടു. അത്ഭുതപ്പെടേണ്ടതില്ല. ഏതോ കാലത്ത് ഈ മരുഭൂമികൾ സമുദ്രങ്ങളായിരുന്നല്ലോ. ഒരു കല്ലിൽ ചെന്നിരുന്ന് അവൻ മനോരാജ്യത്തിൽ മുഴുകി. തന്നെ ചൂഴ്ന്നുനിൽക്കുന്ന ഈ ചക്രവാളം... അതിന്റെ മന്ത്രശക്തിയിൽ താൻ സ്വയം നഷ്ടപ്പെടുകയാണോ? പ്രേമത്തിന്റെ രണ്ടു ഭാവങ്ങൾ. തിരിച്ചൊന്നും

പ്രതീക്ഷിക്കാതെകണ്ടുള്ള ശുദ്ധമായ സ്നേഹം. താൻ സ്നേഹിക്കുന്നത് എല്ലാ അർത്ഥത്തിലും തന്റെ സ്വന്തമാകണമെന്ന അവകാശബോധം. രണ്ടിനെയും ഇഴപിരിച്ചെടുക്കാൻ അവൻ വെറുതെ ശ്രമിച്ചു. പിന്നെ ബോദ്ധ്യമായി, വേർതിരിച്ചെടുക്കാനാകാത്തവിധം അവ രണ്ടും ഒന്നായി ചേർന്നു കിടക്കുകയാണെന്ന്.

ഫാത്തിമ ഈ മരുഭൂമിയുടെ സന്തതിയാണ്. അവളെ മനസ്സിലാക്കണമെങ്കിൽ ആദ്യം മനസ്സിലാക്കേണ്ടത് ഈ മരുഭൂമിയെയാണ്.

പെട്ടെന്ന് മുകളിൽ എന്തോ അനക്കം. നോക്കിയപ്പോൾ കണ്ടു, രണ്ടു കഴുകന്മാർ, വളരെ ഉയരത്തിൽ വട്ടമിട്ടു പറക്കുന്നു. നോക്കിക്കൊണ്ടിരിക്കേ അവനു തോന്നി. സ്വാഭാവികമായ ആ പറക്കലിനുപുറകിൽ എന്തോ ഒന്ന് മറഞ്ഞിരിക്കുന്നുണ്ടെന്ന്. അതെന്താണെന്ന് വ്യക്തമാകുന്നില്ല. എങ്കിലും എന്തോ ഉണ്ട് എന്ന തോന്നൽ... വീണ്ടും അവന്റെ കണ്ണുകൾ ആ പക്ഷികളുടെ പുറകെ പാഞ്ഞു... എന്തായിരിക്കും ഈ പറക്കലിന്റെ അർത്ഥം! എന്റെ' എന്ന അവകാശബോധമില്ലാതെതന്നെ ഒരാളെ എങ്ങനെ സ്നേഹിക്കാനാകുമെന്ന് ഇവയ്ക്ക് തന്നെ പഠിപ്പിക്കാനാകുമോ?

ഉറക്കം വരുന്നുണ്ടായിരുന്നു. എന്നാൽ മനസ്സിനു മോഹം ഉണർന്നിരിക്കാൻ. അതേ സമയം ഉറക്കത്തെ പിടിച്ചുനിർത്താനുമാകുന്നില്ല.

'ഞാൻ പ്രകൃതിയുടെ ഭാഷ പഠിക്കാൻ തുടങ്ങിയിരിക്കുന്നു. അതുകൊണ്ടാണ് കാണുന്നതിനൊക്കെയും എന്തോ അർത്ഥമുണ്ടെന്ന ഈ തോന്നൽ. ഈ കഴുകന്മാരുടെ പറക്കൽപോലും വെറുതെയല്ല എന്ന് മനസ്സു പറയുന്നു.' അവൻ സ്വയം പറഞ്ഞു: 'എന്റെ മനസ്സിലും പ്രേമം തളിരിട്ടിരിക്കുന്നു....'ഉള്ളിന്റെയുള്ളിൽ ഒരു നിറവ്...' തെളിച്ചം ഇതെന്തത്ഭുതം.... സ്നേ ഹിക്കാൻ ഒരാളുണ്ടാകുമ്പോൾ സർവ്വവും അർത്ഥപൂർണ്ണമാകുന്നു."

പെട്ടെന്ന് കഴുകന്മാരിൽ ഒന്ന് മുങ്ങാംകൂളിയിട്ട് മറ്റതിനെ ആക്രമിക്കാൻ തുടങ്ങി. അതു നോക്കിക്കൊണ്ടിരിക്കേ അവന്റെ മനക്കണ്ണിനു മുമ്പിൽ തെളിവാർന്നൊരു ചിത്രം—

വാളൂരിപ്പിടിച്ച് അക്രമാസക്തരായ ഒരുകൂട്ടം പട്ടാളക്കാർ കുതിരപ്പുറത്തു കയറി ആ മരുപ്പച്ചയുടെ നേർക്ക് അതിവേഗം പാഞ്ഞുവരുന്നു.

ഒരു നിമിഷം മാത്രം. അതിനുള്ളിൽ ആ ചിത്രം മാഞ്ഞുകഴിഞ്ഞു. എന്നാലും അത് മനസ്സിൽ വല്ലാത്തൊരു നടുക്കമുളവാക്കി.

മരുഭൂമിയിലെ മൃഗതൃഷ്ണകളെക്കുറിച്ച് പലരും പറഞ്ഞു കേട്ടിട്ടുണ്ട്. അങ്ങനെ ചിലത് സ്വയം കാണാനും ഇടവന്നിട്ടുണ്ട്. അവയൊന്നും സത്യമായിരുന്നില്ല. മനസ്സിന്റെ മായാജാലങ്ങൾ മാത്രം. മണൽപരപ്പിലെ മിഥ്യാദൃശ്യങ്ങൾ... ഉണ്ടെന്നുള്ള തോന്നൽ മാത്രം. വാസ്തവത്തിൽ അങ്ങനെയൊന്നില്ലതന്നെ. പക്ഷേ, ഇത് അതല്ലല്ലോ. അക്രമാസക്തമായ ഒരു സൈന്യം. ഈ മരുപ്പച്ച കീഴടക്കാൻ വരണമെന്ന് താൻ ആഗ്രഹിക്കുന്നില്ലല്ലോ.

മനസ്സിൽ ക്ഷണനേരത്തേക്കു തെളിഞ്ഞ ആ ചിത്രം മറക്കാൻ ശ്രമിച്ചു. പക്ഷേ, സാധിച്ചില്ല. അസ്തമയസൂര്യന്റെ ചെങ്കതിരുകൾ. ഇളം ചുകപ്പു നിറമേറിയ മണലും കല്ലും. ശ്രദ്ധ അതിലേക്കു തിരിക്കാനുള്ള ശ്രമവും വിഫലമായി. ഉള്ളിന്റെയുള്ളിൽ വല്ലാത്തൊരാളൽ. വീണ്ടും വീണ്ടും അതേ ഓർമ്മ.





"നിമിത്തങ്ങളെ അവഗണിക്കരുത്," ജ്ഞാനിയായ രാജാവിന്റെ വാക്കുകൾ. അവനു തോന്നി, താൻ കണ്ടത് വെറും മനോരാജ്യമല്ല. അങ്ങനെയെന്തോ സംഭവിക്കാൻ പോകുന്നതിന്റെ സൂചനയാണ്.

അവനെഴുന്നേറ്റ് തിരിച്ചു നടന്നു, ഈന്തൽതോപ്പുകളുടെ നേരെ. തനിക്കു ചുറ്റുമുള്ള സർവ്വവും തന്നോടെന്തൊ വിളിച്ചുപറയുന്നു; അവരുടേതായ ഭാഷയിൽ. ഈ തവണ മരുഭൂമിയാണ് സുരക്ഷിതം. മരുപ്പച്ചയുടെ സ്ഥിതി അപകടത്തിലാണ്.

"എനിക്കൊരു വെളിപാടുണ്ടായി. ഒരുകൂട്ടം പട്ടാളക്കാർ നമ്മെ ആക്രമിക്കാനായി വന്നുകൊണ്ടിരിക്കുന്നു." തന്റെ സുഹൃത്തായ ഒട്ടകക്കാരനെ വിളിച്ച് അവൻ പറഞ്ഞു.

"അങ്ങനെയൊക്കെ തോന്നും." ചങ്ങാതി അവന്റെ വാക്കുകൾ കാര്യമാക്കിയില്ല. "മരുഭൂമിയുടെ പതിവാണത്. മനുഷ്യരെ ഭ്രാന്തു പിടിപ്പിക്കും."

അയാൾ പറഞ്ഞത് അവൻ കേട്ടില്ലെന്നു നടിച്ചു. മാനത്തു കണ്ട കഴുകന്മാർ. അവരുടെ പോരാട്ടം നോക്കിക്കൊണ്ടിരിക്കെ ഉൾക്കണ്ണിനു മുമ്പിൽ തെളിഞ്ഞ ആ രംഗം... അതു വെറുതെയല്ല. നിമിഷ നേരത്തേക്കാണെങ്കിലും താൻ പ്രപഞ്ചാത്മാവിനെ തൊട്ടറിയുകയായിരുന്നു.

അവന്റെ സ്വരവും ഭാവവും... ഒടുവിൽ ഒട്ടകക്കാരനും തോന്നി അവൻ പറയുന്നതിൽ എന്തോ സത്യമുണ്ടെന്ന്. ഈ പ്രപഞ്ചത്തിൽ ഒരു വസ്തുവും ഒറ്റപ്പെട്ടതായിട്ടില്ല. തമ്മിൽ തമ്മിൽ ഏതോ വിധത്തിൽ ഓരോന്നും കൂട്ടിയിണക്കപ്പെട്ടിരിക്കുന്നു.

ഏതെങ്കിലും ഒരു പുസ്തകമെടുത്ത് ഒരു പേജു നിവർത്തുക. ഒരാളുടെ ഉള്ളംകൈയിലെ രേഖകൾ നോക്കുക. ഒരുകെട്ടു ശീട്ടിൽനിന്ന് ഏതെങ്കിലുമൊന്നെടുത്തു മലർത്തുക. അല്ലെങ്കിൽ ഇതുപോലെ മാനത്തെ പരുന്തുകളുടെ പറക്കൽ നിരീക്ഷിക്കുക... എന്തോ ആകട്ടെ ആ കണ്ടതിനും തത്സമയത്തെ അനുഭവത്തിനും തമ്മിൽ എന്തോ ഒരു ബന്ധം കാണാനാകും എന്നു തീർച്ച. അവ തനതായി ഒന്നും പ്രവചിക്കുന്നില്ല. ആ ചുമതല മനുഷ്യന്റേതാണ്. പ്രകൃതി നമ്മുടെ മുമ്പിൽ നീട്ടി ക്കാട്ടുന്ന അടയാളങ്ങൾ. അതു വഴി പ്രപഞ്ചത്തിന്റെ ഉള്ളറിയാനുള്ളൊരു ശ്രമം.

ഇതുപോലെ ഭാവിയിലെ രഹസ്യങ്ങൾ വെളിപ്പെടുത്തുന്നവരും പ്രവചനം നടത്തുന്നവരുമായി അനവധി പേരുണ്ട് ഈ മരുഭൂമിയിൽ. പലർക്കും അതൊരു ഉപജീവനമാർഗ്ഗംതന്നെയാണ്. ഇവിടെയുള്ളവർ അവരെ പ്രവാചകന്മാരായിട്ടാണ് കണക്കാക്കുന്നത്. പ്രായം ചെന്നവർക്കും സ്ത്രീകൾക്കും അവരെപ്പറ്റി ഭയബഹുമാനങ്ങൾ കുറച്ചധികമാണ്. ഗോത്രമുഖ്യന്മാർക്കും അവരെ വലിയ ശങ്കയാണ്. ഉപദേശങ്ങളാരായാൻകൂടി സങ്കോചം. അഥവാ അവരെങ്ങാൻ തങ്ങളുടെ പക്ഷത്തിന് തോൽവിയാണ് ഫലം എന്ന് മുൻകൂട്ടി പറഞ്ഞാൽ... അല്ലെങ്കിൽ ഈ പോരാട്ടത്തിൽ മരണം സുനിശ്ചിതമാണെന്നറിയിച്ചാൽ... പിന്നെ പേടികൂടാതെ പൊരുതാനാകുമോ?

മരുഭൂമിയിലുള്ളവർക്ക് യുദ്ധം വല്ലാത്തൊരു ഹരമാണ്. അവസാനം എന്താകുമെന്നറിയാത്ത പോരാട്ടം. അതിന് അതിന്റേതായൊരാവേശമുണ്ട്. ഓരോ മനുഷ്യന്റെയും ഭാവി ഈശ്വരൻ എന്നേ എഴുതിക്കഴിഞ്ഞിരിക്കുന്നു! അദ്ദേഹത്തിന്റെ തീരുമാനങ്ങൾ മനുഷ്യന്റെ നന്മയെക്കരുതി മാത്രമാണ്. പിന്നെ ഭയപ്പെടുന്നതെന്തിന്?

ഓരോരുത്തരും ജീവിക്കുന്നത് ആ ഒരു ദിവസത്തേക്കു വേണ്ടി മാത്രം. ഓരോ ദിവസത്തിനുമുണ്ട് അതിന്റേതായ വിസ്മയങ്ങൾ. പലതും മനസ്സിലാക്കിയിരുന്നാലേ ഇവിടെ ജീവിക്കാൻ പറ്റൂ. ശത്രുവിന്റെ വാളെവിടെയാണ്? എവിടെയാണ് അയാളുടെ കുതിര? സ്വന്തം ജീവൻ രക്ഷിക്കാൻ ഏതു തരത്തിലുള്ള അമ്പുകളാണ് പ്രയോഗിക്കേണ്ടത്?

ഒട്ടകക്കാരൻ ഒരു യോദ്ധാവായിരുന്നു. അതുകൊണ്ട് പ്രവാചകന്മാരെ ചെന്നു കാണാനും ഭാവി അറിയാനും അയാൾക്കു സങ്കോചമില്ലായിരുന്നു. പലരും ഭാവി കൃത്യമായി പ്രവചിക്കാറുണ്ട്. ചിലർ പറയുന്നത് അബദ്ധമായും കലാശിക്കാറുണ്ട്. ഒരിക്കൽ വളരെ അധികം പ്രായംചെന്ന ഒരു ദൈവജ്ഞനെ അയാൾ സമീപിച്ചു. പൊതുവെ എല്ലാവർക്കും അദ്ദേഹത്തെ വലിയ ഭയമായിരുന്നു. ഒട്ടകക്കാരനെ കണ്ടപ്പോൾ അദ്ദേഹം ചോദിച്ചു: "ഭാവിയെപ്പറ്റി അറിയുന്നതുകൊണ്ട് എന്താണൊരു വിശേഷം?"

"എനിക്ക് വല്ലതുമൊക്കെ ചെയ്യാൻ പറ്റുമല്ലൊ." അയാൾ പറഞ്ഞു: "അപ്രിയമായ സംഭവങ്ങൾ ഒഴിവാക്കാം."

"അങ്ങനെ മാറ്റാനും മറിക്കാനും പറ്റുമെങ്കിൽ അതു നിനക്കു വിധിക്കപ്പെട്ടതാവില്ല."

"എന്നാലും സ്വന്തം ഭാവി അറിഞ്ഞിരിക്കുന്നതു നല്ലതല്ലേ. എന്തായാലും അതിനുവേണ്ടി തയ്യാറായിരിക്കാമല്ലോ."

"നല്ല കാര്യങ്ങളാണ് സംഭവിക്കാൻ പോകുന്നതെങ്കിൽ അതിന് പ്രത്യേകിച്ചൊരു തയ്യാറെടുപ്പിന്റെ ആവശ്യമുണ്ടോ?" പ്രവാചകൻ ചോദിച്ചു: "സുഖകരമായൊരു അത്ഭുതം എന്ന ഭാവത്തിൽ സ്വീകരിക്കുക.... അല്ല അപായങ്ങളെന്തെങ്കിലുമാണ് സംഭവിക്കാൻ പോകുന്നതെങ്കിൽ... വരുംപോലെ വരട്ടെ. ഇപ്പോഴേ പേടിച്ചും പരിഭ്രമിച്ചും സ്വയം കഷ്ടപ്പെടുന്നതെന്തിന്?"

"എന്തായാലും വേണ്ടില്ല... എനിക്കെന്റെ ഭാവി അറിഞ്ഞേ പറ്റൂ." ഒട്ടകക്കാരൻ തെല്ലു വാശി പിടിച്ചു: "ഞാനൊരാണല്ലേ. സ്വന്തം ഭാവിയെ മുമ്പിൽ കണ്ടുകൊണ്ടല്ലേ ഒരു പുരുഷൻ ജീവിക്കേണ്ടത്?"

ആ പ്രവാചകൻ ഭാവി പ്രവചിച്ചിരുന്നത് കോലുകൾ ഉപയോഗിച്ചായിരുന്നു. കോലുകളെടുത്ത് താഴെയിടും. പിന്നെ അതു വീണ മട്ടും മാതിരിയും നോക്കി ഒരാളുടെ ഭാവി പ്രവചിക്കും. പക്ഷേ, അന്നെന്തുകൊണ്ടോ അദ്ദേഹം അതിനു തയ്യാറായില്ല. കൈയിലിരുന്ന കോലുകൾ ഒരു തുണിക്കഷണത്തിൽ പൊതിഞ്ഞ് തന്റെ സഞ്ചിയിലേക്കുതന്നെ ഇടുകയാണ് ചെയ്തത്.

"ജനങ്ങളുടെ ഭാവി ഏതു വിധത്തിലായിരിക്കും എന്നു പറഞ്ഞുകൊടുത്താണ് ഞാൻ നിത്യവൃത്തി കഴിക്കുന്നത്." അദ്ദേഹം പറഞ്ഞു: "ഈ കോലുകളുടെ സഹായത്തോടെയാണ് ഭാവിയിലെ അജ്ഞാതമായ ലിഖിതങ്ങൾ താൻ വെളിച്ചത്തുകൊണ്ടുവരുന്നത്. കഴിഞ്ഞ കാലത്തെ സംഭവങ്ങൾ... എന്നോ മറന്നുകഴിഞ്ഞിരിക്കുന്ന കാര്യങ്ങൾ... ഒക്കെ ഞാൻ തപ്പിയെടുക്കുന്നു... ഇതാ ഇപ്പോൾ ഒരാളുടെ മുമ്പിലെത്തിപ്പെടുന്ന ശകുനങ്ങളും കണ്ടു മനസ്സിലാക്കി എനിക്കു ഫലം പറയാനാകും... ഓരോരുത്തരും എന്നെ സമീപിച്ച് സംഭവിക്കാൻ പോകുന്ന കാര്യങ്ങളെപ്പറ്റി തിരക്കുന്നു... ഒരാളുടേയും ഭാവി വായിക്കാൻ ഞാനാളല്ല... നാളെയെക്കുറിച്ച് ചില അനുമാനങ്ങൾ... അതിനേ എനിക്കാകൂ... ഭാവിയുടെ സ്ഥാനം ഈശ്വരന്റെ മടിക്കുത്തിലാണ്. ചില പ്രത്യേക സന്ദർഭങ്ങളിൽ അദ്ദേഹം അതു വെളിപ്പെടുത്തുന്നു...

"ഭാവിയെക്കുറിച്ചുള്ള എന്റെ അനുമാനങ്ങൾ... തത്കാലത്തെ ചില നിമിത്തങ്ങളെ ആധാരമാക്കിയാണ്. രഹസ്യങ്ങളുടെ താക്കോൽ ഇവിടെത്തന്നെയുണ്ട്... നമ്മുടെ വർത്തമാനകാലത്തിൽ. 'ഇന്നിനെ'ക്കുറിച്ച് വ്യക്തമായി മനസ്സിലാക്കിയാൽ അത് 'നാളെയെ'ക്കുറിച്ചറിയാനുള്ള വഴിയായി. ഇന്നത്തെ കാര്യം മെച്ചപ്പെടുത്താൻ നോക്കൂ. അത് നിങ്ങളുടെ നാളെക്ക് ഗുണം ചെയ്യും. ഭാവിയെ അതിന്റെ പാട്ടിനു വിട്ടേക്കൂ. നമ്മളൊക്കെയും ദൈവത്തിന്റെ സന്താനങ്ങൾ. ആ ദൈവത്തിൽ വിശ്വാസമർപ്പിച്ച്, അവിടത്തെ പ്രമാണങ്ങളനുസരിച്ച് അന്നന്നത്തെ നാൾ കഴിക്കുക. ഓരോ ദിവസവും അനന്തമായ കാലത്തിന്റെ ഒരു കണ്ണിമാത്രം."

ഇതൊക്കെ കേട്ടിട്ടും ഒട്ടകക്കാരൻ പിൻമാറിയില്ല. അയാൾ പിന്നെയും ചോദിച്ചു: "ദൈവം ചിലപ്പോൾ ഭാവി വെളിപ്പെടുത്താറുണ്ടെന്നു പറഞ്ഞല്ലോ. അതിനു സ്വീകരിക്കുന്ന ഉപാധികൾ?"

"ഈശ്വരൻ താൻതന്നെയാണ് അത് വെളിപ്പെടുത്തുന്നത്." അദ്ദേഹം പറഞ്ഞു.

"അത് വളരെ വളരെ അപൂർവ്വമായി. അതിനു കാരണം ഒന്നേയുള്ളൂ. ആ ഭാവി മാറ്റി എഴുതാൻ വിധിക്കപ്പെട്ടിട്ടുള്ളതാണ്."

ഒട്ടകക്കാരനു തോന്നി, ദൈവം ഭാവിയുടെ ഒരു ചീന്ത് തന്റെ നേരെ നീട്ടിക്കാട്ടുകയാണോ? അദ്ദേഹം എന്തിനു വേണ്ടിയാണ് തന്നെ സ്വന്തം ഉപകരണമായി തിരഞ്ഞെടുത്തത്?

അധികനേരം അയാൾ ആലോചിച്ചുനിന്നില്ല. സ്വയം ഒരു തീരുമാനമെടുത്തു. കൂട്ടുകാരനെ വിളിച്ചുപറഞ്ഞു: "പോയി, ഗോത്രത്തലവനെ കണ്ട് വിവരങ്ങൾ ധരിപ്പിക്കൂ. നമ്മുടെ മരുപ്പച്ചയുടെ നേർക്ക് അതിവേഗം അടുത്തുകൊണ്ടിരിക്കുന്ന ആ സൈന്യത്തെക്കുറിച്ച് ഇപ്പോൾതന്നെ അദ്ദേഹത്തിനു മുന്നറിയിപ്പുകൊടുക്കൂ."

"അവർ എന്നെ വിശ്വസിക്കുമോ? പരിഹസിച്ചു ചിരിക്കില്ലേ? " അവനു സങ്കോചം തോന്നി.

"ഇല്ല.... അവരും മരുഭൂമിയുടെ മക്കളല്ലേ...? ഇതിൽ അസാധാരണമായിട്ടൊന്നും അവർ കാണില്ല."

"അങ്ങനെയാണെങ്കിൽ ഈ വിവരം അവർ അറിഞ്ഞു കഴിഞ്ഞിരിക്കും എന്നാണെനിക്കു തോന്നുന്നത്."

"അതിനു വഴിയില്ല... അവരുടെയുള്ളിൽ അങ്ങനെയൊരു ചിന്തയേ ഇല്ല. മരുപ്പച്ചകൾ ആക്രമിക്കപ്പെടാനുള്ളതല്ലല്ലോ. വിശേഷവിധിയായി

എന്തെങ്കിലും അറിയേണ്ടതായിട്ടുണ്ടെങ്കിൽ അതറിയിക്കാൻ ഈശ്വരൻ പ്രത്യേകിച്ചൊരാളെ കണ്ടെത്തും. ഇത്തവണ അതു നീയായി എന്നു മാത്രം."

ഒരു നിമിഷം... അവൻ ഫാത്തിമയെ ഓർത്തു നിന്നു. പിന്നെ നിശ്ചയിച്ചു, അതുതന്നെയാണ് ചെയ്യേണ്ടത്... പോയി ഗോത്രത്തലവനെ കണ്ട് വിവരമറിയിക്കാം.

ആ മരുപ്പച്ചയുടെ ഒത്ത നടുവിൽ വലിയൊരു വെളുത്ത കൂടാരം. അതിന്റെ കാവൽക്കാരനായി ഒരു യോദ്ധാവ്. അയാളുടെ അരികിലാണവൻ ചെന്നു നിന്നത്.

"എനിക്ക് ഗോത്രത്തലവനെ അത്യാവശ്യമായി ഒന്നു കാണണം. ഞാൻ കണ്ട ചില നിമിത്തങ്ങൾ... ഇപ്പോൾതന്നെ അദ്ദേഹത്തെ വിവരമറിയിച്ചേ പറ്റൂ."

മറുപടിയൊന്നും പറയാതെ കാവൽക്കാരൻ കൂടാരത്തിനകത്തേക്കു കടന്നു. കുറച്ചു നേരത്തിനു ശേഷമാണ് അയാൾ പിന്നെ പുറത്തേക്കു വന്നത്, കൂടെ ഒരു അറബി യുവാവും. സ്വർണ്ണക്കസവു പിടിപ്പിച്ച തൂവെള്ള വസ്ത്രങ്ങളാണ് അയാൾ ധരിച്ചിരുന്നത്. കുറെ നേരം മുമ്പേ, അകലെ മരുഭൂമിയിൽ വെച്ച് താൻ മനക്കണ്ണാൽ കണ്ട, ആ രംഗം അവൻ അയാൾക്കു വിവരിച്ചു കൊടുത്തു.

വളരെ ശ്രദ്ധയോടെ അവനു പറയാനുള്ളതെല്ലാം കേട്ടശേഷം അയാൾ പറഞ്ഞു: "ഇവിടെ നിൽക്കൂ. ഞാനിതാ വന്നു."

നേരം ഇരുട്ടിത്തുടങ്ങി. പടയാളികളും വ്യാപാരികളുമടങ്ങുന്ന ഒരുകൂട്ടം നാട്ടുകാർ കൂടാരത്തിനകത്തേക്കു കടന്നുചെന്നു. പുറത്തേക്കും പോയി. ചൂടിനും വെളിച്ചത്തിനുമായി കൂട്ടിയിട്ടിരുന്ന തീക്കുണ്ഡങ്ങൾ ഒന്നൊന്നായി കെടുത്തപ്പെട്ടു. അകലെ മരുഭൂമിപോലെ ആ മരുപ്പച്ചയും നിശ്ശബ്ദമായി.... ഗോത്രമുഖ്യന്റെ കൂടാരത്തിൽ മാത്രം അപ്പോഴും വിളക്കുകൾ എരിഞ്ഞു കൊണ്ടിരുന്നു.

അവൻ അപ്പോഴും ആ കൂടാരത്തിനുവെളിയിൽ കാത്തുനിൽക്കുകയായിരുന്നു. ഓർമ്മയിൽ ഫാത്തിമ നിറഞ്ഞു നിന്നു. നേരത്തെ പിരിയുംമുമ്പേ അവൾ എന്തോ പറയുകയുണ്ടായല്ലോ. എന്താണ് പറഞ്ഞത്? വാസ്തവത്തിൽ എന്തായിരുന്നു ആ വാക്കുകളുടെ അർത്ഥം?

ഒടുവിൽ അവന്റെ നീണ്ട കാത്തിരിപ്പ് അവസാനിച്ചു. ആദ്യം കണ്ട കാവൽക്കാരൻതന്നെ അവനെ കൂടാരത്തിന്റെ അകത്തേക്കാനയിച്ചു. ആ കൂടാരത്തിന്റെ ധാടിയും മോടിയും. അവനാകെ അമ്പരന്നു. ഈ മരുഭൂമിയുടെ നടുവിൽ ഇത്രയും പ്രൗഢിയും ഭംഗിയുമുള്ള ഒരു കൂടാരം... അവന് വിശ്വസിക്കാനായില്ല. തറ മുഴുവൻ അതിമനോഹരമായ പരവതാനികൾ. മേൽത്തട്ടിൽനിന്ന് തൂങ്ങിക്കിടക്കുന്ന ശരറാന്തലുകളുടെ ഞെട്ടുകൾ പൊന്നു കൊണ്ടായിരുന്നു. ഓരോന്നിലും തെളിഞ്ഞുകത്തുന്ന ഒരായിരം മെഴുകുതിരികൾ. കസവുനൂലുകൊണ്ട് അതിവിശേഷമായ തുന്നൽപ്പണികൾ





ചെയ്തിട്ടുള്ള കുഷ്യനുകളിൽ ചാരി നാട്ടുപ്രമാണികൾ അർദ്ധവൃത്താകൃതിയിൽ ഇരുന്നിരുന്നു. തിന്നാനും കുടിക്കാനുമുള്ള പലവിധ സാധനങ്ങൾ നിറച്ച വലിയ വലിയ തട്ടങ്ങളുമായി പരിചാരകർ തിരക്കിട്ടു വന്നുപോകുന്നു. വേറെ ചിലർ ഹുക്കകൾ നിറയ്ക്കുകയും അതിലെ കനൽ കെടാതെ നോക്കുകയും ചെയ്യുന്നു. ധൂമക്കുറ്റികളിൽ നിന്നുയരുന്ന പുകച്ചുരുളുകൾ അവിടെയാകെ സുഖകരമായൊരു വാസന പരത്തുന്നു.

പ്രഭുക്കന്മാർ എട്ടുപേരാണവിടെ ഇരുന്നിരുന്നത്. അതിൽ പ്രധാനി ആരാണെന്ന് ഒറ്റനോട്ടത്തിൽത്തന്നെ അവൻ മനസ്സിലാക്കി. ആ അർദ്ധവൃത്തത്തിന്റെ ഒത്ത നടുവിലിരുന്നിരുന്ന അറബി, അയാളും കസവുനൂലുകൾകൊണ്ട് അലങ്കാരപ്പണികൾ ചെയ്തിട്ടുള്ള വെള്ളവസ്ത്രങ്ങളാണ് ധരിച്ചിരുന്നത്. അദ്ദേഹത്തിന്റെ പുറകിൽ നിന്നിരുന്നു, അവൻ ആദ്യം കണ്ടു സംസാരിച്ച അറബിയുവാവ്...ആദ്യത്തെ ചോദ്യം സംഘത്തലവന്റേതായിരുന്നു.

"വിചിത്രങ്ങളായ നിമിത്തങ്ങളെക്കുറിച്ച് നമ്മുടെ മുമ്പിൽ പറയാൻ വന്ന അപരിചിതനാരാണ്?"

"ഞാൻതന്നെ." തുടർന്നു താൻ കണ്ടതും മനസ്സിലാക്കിയതും അവൻ അവർക്ക് വിശദമായി പറഞ്ഞുകൊടുത്തു.

അപ്പോൾ കൂട്ടത്തിലൊരാൾക്കു സംശയം: "അത്ഭുതംതന്നെ. ഈവക കാര്യങ്ങൾ നമ്മുടെ മരുഭൂമി ഒരു പരദേശിക്കു വെളിപ്പെടുത്തുകയോ? തലമുറകളായി ഈ മണ്ണിൽ കഴിഞ്ഞുകൂടുന്ന നമ്മളൊക്കെ ഇവിടെയുള്ളപ്പോൾ!"

അതിനുള്ള ഉത്തരം അവനു പെട്ടെന്നു പറയാൻ കഴിഞ്ഞു: "നിങ്ങൾ ഈ നാട്ടുകാരനാണ്. ഇവിടെ കാണുന്നതിലും കേൾക്കുന്നതിലും അസാധാരണമായി എന്തെങ്കിലും നിങ്ങൾക്കു തോന്നിയെന്നുവരില്ല. ഒക്കെ മരുഭൂമിയുടെ പ്രകൃതം. എന്റെ സ്ഥിതി അതല്ല. തികച്ചും അന്യനാട്ടുകാരൻ. ഇവിടെ കാണുന്നതൊക്കെയും എന്റെ ശ്രദ്ധ ആകർഷിക്കുന്നു. നിങ്ങൾ കാണാത്തതുകൂടി എന്റെ കണ്ണുകൾ കണ്ടെടുക്കുന്നു."

പ്രപഞ്ചത്തിന്റെ ഭാഷ തനിക്കു വശമാണ്. പ്രകൃതിയിലെ നിഗൂഢതകൾ മനസ്സിലാക്കാൻ അതു തന്നെ സഹായിക്കുന്നു എന്നു കൂടി പറയാൻ അവൻ ഭാവിച്ചതാണ്. പിന്നെ എന്തുകൊണ്ടോ വേണ്ടെന്നുവെച്ചു.

"മരുപ്പച്ചകൾ നിഷ്പക്ഷ മേഖലകളാണ്. ആരും ഇങ്ങോട്ടു കടന്നുവന്ന് ആക്രമിക്കുകയില്ല." മൂന്നാമതൊരാൾ അവനു പറഞ്ഞുകൊടുത്തു.

"അതിനെക്കുറിച്ചൊന്നും എനിക്കറിഞ്ഞുകൂടാ. ഞാൻ കണ്ടത് ഇവിടെ വന്നറിയിച്ചു. വേണമെങ്കിൽ കരുതൽനടപടികളെടുക്കാം. അല്ലെങ്കിൽ തള്ളിക്കളയാം." അവൻ കൂസൽ കൂടാതെ പറഞ്ഞു.

പിന്നെ കുറച്ചുനേരത്തേക്ക് അവർ തമ്മിൽ ഗൗരവമായ ചർച്ചയായിരുന്നു. അറബിയിൽതന്നെ. പക്ഷേ, പ്രത്യേകമായൊരു നാട്ടുഭാഷ. അവന് യാതൊന്നും പിടികിട്ടിയില്ല.

അവൻ പുറത്തേക്കു നടക്കാൻ തിരിഞ്ഞു. പക്ഷേ, കാവൽക്കാർ അവനെ തടഞ്ഞു. അപായസൂചന. അവന് പരിഭ്രമമായി. ഇത് പന്തി

കേടാണല്ലോ. കണ്ടതൊക്കെ മനസ്സിൽ വെച്ചാൽ മതിയായിരുന്നു. ആരോടും പറയേണ്ടിയിരുന്നില്ല. ഇനിയിപ്പോൾ ഇവിടെനിന്ന് രക്ഷപ്പെടുന്നതെങ്ങനെ?

പെട്ടെന്ന് പ്രഭുക്കന്മാരിൽ പ്രധാനി അവന്റെ നേരെ തിരിഞ്ഞു. ചുണ്ടുകൾ അല്പമൊന്നു വിടർന്നു. ഹാവൂ! അവന് തത്കാലത്തേക്കാശ്വാസമായി.

അദ്ദേഹം ആ ചർച്ചയിൽ പങ്കെടുത്തിരുന്നില്ല. അതുവരെയായി ഒരു വാക്കും പറയുകയുമുണ്ടായില്ല. എന്നിട്ടും അവനു തോന്നി ആ അന്തരീക്ഷത്തിൽ അലയടിക്കുന്നത് ശാന്തമായ തരംഗങ്ങളാണെന്ന്. പ്രകൃതിയുടെ രഹസ്യമാർന്ന മുറിപ്പാടുകൾ അവനു കണ്ടറിയാൻ കഴിഞ്ഞു. അവൻ തന്നത്താൻ പറഞ്ഞു, താൻ അബദ്ധമൊന്നും കാണിച്ചിട്ടില്ല. ആ നിമിത്തങ്ങൾ ഇവിടെ വന്നറിയിച്ചത് നന്നായി.

ചർച്ചകൾ അവസാനിച്ചു. എല്ലാവരും ഗോത്രത്തലവന്റെ വാക്കുകൾക്കായി കാതോർത്തു. അവരെക്കാളൊക്കെ പ്രായക്കൂടുതലുണ്ടായിരുന്നു അദ്ദേഹത്തിന്. അവന്റെ നേരെ തലതിരിച്ച് അദ്ദേഹം പറയാൻ തുടങ്ങി; അധികാരം മുറ്റിനിന്ന സ്വരത്തിൽ:

"രണ്ടായിരം വർഷങ്ങൾക്കു മുമ്പ് അകലെ ഏതോ രാജ്യത്ത് സ്വന്തം സ്വപ്നങ്ങളെ വിശ്വസിച്ചു എന്ന കുറ്റത്തിന് ഒരാളെ കഠിനതടവിന് വിധിക്കുകയുണ്ടായി. പിന്നെ അടിമയാക്കി അയാളെ വിറ്റു. ഇവിടത്തുകാരായ കച്ചവടക്കാരിൽ ചിലരാണ് അയാളെ വില കൊടുത്ത് വാങ്ങിയത്. അവർ അയാളെ ഇവിടെ കൊണ്ടുവന്ന് പാർപ്പിച്ചു. സ്വപ്നങ്ങളെ വിശ്വസിക്കുന്നവർ അവ വ്യാഖ്യാനിക്കാനും കഴിവുള്ളവരാണ്." അയാൾ തെല്ലിട നിർത്തി. അവന് മനസ്സിലാക്കാൻ വേണ്ടിയാകാം അദ്ദേഹം സാധാരണ അറബിയിലാണ് സംസാരിച്ചിരുന്നത്: "ഈജിപ്റ്റിലെ രാജാവ് ഫാറോ ഒരിക്കലൊരു സ്വപ്നം കണ്ടു. ക്ഷീണിച്ച് എല്ലുന്തിയ പശുക്കൾ. കൂടെ തടിച്ചുകൊഴുത്ത പശുക്കളും. ഞാൻ പറഞ്ഞ അടിമ വരാൻപോകുന്ന കടുത്ത ക്ഷാമത്തിന്റെ ലക്ഷണമായി ആ സ്വപ്നം വ്യാഖ്യാനിച്ചു. ഫാറോ കരുതൽ നടപടികളെടുത്തു. അങ്ങനെ രാജ്യത്തെ വലിയൊരാപത്തിൽനിന്നു രക്ഷിച്ചു. ആ അടിമയുടെ പേര് ജോസഫ് എന്നായിരുന്നു. അയാളും ഈ നാട്ടുകാരനായിരുന്നില്ല. നിന്നെപ്പോലൊരു പരദേശി. പ്രായവും ഏതാണ്ട് നിന്നോളംതന്നെ."

അദ്ദേഹം പിന്നെയും കുറച്ചു നേരം എന്തോ ആലോചിച്ചിരുന്നു. ആ മുഖത്ത് തികഞ്ഞ ഗൗരവം.

"ഞങ്ങൾ പഴയ പാരമ്പര്യങ്ങളെ മാനിക്കുന്നവരാണ്. ആ ശീലമാണ് അന്ന് ഈജിപ്റ്റിനെ ഭയങ്കരമായ ക്ഷാമത്തിൽനിന്നു രക്ഷിച്ചത്. അതു തന്നെയാണ് ഈജിപ്തുകാരെ ഇത്രയും സമ്പന്നരാക്കിത്തീർത്തതും. പരമ്പരാഗതമായി സിദ്ധിച്ച ഈ അറിവാണ് മരുഭൂമിയിൽ യാത്രചെയ്യാൻ ഞങ്ങളെ സഹായിക്കുന്നത്. വിവാഹാദികാര്യങ്ങളിലും അതേ ആചാരങ്ങൾ ഞങ്ങൾ പിൻതുടരുന്നു. അങ്ങനെ കാലങ്ങളായി പാലിച്ചുവരുന്ന നിയമങ്ങളിലൊന്നാണിത്. മരുഭൂമികൾ സമാധാന മേഖലകളാണ്. കടന്നാക്രമിക്കാനുള്ളതല്ല. രണ്ടുപക്ഷത്തുമുണ്ടാകും ഇതുപോലെയുള്ള ജനവാസസ്ഥലങ്ങൾ. അവ വെട്ടിപ്പിടിക്കുക പ്രയാസമുള്ള കാര്യമല്ല."





ഗോത്രത്തലവന്റെ വാക്കുകൾ തികഞ്ഞ ശ്രദ്ധയോടെ എല്ലാവരും കേട്ടുകൊണ്ടിരുന്നു:

"അതെ, പാരമ്പര്യം ഇങ്ങനെ നിർദ്ദേശിക്കുന്നു. മരുഭൂമിയുടെ വെളിപാടുകൾ തള്ളിക്കളയാനുള്ളതല്ല. നമുക്കറിയാവുന്നതൊക്കെയും നമ്മളെ പഠിപ്പിച്ചത് ഈ മണൽപരപ്പല്ലേ. "

അദ്ദേഹം കൈയൊന്നുയർത്തി. എല്ലാവരും എഴുന്നേറ്റു നിന്നു. സഭ പിരിയുകയായിരുന്നു. ഹുക്കകൾ കെടുത്തി. കാവൽക്കാർ അവരവരുടെ സ്ഥാനത്തു ചെന്നു നിന്നു. അവനും സ്ഥലംവിടാൻ ഭാവിച്ചു. അപ്പോഴേക്കും അദ്ദേഹം വീണ്ടും എന്തോ പറയാൻ തുടങ്ങി:

"ഈ മരുപ്പച്ചയ്ക്കകത്ത് ആരും ആയുധങ്ങൾ കൊണ്ടുനടന്നുകൂടാ എന്ന കല്പന ഞാൻ പിൻവലിച്ചിരിക്കുന്നു. നാളെ പകൽ മുഴുവൻ ശത്രുക്കളുടെ നീക്കമറിയാൻ കണ്ണും കാതും തുറന്ന് നാം ജാഗ്രത പുലർത്തണം. സൂര്യാസ്തമയത്തോടെ അവനവന്റെ ആയുധങ്ങൾ എല്ലാവരും എന്നെ തിരിച്ചേല്പിക്കണം. ശത്രുപക്ഷത്തിൽ പത്തുപേർ കൊല്ലപ്പെട്ടാൽ ഇവന് നമ്മുടെ വകയായി ഒരു സമ്മാനം. ഒരു സ്വർണ്ണനാണയം. കൊല്ലപ്പെടുന്ന ശത്രുക്കളുടെ എണ്ണമനുസരിച്ച് സ്വർണ്ണനാണയങ്ങളുടെ എണ്ണവും കൂടിക്കൊണ്ടിരിക്കും. പക്ഷേ, ഒരാളും ആയുധങ്ങൾ അകാരണമായി ഉപയോഗിച്ചുകൂടാ. ഇങ്ങോട്ടു പ്രയോഗിക്കുകയാണെങ്കിൽ പ്രാണരക്ഷയ്ക്കായി മാത്രം. മരുഭൂമിയെപ്പോലെതന്നെ ആയുധങ്ങൾക്കുമുണ്ട് ഒരു ചഞ്ചലസ്വഭാവം. ഇടയ്ക്കൊന്നെടുത്ത് പെരുമാറിയില്ലെങ്കിൽ പെട്ടെന്നൊരാവശ്യം വരുമ്പോൾ അവ പ്രയോജനപ്പെട്ടെന്നുവരില്ല."

അദ്ദേഹം ഒന്നു നിർത്തി അവന്റെ നേരെ നോക്കി; കാര്യമായെന്തോ പറയാൻ വാക്കുകൾ ഓർത്തെടുക്കുന്നതുപോലെ.

"ഒന്നോർത്തോളൂ." ശാസന നിറഞ്ഞതായിരുന്നു ആ സ്വരം: "നാളെ പകലൊടുങ്ങും മുമ്പേ ഈ ആയുധങ്ങളിലൊന്നും പ്രയോഗിക്കേണ്ടിവന്നില്ലെങ്കിൽ അതിലൊന്ന് നിന്റെ നേരെ ഉയരും. തീർച്ച."

അവൻ കൂടാരത്തിനു പുറത്തേക്കു നടന്നു. നാട്ടുവെളിച്ചമല്ലാതെ മറ്റൊരു വിളക്കും വെട്ടവുമില്ല. ഏതാണ്ട് ഇരുപതു മിനിറ്റു നടക്കണം സ്വന്തം കൂടാരത്തിലെത്താൻ.

നടത്തത്തിനിടയിൽ അവൻ ആലോചിച്ചു: താൻ പ്രപഞ്ചത്തിന്റെ മനസ്സ് തൊട്ടറിഞ്ഞു എന്നതു ശരി. പക്ഷേ, അതിനു കൊടുക്കേണ്ടിവരുന്ന വില, ഒരുപക്ഷേ, തന്റെ ജീവൻതന്നെ. നടക്കാനാകാത്ത പരിഭ്രമം. അവന്റെ ഹൃദയം അതിവേഗം തുടിക്കാൻ തുടങ്ങി. എത്ര അപായകരമായൊരു വെട്ടിലാണ് താൻ വന്നു വീണിരിക്കുന്നത്. അല്ലെങ്കിലും ഇത്തരത്തിലുള്ള പ്രതിസന്ധികൾ. ഇതെത്രാമത്തെ തവണയാണ് താൻ നേരിടുന്നത്. അന്ന്, തന്റെ ആട്ടിൻപറ്റത്തേയും വിറ്റ് സ്വന്തം ജീവിതത്തിന്റെ ലക്ഷ്യവും തേടി യാത്ര പുറപ്പെട്ട ആ ദിവസം, മുതൽ തുടങ്ങിയതാണ് ഇത്. ആ ഒട്ടകക്കാരൻ പറഞ്ഞതുപോലെ, ഏതായാലും ഒരു ദിവസം മരിക്കുമെന്നു തീർച്ച. അത് ഇന്നായാലെന്ത്? നാളെയായാലെന്ത്? ഓരോ ദിവസവും ജീവിക്കാനുള്ളതാണ്.

അല്ലെങ്കിൽ മരിക്കാനുള്ളതാണ്. ഏതാണെന്ന് തീരുമാനിക്കുന്നത് അവനവന്റെ മക്ത്തൂബ്തന്നെ. സ്വന്തം തലയിലെഴുത്ത്.

അവന്റെ മനസ്സ് തത്കാലത്തേക്ക് സ്വസ്ഥമായി. നാളെ വധിക്കപ്പെടാനാണ് തന്റെ വിധി എങ്കിൽ അങ്ങനെയാകട്ടെ. അതായിരിക്കാം ദൈവേച്ഛ. സംഭവിക്കാനുള്ളത് അതേപടിതന്നെ സംഭവിക്കും. എന്നാലും ഒരു കാര്യമോർത്ത് ആശ്വസിക്കാം: മരിക്കും മുമ്പേ കടൽ കടന്ന് ഇക്കരെ എത്താൻ കഴിഞ്ഞു, ചില്ലുപാത്രക്കടയിൽ ജോലി ചെയ്യാൻ കഴിഞ്ഞു, മരുഭൂമിയിലെ നിശ്ശബ്ദത മനസ്സിലാക്കാൻ കഴിഞ്ഞു, ഫാത്തിമയുടെ കണ്ണുകളിലെ സൗന്ദര്യം നുകരാൻ കഴിഞ്ഞു. സ്വന്തം നാടും വീടും വിട്ടിറങ്ങിയിട്ട് നാളുകളെത്രയായി. ഒന്നു തീർത്തു പറയാം: അന്നുമുതൽ ഇന്നുവരെ ഓരോ ദിവസവും താൻ തികച്ചും ജീവിച്ചുതീർത്തു എന്ന്. ഇത്രയൊക്കെ കാണാനും മനസ്സിലാക്കാനുമുള്ള അവസരമുണ്ടായല്ലോ. അതോർത്ത് അഭിമാനിക്കാം. വേറെ ഏതെങ്കിലുമൊരാട്ടിടയന് കിട്ടിയിട്ടുണ്ടാകുമോ തന്നെപ്പോലെ ഈ ഭാഗ്യം!

പെട്ടെന്ന് ഇടിവെട്ടുംപോലെ ഭയങ്കരമായൊരു മുഴക്കം. അതി ശക്തിയായി ആഞ്ഞടിച്ച കാറ്റിൽ കാലുറപ്പിച്ചു നിൽക്കാനാകാതെ അവൻ അവിടെത്തന്നെ വീണുപോയി. ആ കാറ്റിന്റെ ഊക്കിൽ ഉയർന്നുപൊങ്ങിയ മണൽത്തരികൾ മാനത്തെ ചന്ദ്രനെ അപ്പാടെ മറച്ചു. അതിനിടയിൽ അവന്റെ തൊട്ടുമുമ്പിൽ വളരെ വലിയൊരു വെള്ളക്കുതിര. പേടിപ്പെടുത്തുന്ന വിധത്തിൽ ഉച്ചത്തിൽ അത് അമറുന്നു.

കാഴ്ച മറയ്ക്കുന്ന ആ പൊടിക്കാറ്റ് ക്രമേണ അടങ്ങി. മുമ്പിൽ കണ്ട കാഴ്ച. അവൻ ഭയന്നു വിറയ്ക്കുകതന്നെ ചെയ്തു. കുതിരയുടെ പുറത്ത് അടിമുടി കറുത്ത വസ്ത്രംകൊണ്ടു മൂടിയ ഒരാൾ. അയാളുടെ ഇടത്തെ തോളിൽ ഒരു പരുന്ത്. തലയിൽ തലപ്പാവുണ്ട്. കണ്ണുകളൊഴിച്ച് മുഖം മുഴുവൻ ഒരു കറുത്ത തുണികൊണ്ട് മൂടിയിരിക്കുന്നു. മരുഭൂമിയിൽ സാധാരണയായി കാണുന്ന ബെഡോയിന്മാരിൽ ഒരാളാണെന്നേ തോന്നൂ. പക്ഷേ, ശ്രദ്ധിച്ചാൽ മനസ്സിലാക്കാം അങ്ങനെയൊരു സാമാന്യക്കാരനല്ല അയാൾ എന്ന്. ആ മട്ടും മാതിരിയും അതു വിളിച്ചുപറയുന്നുമുണ്ട്.

അയാൾ തന്റെ വാളുറയിൽനിന്ന് സാമാന്യത്തിലധികം വലുപ്പമുള്ളൊരു വളഞ്ഞ വാൾ ഊരിയെടുത്തു. നിലാവെളിച്ചത്തിൽ അതിന്റെ ഉരുക്കുനാക്ക് വെട്ടിത്തിളങ്ങി.

"ആർക്കാണിത്ര ധൈര്യം?" അയാളുടെ ഒച്ച അവിടെയുള്ള അമ്പതിനായിരം ഈന്തപ്പനകളിലും തട്ടി മാറ്റൊലിക്കൊള്ളുന്നതുപോലെ: "കഴുകന്മാരുടെ പറക്കൽ നോക്കി അർത്ഥം വ്യാഖ്യാനിക്കാൻ?"

"ആ ധൈര്യം കാട്ടിയത് ഞാനാണ്." അവൻ പറഞ്ഞു.

അവന് ഓർമ്മ വന്നത് മാതാമോറോസ് എന്ന പുണ്യവാളന്റെ രൂപമാണ്. വെളുത്ത കുതിരപ്പുറത്തു കയറി അവിശ്വാസികളെ അതിന്റെ കുളമ്പടിക്കീഴിൽ ചവിട്ടി മെതിക്കുന്ന പുണ്യവാളൻ! തന്റെ മുമ്പിൽ നിൽക്കുന്ന ആൾ. കാഴ്ചയിൽ തികച്ചും അതുപോലെതന്നെ. പക്ഷേ, ഒരു കാര്യത്തിലേ വ്യത്യാസമുള്ളൂ. ഇവിടെ നിന്ദിക്കപ്പെടുന്നത് താനെന്ന വിശ്വാസിയാണ്.





"ഞാൻതന്നെയാണ് ആ സാഹസം കാട്ടിയത്." തല കൊയ്യുന്നെങ്കിൽ കൊയ്യട്ടെ എന്ന ഭാവത്തോടെ തലകുനിച്ചുകൊണ്ടവൻ പറഞ്ഞു: "പ്രപഞ്ചാത്മാവിന്റെ പ്രേരണയായിരുന്നു. ഒട്ടനവധി പേരുടെ പ്രാണൻ രക്ഷിക്കാനാകുമല്ലോ എന്നും ഞാൻ വിചാരിച്ചു."

അവന്റെ കഴുത്തിലേക്ക് ആ വാൾ വന്നു വീഴുകയുണ്ടായില്ല. വാൾമുനകൊണ്ട് അവന്റെ നെറ്റിയിൽ അയാളൊന്നു കുത്തി. ഒരു തുള്ളി രക്തം അതിൽ പുരണ്ടു.

അവനോടൊപ്പം അയാളും അവിടെ ഏതാനും നിമിഷം സ്തബ്ധനായി നിന്നു.

ഓടി രക്ഷപ്പെടണമെന്ന തോന്നൽപോലും അവനുണ്ടായിരുന്നില്ല. മനസ്സിൽ എന്തെന്നില്ലാത്തൊരാഹ്ളാദം. തന്റെ ജീവിതം ഇവിടെ അവസാനിക്കാൻപോകുകയാണ്. ഒരു സ്വപ്നം സഫലമാക്കാൻ വേണ്ടി. ഫാത്തിമയ്ക്കുവേണ്ടി താൻ പ്രാണൻ ത്യജിക്കുന്നു. മരണത്തെക്കുറിച്ചോർത്ത് ആശങ്കപ്പെടേണ്ടതില്ല. പ്രപഞ്ചാത്മാവ് തന്നെ കാത്ത് കൈയും നീട്ടിപ്പിടിച്ചു നിൽക്കുന്നു. ഇനി ഏതാനും നിമിഷം മാത്രം. താനും ആ വിശ്വചേതനയുടെ ഒരംശമായി മാറും. നാളെ തന്റെ ശത്രുക്കളും പ്രപഞ്ചാത്മാവിൽ വിലയം പ്രാപിക്കും.

കുതിരക്കാരന്റെ വാൾമുന അപ്പോഴും അവന്റെ നെറ്റിയിൽത്തന്നെയായിരുന്നു: "പറയൂ, പരുന്തുകളുടെ പറക്കൽ കണ്ട് ഭാവി പ്രവചിക്കാൻ ഒരുമ്പെട്ടതെന്തുകൊണ്ടാണ്?"

"പക്ഷികൾ കാട്ടിയ അടയാളം എനിക്കു വ്യക്തമായി മനസ്സിലാക്കാൻ കഴിഞ്ഞു. ഈ മരുപ്പച്ചയെ അപകടത്തിൽനിന്ന് രക്ഷിക്കണമെന്ന് അവ ആഗ്രഹിച്ചിരിക്കാം. നാളെ നിങ്ങളെല്ലാം ചത്തൊടുങ്ങാൻ പോകുന്നു. നിങ്ങളുടെ പക്ഷത്തുള്ളതിനെക്കാൾ വളരെയധികം പേർ അവിടെ മരുപ്പച്ചയിലുണ്ട്."

എന്നിട്ടും തന്റെ വാൾ അവന്റെ നെറ്റിയിൽനിന്ന് അയാൾ മാറ്റുകയുണ്ടായില്ല: "ഈശ്വരന്റെ ഹിതം. അതു മാറ്റാൻ നീയാരാണ്?"

"ആ സൈന്യങ്ങളെ സൃഷ്ടിച്ചത് ദൈവമാണ്. ഈ കഴുകന്മാരെ സൃഷ്ടിച്ചതും അദ്ദേഹംതന്നെ. പക്ഷികളുടെ ഭാഷ എനിക്കു മനസ്സിലാക്കിത്തന്നതും അവിടന്നുതന്നെ. എല്ലാം ഒരേ കൈകൾകൊണ്ട് സൃഷ്ടിക്കപ്പെട്ടവ." ഒട്ടകക്കാരന്റെ വാക്കുകൾ ഓർത്തെടുത്തുംകൊണ്ട് അവൻ പറഞ്ഞു.

അയാൾ മെല്ലെ അവന്റെ നെറ്റിയിൽനിന്ന് തന്റെ വാൾ നീക്കി. അവന്റെ മനസ്സിൽ അളവറ്റ ആശ്വാസം. അപ്പോഴും അവനു തോന്നിയില്ല, അവിടെ നിൽക്കാതെ ഓടി രക്ഷപ്പെടണമെന്ന്.

"ഭാവിയെക്കുറിച്ച് എന്തെങ്കിലും വെളിപ്പെടുത്തുമ്പോൾ പ്രത്യേകം മനസ്സിരുത്തണം." അയാളുടെ സ്വരം: "വിധിയുടെ കുറിമാനങ്ങൾ. ഒരാൾക്കും അവ മാറ്റാൻ സാദ്ധ്യമല്ല."

"ഞാൻ കണ്ടത് ഒരു പടനീക്കം മാത്രം. അതിന്റെ അവസാനം എന്താകുമെന്ന് ഞാൻ കാണുകയുണ്ടായില്ല." പേടി കൂടാതെ അവൻ പറഞ്ഞു.

എന്തോ, ആ മറുപടി അയാളെ തൃപ്തനാക്കി എന്നു തോന്നുന്നു. അപ്പോഴും ഓങ്ങിപ്പിടിച്ച വാൾ ഉറയിൽ തിരുകിയിരുന്നില്ല: "നിന്നെപ്പോലൊരുപരദേശിക്ക് ഈ മരുഭൂമിയിലെന്തു കാര്യം?"

"പ്രത്യേകിച്ചൊന്നുമില്ല. അഥവാ ഞാൻ പറഞ്ഞാൽത്തന്നെയും നിങ്ങൾക്കു മനസ്സിലായെന്നുംവരില്ല.. ഞാൻ എന്റെ തനതായ ഒരു ലക്ഷ്യവും മുന്നിൽ കണ്ട് യാത്രതിരിച്ചിരിക്കുകയാണ്."

അയാൾ വാൾ ഉറയിലേക്കു തിരുകി. അവന് ശ്വാസം നേരെ വീണു. "ഞാൻ നിന്റെ ധൈര്യം പരീക്ഷിക്കുകയായിരുന്നു. " അയാൾ പറഞ്ഞു.

"ആത്മധൈര്യം കൈമുതലായുള്ളവർക്കേ പ്രകൃതിയുടെ മനസ്സറിയാൻ കഴിയൂ."

അവന് അത്ഭുതം തോന്നി. സാധാരണയാർക്കും അറിയാത്ത കാര്യങ്ങളാണല്ലോ ഇയാൾ പറഞ്ഞുകൊണ്ടുവരുന്നത്. "നീ യാത്ര തുടരണം. ഇത്രത്തോളം വന്നില്ലേ. ഇനി വേണ്ടെന്നു വെക്കരുത്." അയാൾ പറഞ്ഞു: "മരുഭൂമിയെ ഇഷ്ടപ്പെട്ടോളൂ. പക്ഷേ, അപ്പാടെ വിശ്വസിക്കരുത്. അവൾ ഓരോരുത്തരെയും പരീക്ഷിച്ചുകൊണ്ടേ ഇരിക്കും. ഓരോ ചുവടും ഓരോ വെല്ലുവിളിയായി കാണണം. കാലിടറിയാൽ പിന്നെ രക്ഷയില്ല. മരണംതന്നെ ഫലം."

അവനു തോന്നി, ഈയാളും സംസാരിക്കുന്നത് ജ്ഞാനിയായ ആ വൃദ്ധരാജാവിന്റെ ഭാഷയാണല്ലോ.

"നാളെ നീ മുൻകൂട്ടി കണ്ടതുപോലെ ഒരു പോരാട്ടം നടക്കുമെങ്കിൽ, പകൽ കഴിഞ്ഞിട്ടും നീ ജീവനോടെ ഇരിക്കുന്നുവെങ്കിൽ, എന്നെ വന്നു കാണണം." അയാൾ നിർദ്ദേശിച്ചു.

"അതിന് എവിടെയാണ് നിങ്ങളുടെ താമസം?" അവന്റെ ചോദ്യം മുഴുവനാകുംമുമ്പുതന്നെ അയാൾ തന്റെ കുതിരയെ ഓടിച്ചു പാഞ്ഞുപോയി. എന്നാലും അവന്റെ ചോദ്യത്തിനു മറുപടിയെന്നോണം ചമ്മട്ടിയേന്തിയ തന്റെ വലതുകൈ അയാൾ നീട്ടി, തെക്കോട്ട്.

പെട്ടെന്ന് അവന്റെ മനസ്സുണർന്നു. കാര്യം വ്യക്തമായി. ഇതാണ് ആ ആൽകെമിസ്റ്റ്.

പിറ്റേദിവസം നേരം പുലർന്നതോടെ ഏതാണ്ട് രണ്ടായിരം ഭടന്മാർ അൽഫയൂം മരുപ്പച്ചയുടെ നാനാഭാഗങ്ങളിലായി സ്ഥാനമുറപ്പിച്ചു. ഉച്ചയായപ്പോഴേക്കും അഞ്ഞൂറോളം സൈനികർ അടങ്ങുന്ന ഒരു സംഘം ചക്രവാളത്തിനരികെ കാണാറായി. വടക്കുനിന്ന് കുതിരസ്സവാരി ചെയ്താണവർ വന്നിരുന്നത്. കാഴ്ചയിൽ സാധാരണ ഒരു യാത്രാസംഘം. സമാധാനപരമായ നീക്കങ്ങൾ. പക്ഷേ, അവരെല്ലാവരുംതന്നെ തങ്ങളുടെ നീണ്ട മേൽക്കുപ്പായങ്ങൾക്കടിയിൽ പല വിധത്തിലുള്ള ആയുധങ്ങൾ കരുതിവെച്ചിരുന്നു. അവർ നേരെ കയറിച്ചെന്നത് ഗോത്രത്തലവന്റെ വെള്ളക്കൂടാര





ത്തിലേക്കാണ്; കുറുവാളുകളും കൈത്തോക്കുകളുമേന്തി ആക്രമണത്തിനു തയ്യാറായി പക്ഷേ, ആ കൂടാരം തികച്ചും ശൂന്യമായിരുന്നു.

കരുതലോടെ കാത്തുനിന്നവർ നിമിഷങ്ങൾക്കുള്ളിൽ ശത്രുക്കളെ വളഞ്ഞു. അരമണിക്കൂറിനകം ഒരാളൊഴികെ ബാക്കിയുള്ളവരൊക്കെ കൊല്ലപ്പെട്ടു.

കുട്ടികളെ മുഴുവൻ കുറച്ചകലെയുള്ള ഒരു പനംതോപ്പിലേക്ക് മാറ്റി പാർപ്പിച്ചിരുന്നു. ഈ പോരാട്ടമൊന്നും അവർ കാണുകയുണ്ടാ യില്ല. സ്ത്രീകൾ അവരവരുടെ കൂടാരങ്ങളിൽതന്നെയിരുന്നു; പുരുഷന്മാരുടെ ആയുസ്സിനായി ദൈവത്തോട് പ്രാർത്ഥിച്ചുകൊണ്ട്. അവരും കാണുകയുണ്ടായില്ല അവിടെ നടന്ന രക്തച്ചൊരിച്ചിൽ. സാധാരണം എന്നു തോന്നിച്ച ആ ദിവസത്തിന്റെ അസാധാരണത്വം എടുത്തു കാട്ടിയത് ആ വെളുത്ത കൂടാരത്തിനു ചുറ്റും ചിതറിക്കിടന്നിരുന്ന ശത്രുക്കളുടെ ശവശരീരങ്ങൾ മാത്രമായിരുന്നു.

ശത്രുപക്ഷത്തിന്റെ സേനാധിപൻ മാത്രമേ ജീവനോടെ ബാക്കിയുണ്ടായുള്ളൂ. അന്നുച്ചതിരിഞ്ഞ് നാട്ടുകൂട്ടത്തിനു മുമ്പിൽ അയാളെ കൊണ്ടുവന്നു നിർത്തി. അവർ അയാളോടു ചോദിച്ചു, മരുപ്പച്ചകൾ ആക്രമിക്കാൻ പാടുള്ളതല്ല എന്ന നിയമം എന്തുകൊണ്ട് ലംഘിച്ചുവെന്ന്. വേറെ ഗതിയൊന്നുമില്ലാഞ്ഞിട്ട് എന്നായിരുന്നു അയാളുടെ മറുപടി.

മരുഭൂമിയിൽ അനിശ്ചിതമായി നീണ്ടുപോകുന്ന യുദ്ധം. തിന്നാനും കുടിക്കാനും ഒന്നും കിട്ടാതെ പോരടിച്ചുതളർന്ന പടയാളികൾ. അവർ പ്രശ്നപരിഹാരമായി കണ്ട എളുപ്പവഴി: ഈ മരുപ്പച്ച കൊള്ളയടിക്കാം. വിശപ്പും തളർച്ചയും തീർത്ത് തിരിച്ചുചെന്ന് യുദ്ധം തുടരാം.

നാട്ടുകാർക്ക് കാര്യം മനസ്സിലായി. ആ പാവം പട്ടാളക്കാരനോട് അലിവും തോന്നി. പക്ഷേ, മരുഭൂമിയിലെ നിയമം ലംഘിച്ചതിനുള്ള ശിക്ഷ, അയാൾക്കു കൊടുക്കാതെ വയ്യ. ഈ കുറ്റത്തിനുള്ള ശിക്ഷ നിന്ദ്യമായ മരണമാണ്. വെടിയുണ്ടയോ വാളോ ഇയാൾ അർഹിക്കുന്നില്ല. കരിഞ്ഞുണങ്ങിയ ഒരു പനയുടെ മീതെ അവർ അയാളെ കെട്ടിത്തൂക്കി. ജീവനറ്റ ആ ശരീരം എല്ലാവരും കാൺകെ ഒരു കയർത്തുമ്പിൽ കാറ്റത്ത് വട്ടം ചുറ്റി.

ഗോത്രത്തലവൻ അവനെ ആളയച്ചു വരുത്തി. നേരത്തെ പറഞ്ഞിരുന്നതുപോലെ സമ്മാനമായി അമ്പതു സ്വർണ്ണനാണയങ്ങൾ എണ്ണിക്കൊടുത്തു. അപ്പോഴും അദ്ദേഹം പണ്ടത്തെ ജോസഫ് എന്ന പ്രവാചകന്റെ കഥ ആവർത്തിച്ചു.

"നിനക്കിവിടെത്തന്നെ നിന്നുകൂടേ. ഈ മരുപ്പച്ചയിൽ, നമ്മുടെ ഉപദേഷ്ടാവായി?" അദ്ദേഹം ചോദിച്ചു.

സൂര്യൻ അസ്തമിച്ചു. ആകാശത്ത് നാലഞ്ചു നക്ഷത്രങ്ങൾ തിളങ്ങാൻ തുടങ്ങി. അവൻ തെക്കോട്ടു നടന്നു. കുറെ ചെന്നപ്പോൾ ഒറ്റ തിരിഞ്ഞു നിൽക്കുന്നൊരു കൂടാരം. അതിലേ കടന്നുപോയ ഒരു കൂട്ടം അറബികൾ അവനെ വിളിച്ചുപറഞ്ഞു: "സൂക്ഷിച്ചോളൂ. ഭൂതപ്രേതപിശാചുക്കളുടെ വാസസ്ഥാനമാണ്." അവൻ അത് കാര്യമാക്കിയില്ല. അവിടെത്തന്നെ കാത്തിരിക്കാൻ തീരുമാനിച്ചു.

ചന്ദ്രൻ ഉദിച്ചുപൊങ്ങിയിട്ടേ ആൽകെമിസ്റ്റ് അവന്റെ മുമ്പിൽ വരികയുണ്ടായുള്ളു. കുതിരപ്പുറത്തു കയറി, തോളിൽ രണ്ട് ചത്ത കഴുകന്മാരെയും തൂക്കിയിട്ട്, അയാൾ അവന്റെ അരികിൽ വന്നു നിന്നു.

"ഞാനിവിടെയുണ്ട്." അവൻ പറഞ്ഞു.

"നീ ഇവിടെ വരരുതായിരുന്നു." അയാൾ പ്രതികരിച്ചു: "അല്ലെങ്കിൽ നിന്റെ വിധിതന്നെയായിരിക്കും നിന്നെ ഇവിടെക്കൊണ്ടെത്തിച്ചത്."

"ഗോത്രങ്ങൾ തമ്മിൽ യുദ്ധം നടന്നുകൊണ്ടിരിക്കെ മരുഭൂമിയിൽക്കൂടിയുള്ള യാത്ര അസാദ്ധ്യം. അതുകൊണ്ടാണ് ഞാനിവിടെ വന്നത്. "

അയാൾ കുതിരപ്പുറത്തുനിന്നിറങ്ങി കൂടാരത്തിനു നേരെ നടന്നു. കൂടെ ചെല്ലാൻ അവനോടാംഗ്യം കാണിച്ചു.

മരുപ്പച്ചകളിൽ സാധാരണയായി കാണുന്ന കൂടാരങ്ങൾപോലെതന്നെ. അവന്റെ കണ്ണുകൾ അവിടെയാകെ പരതി; ലോഹം ഉരുക്കി സ്വർണ്ണമാക്കാൻ വേണ്ട പ്രത്യേകതരം ചൂളകളും ഉപകരണങ്ങളും അവിടെയെങ്ങാനുമുണ്ടോ? പക്ഷേ, അങ്ങനെയൊന്നും കണ്ണിൽപ്പെടുകയുണ്ടായില്ല. ഒരു മൂലയിൽ ഏതാനും പുസ്തകങ്ങൾ.. അപ്പുറത്തു മാറി ഭക്ഷണം പാകം ചെയ്യുന്നതിനുള്ള അടുപ്പ്. വിചിത്രമായ ചിത്രപ്പണികൾ ചെയ്ത ഒരു പരവതാനി നിലത്തു വിരിച്ചിരുന്നു.

"അവിടെ ഇരിക്ക്." അയാൾ അവനെ ക്ഷണിച്ചു: "ആദ്യം നമുക്കെന്തെങ്കിലും കുടിക്കാം. പിന്നെ ഇവറ്റയെ തിന്നാം."

അവനു തോന്നി, തലേന്നാൾ അവന്റെ കണ്ണിൽപ്പെട്ട ആ രണ്ടു കഴുകന്മാർതന്നെയാണ് ഇപ്പോൾ അവിടെ ചത്തുകിടക്കുന്നതെന്ന്. എന്നാലും അവൻ ഒന്നും പറയുകയുണ്ടായില്ല.

അയാൾ അടുപ്പു കത്തിച്ചു. ക്രമേണ സുഖകരമായൊരു മണം അവിടെയെങ്ങും പരന്നു. ഹുക്കയുടെ പുകയെക്കാൾ നല്ല ഒരു വാസന.

"എന്നെ കാണണമെന്നു പറഞ്ഞതെന്തിനാണ്?" അവൻ ചോദിച്ചു.

"നിമിത്തങ്ങൾ അങ്ങനെ സൂചിപ്പിച്ചു. കാറ്റാണ് പറഞ്ഞത് നീ ഇവിടെ വന്നെത്തുമെന്നും സഹായം വേണ്ടിവരുമെന്നും."

"കാറ്റു പറഞ്ഞത് എന്നെക്കുറിച്ചാവാൻ വഴിയില്ല." അവന്റെ വാക്കുകളിൽ നേരിയ ഒരു അവിശ്വസനീയത: "എന്റെ കൂടെയുള്ള വിദേശിയെയായിരിക്കും ഉദ്ദേശിച്ചിരിക്കുക. ഒരു ഇംഗ്ലീഷുകാരൻ. അയാളാണ് നിങ്ങളെ അന്വേഷിച്ചുകൊണ്ടുനടക്കുന്നത്."

"അതെനിക്കറിയാം." അയാൾ അവന്റെ സംശയം എറ്റി നീക്കി." അയാൾക്ക് വേറെയും പല കാര്യങ്ങൾ ചെയ്തുതീർക്കാനുണ്ട്. ഏതായാലും അയാൾക്ക് വഴി തെറ്റിയിട്ടില്ല. മരുഭൂമിയെ കുറേശ്ശെയായി മനസ്സിലാക്കാൻ തുടങ്ങിയിരിക്കുന്നു."

"ഞാനോ? എന്നെക്കുറിച്ചെന്താണ് പറയാനുള്ളത്?"

"എന്തെങ്കിലും നേടിയെടുക്കണമെന്ന് ഒരാൾ പൂർണ്ണമനസ്സോടെ ആഗ്രഹിച്ചാൽ ആ ആഗ്രഹം സഫലമാക്കാനായി ലോകം മുഴുവൻ അവന്റെ സഹായത്തിനെത്തും." ആൽകെമിസ്റ്റ് പറഞ്ഞു. അവനതിശയം തോന്നി.





അന്ന് ജ്ഞാനിയായ രാജാവു പറഞ്ഞ അതേ വാക്കുകൾ ഇന്നിവിടെ ഇയാൾ ഏറ്റുപറയുന്നല്ലോ.

അവന് അയാൾ പറഞ്ഞതിന്റെ പൊരുൾ പിടികിട്ടി. സ്വന്തം ലക്ഷ്യപ്രാപ്തിയിൽ തന്നെ സഹായിക്കാനായി ഇതാ വേറൊരാൾകൂടി കൈ നീട്ടിയിരിക്കുന്നു.

"ശരി. ഇനി ഞാൻ ചെയ്യേണ്ടതെന്താണെന്ന് നിങ്ങളെനിക്ക് പറഞ്ഞു തരും, ഇല്ലേ?"

"എന്നു കരുതണ്ട. അറിയേണ്ടതെല്ലാം നീ അറിഞ്ഞുകഴിഞ്ഞിരിക്കുന്നു. നിന്റെ നിധിയിരിക്കുന്നിടം ചൂണ്ടിക്കാട്ടിത്തരാൻ മാത്രമേ എനിക്കാവൂ."

"പക്ഷേ, ഇവിടെ യുദ്ധം തുടർന്നുകൊണ്ടിരിക്കുകയല്ലേ?" അവൻ പിന്നേയും അതുതന്നെ പറഞ്ഞു.

"എനിക്കറിയാം മരുഭൂമിയിൽ എന്താണ് നടക്കുന്നതെന്ന്."

"എന്റെ നിധി ഞാൻ കണ്ടെത്തിക്കഴിഞ്ഞിരിക്കുന്നു. എനിക്കിപ്പോൾ സ്വന്തമായൊരൊട്ടകമുണ്ട്. സ്ഫടികക്കടയിൽനിന്നു സമ്പാദിച്ച പണമുണ്ട്. പുറമേ അമ്പതു സ്വർണ്ണനാണയം വേറെയും. ഇത്രയൊക്കെ കൈയിലുണ്ടെങ്കിൽ നാട്ടിൽ ചെന്നാൽ ഞാനൊരു പണക്കാരനാകും."

"പക്ഷേ, ഇതൊന്നുംതന്നെ നിനക്ക് പിരമിഡിനടുത്തുനിന്ന് കിട്ടിയതല്ലല്ലോ?"

"അതിനെന്താ? എനിക്കു ഫാത്തിമയെ കിട്ടിയല്ലോ. അതിലും വലിയൊരു നിധി വേറെ എവിടെനിന്നു കിട്ടാൻ!"

"അവളേയും കിട്ടിയത് പിരമിഡിൽനിന്നല്ലല്ലൊ."

കുറച്ചു നേരത്തേക്ക് രണ്ടുപേരും ഒന്നും മിണ്ടുകയുണ്ടായില്ല. ആഹാരത്തിൽ മാത്രമായിരുന്നു ശ്രദ്ധ. ആൽകെമിസ്റ്റ് ഒരു കുപ്പി തുറന്നു. ചുവന്ന നിറത്തിലുള്ള ഒരു പാനീയം അവന്റെ കോപ്പയിലേക്കൊഴിച്ചു. അത് വീഞ്ഞായിരുന്നു. ഇത്രയും രുചിയുള്ള വീഞ്ഞ് അവൻ മുമ്പു കുടിച്ചിരുന്നില്ല.

"ഇവിടെ വീഞ്ഞുകുടിക്കാൻ പാടില്ല എന്നില്ലേ?" അവൻ ചോദിച്ചു.

"മനുഷ്യന്റെ വായയ്ക്കകത്തേക്കു പോകുന്നതല്ല ചീത്ത. അവിടെനിന്ന് പുറത്തേക്കു വരുന്നതാണ്." ആൽകെമിസ്റ്റ് പറഞ്ഞു.

വീഞ്ഞു കുടിച്ചതോടെ മനസ്സിലൊരു ലാഘവം. ഭക്ഷണം കഴിഞ്ഞ് രണ്ടുപേരും കൂടാരത്തിനു പുറത്തു വന്നിരുന്നു. ചന്ദ്രൻ നല്ലവണ്ണം തെളിഞ്ഞു പ്രകാശിക്കുന്നുണ്ടായിരുന്നു. ആ നിറഞ്ഞ നിലാവെളിച്ചത്തിൽ നക്ഷത്രങ്ങൾ വല്ലാതെ മങ്ങിയതായി തോന്നി.

അവന്റെ മുഖത്ത് പ്രകടമായ ഉണർവ്വും ഉത്സാഹവും. ആൽകെമിസ്റ്റ് പറഞ്ഞു: "കുടിച്ചു രസിക്കണം. നാളെ പടക്കളത്തിലേക്കിറങ്ങേണ്ട യോദ്ധാവാണെന്ന് സങ്കല്പിക്കുക. ഈ രാത്രി പൂർണ്ണമായും വിശ്രമിക്കണം. ഒരു കാര്യം ഓർമ്മവെച്ചോളൂ. നിന്റെ മനസ്സെവിടെയാണോ അവിടെത്തന്നെയാണ് നീ തേടുന്ന നിധിയും. അതു തേടി കണ്ടുപിടിക്കേണ്ടത് നിന്റെ കർത്തവ്യം. അപ്പോഴേ നീ കണ്ടതും പഠിച്ചതുമൊക്ക അർത്ഥവത്താകൂ."

"നാളെ ഈ ഒട്ടകത്തിനെ വിറ്റ് നല്ലൊരു കുതിരയെ വാങ്ങണം. ഒട്ടകങ്ങളെ വിശ്വസിച്ചുകൂടാ. യാതൊരു ക്ഷീണവും കൂടാതെ ആയിരമായിരം

കാതങ്ങൾ അവൻ നടന്നോളും. പിന്നെ ഓർക്കാപ്പുറത്തൊരു ദിവസം യാതൊരു മുന്നറിയിപ്പുമില്ലാതെ അവൻ വഴിയിൽ മുട്ടുകുത്തി വീഴും, ചാകും. കുതിരകളങ്ങനെയല്ല. ക്രമേണയാണ് അവ തളരുക. നമുക്ക് മുൻകൂട്ടി കാണാൻ കഴിയും. പെട്ടെന്നൊരു ദിവസം വഴിയിൽ വീണു ചത്തെന്നു വരില്ല." അയാൾ അവനു വേണ്ട നിർദ്ദേശങ്ങൾ നൽകി.

പിറ്റേന്നു രാത്രി അവൻ പറഞ്ഞതുപോലെ ആൽകെമിസ്റ്റിന്റെ പാർപ്പിടത്തിലെത്തി. ഇത്തവണ കുതിരസവാരി ചെയ്താണ് ചെന്നത്. സ്വയം കുതിരപ്പുറത്തു കയറി അയാളും തയ്യാറായി വന്നു. ഇടത്തെ ചുമലിൽ ഒരു പരുന്തിനെ ഇരുത്തിയിരുന്നു.

"നമുക്കു പുറപ്പെടാം." അയാൾ പറഞ്ഞു: "മരുഭൂമിയിൽ ജീവന്റെ തുടിപ്പുള്ള സ്ഥലം തിരഞ്ഞു കണ്ടുപിടിക്കണം. ജീവന്റെ അടയാളം കണ്ടെത്താൻ കഴിയുന്നവനേ നിധി കൈക്കലാക്കാനുള്ള യോഗ്യതയുണ്ടാകൂ."

അവർ യാത്രയായി. വഴി കാട്ടാൻ നിലാവെളിച്ചംമാത്രം. അവന്റെ മനസ്സിൽ വല്ലാത്ത ആശങ്ക: ഈ മണൽക്കാട്ടിൽ ജീവന്റെ തുടിപ്പുള്ള സ്ഥലം താനെങ്ങനെ കണ്ടെത്താൻ. മരുഭൂമിയെക്കുറിച്ച് അത്രയ്ക്കൊന്നും വിവരമില്ല താനും. തന്റെ പരിഭ്രമം അയാളോടു തുറന്നു പറഞ്ഞാലോ. വേണ്ട. ഉള്ളിലെന്തോ ഒരു ശങ്ക.

അവർ ചെന്നു നിന്നത് ഒരു പാറക്കൂട്ടത്തിനരികെയാണ്. ഒരു നിമിഷം അവനോർമ്മവന്നു. തലേന്നാൾ ഈ ഭാഗത്തു വെച്ചാണല്ലോ താൻ ആ രണ്ടു പരുന്തുകളെ കണ്ടത്. പക്ഷേ, ഇവിടെ ഇപ്പോൾ യാതൊരു ഒച്ചയും അനക്കവുമില്ല.

"എനിക്കറിഞ്ഞുകൂടാ." ഒടുവിൽ അവൻ തുറന്നു പറഞ്ഞു: "ഈ മണൽപ്പരപ്പിൽ ജീവൻ ഒളിഞ്ഞിരിക്കുന്നിടം ഞാനെങ്ങനെ ചൂണ്ടിക്കാട്ടാൻ. എന്നാലും ഇവിടെ എവിടെയൊ ജീവനുള്ള വസ്തു ഉണ്ടെന്നു തീർച്ച. പക്ഷേ, അത് കൃത്യമായി എവിടെയാണെന്ന്."

"ജീവൻ ജീവനെ ആകർഷിക്കും."

ആ പറഞ്ഞത് അവനു മനസ്സിലായി. അവൻ കുതിരയുടെ കടിഞ്ഞാൺ അയച്ചു പിടിച്ചു. പാറക്കൂട്ടങ്ങളും മണൽക്കൂനകളും പിന്നിട്ട് കുതിര കുതിച്ചു പാഞ്ഞു.

ആൽകെമിസ്റ്റും തന്റെ കുതിരപ്പുറത്ത് അവനെ പിൻതുടർന്നു. അങ്ങനെ ഏതാണ്ട് അരമണിക്കൂറോളം. മരുപ്പച്ചയിലെ ഈന്തൽതോട്ടങ്ങൾ തീരെ കാണാതായി. മാനത്ത് തികഞ്ഞ വട്ടത്തിൽ തിളങ്ങുന്ന ചന്ദ്രൻ. ചന്ദ്രികയിൽ മണലിൽ കിടക്കുന്ന വെള്ളാരങ്കല്ലുകൾ കൂടുതൽ ശോഭയാർന്നു. പെട്ടെന്ന് അവന്റെ കുതിരയുടെ വേഗം കുറഞ്ഞു.

"ഇവിടെ ഏതോ ജീവികളുണ്ട്." അവൻ തിരിഞ്ഞ് ആൽകെമിസ്റ്റിനോടു പറഞ്ഞു: "മരുഭൂമിയുടെ പ്രകൃതം എനിക്കറിഞ്ഞുകൂടാ. പക്ഷേ, എന്റെ കുതിരയ്ക്കറിയാമെന്നു തോന്നുന്നു."





രണ്ടുപേരും കുതിരപ്പുറത്തുനിന്നിറങ്ങി. ആൽകെമിസ്റ്റ് യാതൊന്നും മിണ്ടിയില്ല. പതുക്കെ അടിവെച്ചു ചെന്ന് ആ പാറക്കെട്ടുകൾക്കിടയിൽ അവർ തിരഞ്ഞു.

ആൽകെമിസ്റ്റ് പെട്ടെന്നു നിന്നു. നല്ലവണ്ണമൊന്നു കുനിഞ്ഞു. ആ കല്ലുകൾക്കിടയിൽ ഒരു ദ്വാരം. അയാൾ ആദ്യം തന്റെ വിരലുകൾ അതിന്റെ അകത്തേക്കിട്ടു. പിന്നെ കുറേശ്ശെയായി കൈ മുഴുവനും, തോളറ്റത്തോളം. അകത്തെന്തോ ഒരു ചലനം. കണ്ണുകളിറുക്കി അയാൾ ആ ദ്വാരത്തിനുള്ളിലേക്കു സൂക്ഷിച്ചുനോക്കി. ഇപ്പോൾ അവന് അയാളുടെ കണ്ണുകൾ മാത്രമേ കാണാൻ പറ്റുന്നുള്ളൂ.

അകത്തു കിടന്നു പിടയുന്ന എന്തിനെയോ പിടികൂടാനുള്ള ശ്രമത്തിലാണയാളുടെ കൈ. ഏതാനും നിമിഷം. വല്ലാത്തൊരു ശക്തിയോടെ അയാൾ തന്റെ കൈ പുറത്തേക്കാഞ്ഞു വലിച്ചു. അവൻ താനറിയാതെ നടുങ്ങി. ആൽകെമിസ്റ്റ് മണലിൽനിന്ന് ചാടി എഴുന്നേറ്റു. അയാളുടെ കൈയിൽ ഒരു പാമ്പു കിടന്നു പിടയുന്നു; അതിന്റെ വാൽ അയാൾ കൂട്ടിപ്പിടിച്ചിരുന്നു.

ഇരുന്നിടത്തുനിന്നും ചാടി എഴുന്നേറ്റ് അവൻ അല്പം അകലെ മാറി നിന്നു. പാമ്പ് വല്ലാതെ ചീറ്റുന്നുണ്ടായിരുന്നു; പ്രാണഭയത്തോടെ പിടഞ്ഞിരുന്നു. ആ ചീറ്റൽ അവിടത്തെ നിശ്ശബ്ദതയെ ഭഞ്ജിച്ചു. അതൊരു കരിമൂർഖനായിരുന്നു. വിഷംതീണ്ടിയാൽ നിമിഷങ്ങൾ മതി ജീവൻ പോകാൻ.

"അയ്യോ! സൂക്ഷിക്കണേ! ഭയങ്കര വിഷമാണ്." അവന് വിളിച്ചുപറയാതിരിക്കാനായില്ല.

പിന്നെ അവൻ തന്നോടുതന്നെ ചോദിച്ചു: 'അങ്ങനെയൊരു പരിഭ്രമത്തിന്റെ ആവശ്യമുണ്ടായിരുന്നുവൊ? എത്രനേരം ആ മാളത്തിൽ കൈ കടത്തി അയാൾ തപ്പിയതാണ്. അതിനിടയിൽ അതിന്റെ കടിയേൽക്കാതിരിക്കുമോ? എന്നിട്ടും ആ മുഖത്ത് യാതൊരു ഭാവഭേദവുമില്ല. ഇംഗ്ലീഷുകാരൻ പറഞ്ഞത് ഓർമ്മവന്നു: ആൽകെമിസ്റ്റിന് വയസ്സ് ഇരുനൂറു കഴിഞ്ഞിരിക്കുന്നു. സർപ്പവും വിഷവുമൊന്നും അയാൾക്ക് പുത്തരിയാകാൻ വഴിയില്ല, തീർച്ച.

അവൻ വെറുതെ നോക്കിനിന്നു. അയാൾ തന്റെ കുതിരയുടെ അടുത്തു ചെന്ന് അതിന്റെ പുറത്തു തൂക്കിയിട്ടിരുന്ന സഞ്ചികളിൽ ഒന്നിൽനിന്ന് ഒരു കുറുവാൾ വലിച്ചെടുത്തു. അതിന്റെ മുനകൊണ്ട് മണലിൽ ഒരു വൃത്തം വരച്ചു. കൈയിലിരുന്ന് പിടയുന്ന സർപ്പത്തിനെ ആ വൃത്തത്തിന്റെ നടുവിൽ കൊണ്ടിട്ടു. അതോടെ അതിന്റെ ചീറ്റലും പിടച്ചിലും നിന്നു. ഇപ്പോൾ തികച്ചും ശാന്തം.

"പേടിക്കണ്ട." ആൽകെമിസ്റ്റ് അവനെ ആശ്വസിപ്പിച്ചു: "ഈ വൃത്തത്തിൽനിന്ന് അത് പുറത്തുകടക്കുകയില്ല. ഏതായാലും ഈ മരുഭൂമിയിൽ നീ ജീവൻ കണ്ടുപിടിച്ചു. അതുതന്നെയാണ് എനിക്ക് വേണ്ടിയിരുന്നതും, ഈ നിമിത്തം."

"എന്താണിതിനിത്ര പ്രാധാന്യം?"

"പിരമിഡുകൾക്കു ചുറ്റും മരുഭൂമിയാണ്, അതുതന്നെ."

അവന് കൂടുതൽ ചോദിച്ചറിയണമെന്നു തോന്നിയില്ല. പിരമിഡുകളെ പറ്റി കേൾക്കുന്നതേ മനസ്സിനു പ്രയാസമായിരിക്കുന്നു. തലേന്നു രാത്രി മുതൽ തുടങ്ങിയതാണീ ആധി. നിധി കൈക്കലാക്കണമെങ്കിൽ യാത്ര തുടരണം, യാത്ര. അതിന്റെ അർത്ഥം ഫാത്തിമയെ വിട്ടു പോകുക എന്നാണ്.

“നിന്നെ ഞാൻ ഈ മരുഭൂമി കടത്തിത്തരാം.” ആൽകെമിസ്റ്റ് പറഞ്ഞു.

“വേണ്ട. എനിക്കെങ്ങും പോകണ്ട. ഞാനിവിടെ കഴിഞ്ഞുകൊള്ളാം. ഫാത്തിമയുടെ കൂടെ.” അവളെക്കവിഞ്ഞൊരു നിധി എനിക്കു വേറെ കിട്ടാനില്ല.”

“ഫാത്തിമ ഈ മരുഭൂമിയിൽ ജനിച്ചു വളർന്ന പെണ്ണല്ലേ. കാര്യം പറഞ്ഞാൽ അവൾക്കു മനസ്സിലാകും. പുരുഷന്മാരായാൽ യാത്ര പോകും. തിരിച്ചു വരും. അതൊക്കെ തികച്ചും സാധാരണം. അവളെ സംബന്ധിച്ചിടത്തോളം അവൾ കാത്തിരുന്ന നിധി കൈയിൽ കിട്ടിയിരിക്കുന്നു. അത് നീ തന്നെ. ഇനി നിന്റെ ഊഴം. തേടി ഇറങ്ങിയത് കണ്ടെടുക്കുകതന്നെ വേണം. അവളും ആഗ്രഹിക്കുന്നത് അതാകും.”

“എങ്ങും പോകുന്നില്ല എന്നാണ് എന്റെ തീരുമാനമെങ്കിലോ?”

“എന്നാൽ എന്തു സംഭവിക്കുമെന്ന് ഞാൻ പറയാം.” ഒരു വിശദീകരണത്തിനയാൾ തയ്യാറെടുത്തു. “ഗോത്രത്തലവന്റെ ഉപദേഷ്ടാവായി നീ ഇവിടെ കഴിയും. വേണ്ടത്ര ആടുകളെയും ഒട്ടകങ്ങളെയും വാങ്ങാനുള്ള പണം നിന്റെ കൈയിലുണ്ട്. നീ ഫാത്തിമയെ വിവാഹം കഴിക്കും. ഒരു കൊല്ലം സുഖമായി കഴിയും. ഈ മരുഭൂമിയിലെ ജീവിതവുമായി പൂർണ്ണമായും ഇഴുകിച്ചേരും. ഇവിടെയുള്ള അമ്പതിനായിരം ഈന്തൽപ്പനകളെയും വെവ്വേറെ തിരിച്ചറിയാമെന്നാകും. അവയുടെ വളർച്ച നോക്കിക്കൊണ്ടിരിക്കേ നിനക്കു ബോദ്ധ്യപ്പെടും, ലോകം നിരന്തരമായ മാറ്റങ്ങൾക്കു വിധേയമാണെന്ന് . നിമിത്തങ്ങളെപ്പറ്റി പഠിപ്പിക്കാൻ മരുഭൂമിയെക്കാൾ യോഗ്യനായൊരു ഗുരുവില്ല. അങ്ങനെ ആ വിദ്യയിലും നീ വൈദഗ്ദ്ധ്യം നേടും.

“ഏതാണ്ട് രണ്ടാമത്തെ കൊല്ലമാകുമ്പോൾ വീണ്ടും മനസ്സിൽ നിധിയുടെ ഓർമ്മ കടന്നുകൂടും. ഒരായിരം നിമിത്തങ്ങൾ അതിന്റെ നേരെ വിരൽ ചൂണ്ടും. ഒക്കെ നീ തള്ളിക്കളയും. സ്വന്തം അറിവും കഴിവും ഈ മരുപ്പച്ചയുടെയും ഇവിടത്തെ ആളുകളുടെയും ക്ഷേമത്തിനുവേണ്ടി നീ ഉപയോഗിക്കും. ഗോത്രത്തലവന്മാർ നിന്നെ ആദരിച്ചുകൊണ്ടു നടക്കും. നിന്റെ ഒട്ടകങ്ങൾ പണവും അധികാരവും നേടിത്തരും.

“മൂന്നാമത്തെ കൊല്ലമാകുമ്പോഴേക്കും ആ വിചാരത്തിനാക്കം കൂടും. നിധിയും സ്വന്തം വിധിയും ചേർന്ന് മനസ്സിനെ കൊത്തി വലിക്കും. മനസ്സിന്റെ സ്വസ്ഥത നഷ്ടപ്പെടും. രാത്രികളിൽ ഉറങ്ങാനാകാതെ പുറത്തുവന്ന് ചുറ്റിത്തിരിയും. ഭർത്താവനുഭവിക്കുന്ന മനഃക്ലേശം. ഫാത്തിമയ്ക്കും വിഷമം. അദ്ദേഹത്തിന്റെ വഴിയിൽ തടസ്സമായി നിന്നത് താനാണല്ലോ. അപ്പോഴും പരസ്പരമുള്ള പ്രണയത്തിനു മങ്ങലില്ല. യാത്ര തുടരാതെ അവിടെത്തന്നെ താമസിക്കണമെന്ന് തന്നോടവൾ ശാഠ്യം പിടിക്കുകയുണ്ടായില്ലല്ലോ. യാത്ര പോയ പുരുഷന്മാർക്കു വേണ്ടി വീട്ടിൽ കാത്തിരിക്കുക. മരുഭൂമിയിലെ സ്ത്രീകൾക്കത് നല്ല ശീലമാണ്. അതുകൊണ്ട് ഒരു വിധത്തിലും അവളെ കുറ്റം പറയാൻ വയ്യ. അങ്ങനെ പോകും നിന്റെ ചിന്തകൾ.





“അലക്ഷ്യമായ ചുറ്റിത്തിരിയലിനിടയിൽ പലപ്പോഴും മനസ്സ് സ്വയം കുറ്റപ്പെടുത്തും. യാത്ര തുടരേണ്ടതായിരുന്നു. ഇടയ്ക്കുവെച്ചു നിർത്തിയത് അബദ്ധമായി. എന്തുകൊണ്ട് അവളുടെ ആത്മാർത്ഥതയിലും പ്രേമത്തിലും താൻ കൂടുതൽ വിശ്വസിച്ചില്ല! പോയാൽ ഒരു പക്ഷേ, തിരിച്ചു വരാൻ കഴിഞ്ഞില്ലെങ്കിലോ എന്ന പേടി. ഫാത്തിമ എന്നെന്നേക്കുമായി നഷ്ടപ്പെട്ടാലോ എന്ന ആശങ്ക. അതല്ലേ തന്നെ അവിടെത്തന്നെ പിടിച്ചു നിർത്തിയത്. അപ്പോഴേക്കും മനസ്സ് പറയാൻ തുടങ്ങും. ഇനി സ്വയം പഴിച്ചിട്ടു കാര്യമില്ല. ആ നിധി എന്നെന്നേക്കു മായി കൈവിട്ടുപോയിരിക്കുന്നു.

“നാലാമത്തെ കൊല്ലത്തോടെ സ്ഥിതി പിന്നെയും മാറും. നിമിത്തങ്ങളെ നീ അവഗണിക്കാൻ തുടങ്ങിയതോടെ അവയും നിന്നെ കൈവിടുന്നു. അത് നാടുവാഴിയുടെ അതൃപ്തിക്കു കാരണമാകുന്നു. ജോലിയിൽനിന്ന് പിരിച്ചുവിടാൻ പിന്നെ അധികം താമസമില്ല. അതു സാരമാക്കാനില്ല. എന്തെന്നാൽ അതിനകം നീ വലിയ സ്വത്തുകാരനായിട്ടുണ്ടാകും. ധാരാളം ഒട്ടകങ്ങൾ. കച്ചവടത്തിനുള്ള ചരക്കുകൾ. യാതൊരല്ലലും കൂടാതെ ശേഷിച്ച കാലം കഴിക്കാം. പക്ഷേ, മനസ്സ് സ്വൈരം തരില്ല. പിന്നെയും പിന്നെയും കുത്തിക്കൊണ്ടിരിക്കും. ഇതായിരുന്നില്ലല്ലോ നിന്റെ ലക്ഷ്യം. എന്തുകൊണ്ടതിനെ പിൻതുടർന്ന് സ്വന്തമാക്കിയില്ല. ഇനി പറഞ്ഞിട്ടെന്തു ഫലം കാലം പൊയ്പോയില്ലേ!

“ഒരു കാര്യം മനസ്സിലാക്കിക്കോളൂ. പ്രേമത്തിന്റെ പേരിൽ ഒരാളും തന്റെ മാർഗ്ഗം കൈവെടിയുകയില്ല. പ്രേമം ലക്ഷ്യപ്രാപ്തിയിൽ ഒരാൾക്കും തടസ്സമായി നിൽക്കുകയില്ല. അഥവാ അങ്ങനെ സംഭവിക്കുകയാണെങ്കിൽ ആ പ്രേമം യഥാർത്ഥമല്ല എന്നാണർത്ഥം. ഒരു വിധത്തിൽ പറഞ്ഞാൽ അതിൽ പ്രകൃതിയുടെ ചൈതന്യം സ്ഫുരിക്കുന്നില്ല എന്നുതന്നെ.”

മണലിൽ വരച്ചിട്ട വൃത്തം ആൽകെമിസ്റ്റ് മായ്ച്ചുകളഞ്ഞു. അതിനകത്ത് ഒതുങ്ങിക്കിടന്നിരുന്ന സർപ്പം ഇഴഞ്ഞിഴഞ്ഞ് അപ്പുറത്ത് പാറക്കൂട്ടങ്ങൾക്കിടയിൽ മറഞ്ഞു.

ജീവിതകാലം മുഴുവൻ മെക്കയിലേക്കുള്ള തീർത്ഥയാത്രയും സ്വപ്നം കണ്ട് നാൾ കഴിക്കുന്ന സ്ഫടികവ്യാപാരി. ഒരാൽകെമിസ്റ്റിനെ കണ്ടെത്തി അയാളിൽനിന്ന് ആ മഹാവിദ്യ സ്വായത്തമാക്കുക എന്ന ജീവിതവ്രതവുമായി ഇറങ്ങിത്തിരിച്ചിരിക്കുന്ന ഇംഗ്ലീഷുകാരൻ. താൻ ജീവിച്ചുവരുന്ന ഈ മരുഭൂമിയിൽ എല്ലാ വിശ്വാസവുമർപ്പിച്ചുകൊണ്ട് കഴിഞ്ഞുകൂടുന്ന ഫാത്തിമ. ഓരോരുത്തരായി അവന്റെ ഓർമ്മയിൽ നിരന്നു. അറ്റം കാണാതെ പരന്നു കിടക്കുന്ന മണൽപരപ്പിലേക്കവൻ കണ്ണിമയ്ക്കാതെ നോക്കിനിന്നു. ഈ മരുഭൂമിയല്ലേ താൻ ഏറ്റവും അധികം സ്നേഹിക്കുന്ന അവളുടെ അരികിലേക്കു തന്നെ എത്തിച്ചത്.

രണ്ടു പേരും വീണ്ടും അവരവരുടെ കുതിരപ്പുറത്തു കയറി. ഇത്തവണ ആൽകെമിസ്റ്റായിരുന്നു മുമ്പിൽ. പുറകിൽ അവനും മരുപ്പച്ചയിലേക്കുള്ള മടക്കയാത്ര. അവിടെനിന്നുള്ള ഒച്ചകളും അനക്കങ്ങളും കാറ്റിലൂടെ അലയടി

ച്ചെത്തുന്നു. ആ കൂട്ടത്തിൽ ഫാത്തിമയുടെ സ്വരവും കലർന്നിരിക്കയില്ലേ. അവൻ മോഹത്തോടെ കാതോർത്തു.

അപ്പോഴും അവന്റെയുള്ളിൽ അതേ ചിന്തകൾ തിരയടിക്കുകയായിരുന്നു. അവനോർത്തു, അല്പം മുമ്പ് ആ വൃത്തത്തിനുള്ളിൽ ചുരുണ്ടുകൂടി കിടന്നിരുന്ന സർപ്പത്തിന്റെ നേരെ കണ്ണുംനട്ടിരിക്കവേ. തോളത്തൊരു പരുന്തിനെയുംകൊണ്ടു നടക്കുന്ന അജ്ഞാതനായ ഈ കുതിരക്കാരൻ എന്തൊക്കെയാണ് തന്നോട് പറഞ്ഞത്. പ്രേമത്തെപ്പറ്റി, നിധിയെപ്പറ്റി, മരുഭൂമിയിലെ സ്ത്രീകളെപ്പറ്റി, അവന്റെതന്നെ ജീവിതലക്ഷ്യത്തെപ്പറ്റി.

പെട്ടെന്നവൻ പറഞ്ഞു: "ഞാനും നിങ്ങളുടെകൂടെ വരികയാണ്." ആ പറഞ്ഞതോടെ അവന്റെ മനസ്സിലെ ആധികളൊക്കെ പിൻമാറി. മനസ്സ് ശാന്തമായി. "ശരി നമുക്കു നാളെത്തന്നെ പുറപ്പെടാം. ഉദയത്തിനു മുമ്പ്." ആൽകെമിസ്റ്റ് പറഞ്ഞു.

ആ രാത്രി അവനുറങ്ങാനായില്ല. ഉദയത്തിന് വളരെ മുമ്പുതന്നെ അവൻ എഴുന്നേറ്റു. തൊട്ടടുത്തുകിടന്നിരുന്ന യുവാവിനെ വിളിച്ചുണർത്തി. അയാളുടെ സഹായത്തോടെ ഫാത്തിമയുടെ വീട് കണ്ടുപിടിച്ചു. പ്രതിഫലമായി ഒരാടിനെ വിലയ്ക്കു വാങ്ങാൻ വേണ്ടത്ര സ്വർണ്ണവും അവനു കൊടുത്തു.

അവളുടെ കൂടാരത്തിനടുത്തെത്തിയപ്പോൾ അവൻ ഒന്നുകൂടി ആവശ്യപ്പെട്ടു; അകത്തുചെന്ന് ഫാത്തിമയെ ഉണർത്തി വിവരം പറയണം. താൻ അവളെ കാണാൻ അവിടെ കാത്തുനിൽക്കുന്നുവെന്ന്.

അറബിസുഹൃത്ത് അവന്റെ ആ ആവശ്യവും നിറവേറ്റിക്കൊടുത്തു. അതിനും അവനു പ്രതിഫലം കിട്ടി. ഒരാടിനെ വിലയ്ക്കു വാങ്ങാൻ വേണ്ടത്ര സ്വർണ്ണം.

അവൻ നന്ദിയോടെ ചങ്ങാതിയെ യാത്രയാക്കി. അയാൾക്കും ബഹുസന്തോഷം. നാടുവാഴിയുടെ ഉപദേഷ്ടാവിനെയാണ് താൻ സഹായിച്ചിരിക്കുന്നത്. പ്രതിഫലമായി രണ്ടാടുകളെ സ്വന്തമാക്കാൻ വേണ്ടത്ര ധനവും കിട്ടിയിരിക്കുന്നു.

ഫാത്തിമ കൂടാരത്തിനു പുറത്തേക്കു വന്നു. രണ്ടുപേരുംകൂടി ഈന്തൽതോപ്പുകൾക്കിടയിലൂടെ നടന്നു. അങ്ങനെ ചെയ്യുന്നത് ആചാരങ്ങൾക്ക് വിരുദ്ധമാണ് എന്നറിയാമായിരുന്നു. എന്നിട്ടും അവന് ഒരു കൂസലും തോന്നിയില്ല.

"ഞാൻ നാളെ യാത്രതിരിക്കുകയാണ്," അവൻ പറഞ്ഞു: "പക്ഷേ, തീർച്ചയായും ഞാൻ തിരിച്ചുവരും. നിന്നെ ഞാൻ അത്രത്തോളം സ്നേഹിക്കുന്ന കാരണം."

"കൂടുതലൊന്നും പറയണമെന്നില്ല," അവൾ തടഞ്ഞു: "സ്നേഹമെന്നാൽ സ്നേഹം എന്നുതന്നെ . അതിന് വേറെ കാര്യവും കാരണവുമൊന്നുമില്ല."





"ഞാനൊരു സ്വപ്നം കണ്ടു," അവൻ വീണ്ടും പറഞ്ഞുതുടങ്ങി: "ജ്ഞാനിയായൊരു രാജാവിനെ കണ്ടുമുട്ടി. സ്ഫടികപാത്രങ്ങൾ വിറ്റു. മരുഭൂമിയിലൂടെ ഒട്ടുദൂരം സഞ്ചരിച്ചു. ഇടയിൽ യുദ്ധം തുടങ്ങി. യാത്ര തുടരാനാകാതെ, വന്നു. ആൽകെമിസ്റ്റിനെ അന്വേഷിച്ച് ഈ കിണറ്റുകരയിൽ വന്നെത്തി. അങ്ങനെ നിന്നെ കാണാനിടയായി. ഒക്കെയും വിധിയൊരുക്കിയ സാഹചര്യങ്ങൾ. നമ്മൾ തമ്മിലുള്ള ബന്ധം. ഇത് മുമ്പേ നിശ്ചയിക്കപ്പെട്ടു കഴിഞ്ഞിട്ടുള്ളതാണ്."

രണ്ടുപേരും പരസ്പരം കെട്ടിപ്പിടിച്ചു. ആദ്യത്തെ സ്പർശനം. "തീർച്ച, ഞാൻ തിരിച്ചുവരും," അവൻ വീണ്ടും പറഞ്ഞു: "ഇത്രനാളും ഞാൻ മരുഭൂമിയെ നോക്കിക്കൊണ്ടിരുന്നത് മോഹത്തോടുകൂടിയാണ്." അവൾ പറഞ്ഞു: "ഇനി മുതൽ എന്റെ നോട്ടത്തിൽ കത്തിനിൽക്കുക പ്രതീക്ഷകളാണ്." ഒരു ദിവസം ഇതുപോലെ എന്റെ അച്ഛനും യാത്ര പറഞ്ഞുപോകുകയുണ്ടായി. പക്ഷേ, അമ്മയുടെ അരികത്തേക്കുതന്നെ അദ്ദേഹം തിരിച്ചുവന്നു. പിന്നേയും പലതവണ പോയി. മടങ്ങിവരുകയും ചെയ്തു."

ഒന്നും മിണ്ടാതെ കുറച്ചുനേരംകൂടി അവർ നടത്തം തുടർന്നു. പിന്നെ അവളെ അവളുടെ കൂടാരത്തിലെത്തിച്ച് അവൻ യാത്രയായി.

"നിന്റെ അച്ഛൻ നിന്റെ അമ്മയുടെ അരികത്തേക്കു തിരിച്ചു വന്നതുപോലെ ഞാനും ഒരു ദിവസം നിന്റെ അടുത്ത് തിരിച്ചെത്തും." അവൻ വീണ്ടും അവൾക്കുറപ്പുകൊടുത്തു.

അവളുടെ കണ്ണുകൾ നിറഞ്ഞു തൂകാൻ തുടങ്ങി. "അല്ല നീ കരയുകയാണോ?" അവന്റെ സ്വരവും വിഷാദത്തിന്റെ നനവാർന്നു.

"ശരിയാണ്, ഞാൻ മരുഭൂമിയിലെ പെണ്ണുതന്നെ." അവന്റെ നേരെ നോക്കാതെ അവൾ തേങ്ങി, "ഇതിലൊന്നും പുതുമ തോന്നണ്ട കാര്യവുമില്ല. എന്നാലും ഞാനും സ്ത്രീയല്ലേ?"

സ്വന്തം കൂടാരത്തിലേക്കവൾ കയറിപ്പോയി. നേരം പുലർന്നു. പതിവുപോലെ അവൾ വീട്ടുജോലികളിൽ മുഴുകി. പക്ഷേ, അവളുടെ മനസ്സ് വിതുമ്പിക്കൊണ്ടിരുന്നു. എല്ലാം മാറിയിരിക്കുന്നു. ഒന്നും പഴയപോലെയല്ല. അവനില്ലാത്ത മരുപ്പച്ച. ഇനി എന്നെങ്കിലും പഴയപോലെയാകുമോ? ഇന്നലെയും ഇന്നും തമ്മിലുള്ള അന്തരം തന്നെ സംബന്ധിച്ചിടത്തോളം എല്ലാം ശൂന്യം. അമ്പതിനായിരത്താളം ഈന്തൽപ്പനകൾ. മുന്നൂറു കിണറുകൾ. യാത്രക്കാർ തണലും വെള്ളവും ആഹാരവും തേടിയെത്തുന്ന ഇടത്താവളങ്ങൾ. എല്ലാം ഒരേയൊരു ദിവസംകൊണ്ട് തനിക്ക് ഒന്നുമല്ലാതായിത്തീർന്നിരിക്കുന്നു.

ഇനിമുതൽ തന്റെ ജീവിതത്തിൽ ഏറ്റവും പ്രധാനപ്പെട്ടത് ഈ മരുഭൂമിയായിരിക്കും. അവിടെ എവിടെയോ തന്റെ പ്രിയപ്പെട്ടവനുണ്ട്. ഏതു നക്ഷത്രത്തെ ആയിരിക്കും അവൻ പിൻതുടരുന്നത്. ആരും കാണാതെ അവൾ കാറ്റിനു ചുംബനങ്ങൾ നൽകി. എവിടെയോ കിടക്കുന്ന തന്റെ പ്രിയതമന്റെ ചുണ്ടിലേക്ക് തന്റെ ഉമ്മകൾ കാറ്റു പകർന്നു കൊടുക്കുമെന്ന് അവൾ ആശിച്ചു. കാറ്റേ പോയി പറയൂ, അവനെ കാത്ത് ഞാൻ ജീവനോടെ നാളെണ്ണി കഴിയുന്നുവെന്ന്. ഇനി മുതൽ, നിധി തേടിപ്പോയ പരാക്രമിയായ

തന്റെ കാമുകന്റെ വരവും കാത്ത് നിമിഷങ്ങൾ തള്ളിനീക്കുന്ന യുവതിയാണ് താൻ. തന്റെ കണ്ണിൽ മരുഭൂമി ഇപ്പോൾ ഒരു പ്രതീകം മാത്രം. അവൻ തിരിച്ചുവരും എന്ന പ്രതീക്ഷയുടെ പ്രതീകം.

"അവിടെ വിട്ടുപോന്നതിനെക്കുറിച്ചോർത്ത് മനസ്സു വിഷമിക്കേണ്ട." ആൽകെമിസ്റ്റ് പറഞ്ഞു. കുതിരപ്പുറത്തു കയറി മണൽപരപ്പിലൂടെയുള്ള യാത്ര. "ഇതെല്ലാം പ്രപഞ്ചത്തിന്റെ ആത്മാവിൽ നേരത്തെ എഴുതപ്പെട്ടു കഴിഞ്ഞതാണ്. ഇനി അതിന് യാതൊരു മാറ്റവുമുണ്ടാകില്ല."

"യാത്ര പോകുന്നതിനെക്കാൾ തിരിച്ചുവരവിനെ കുറിച്ചാണ് സാധാരണ എല്ലാവരും ആലോചിക്കുക." അവൻ പറഞ്ഞു.

മരുഭൂമിയിലെ വിജനത. നിശ്ശബ്ദത. രണ്ടുമായും അവൻ നന്നായി ഇണങ്ങിക്കഴിഞ്ഞിരുന്നു.

"നീ കണ്ടെത്തിയത് സത്യവും ശുദ്ധവുമാണെങ്കിൽ അതിനു നാശമില്ല. എത്രകാലം കഴിഞ്ഞു തിരിച്ചുചെന്നാലും അത് അതുപോലെ തന്നെ അവിടെയുണ്ടാകും. അല്ല, ഒരു നക്ഷത്രം പൊഴിയുന്നതുപോലുള്ള ക്ഷണികമായ പ്രകാശമായിരുന്നു അതെങ്കിൽ അതന്നേ പൊലിഞ്ഞുപോയിരിക്കും, സംശയമില്ല."

ആൽകെമിസ്റ്റിന്റെ ഭാഷയാണ് അയാൾ സംസാരിച്ചിരുന്നത്. എന്നാലും അവനു മനസ്സിലായി, അയാൾ സൂചിപ്പിച്ചത് ഫാത്തിമയെ ആണെന്ന്.

താൻ കൈവിട്ടുപോന്നതിനെക്കുറിച്ച് ചിന്തിക്കാതിരിക്കുന്നതെങ്ങനെ? മരുഭൂമിയിൽക്കൂടിയുള്ള വിരസമായ അന്തമില്ലാത്ത യാത്ര. പകൽക്കിനാക്കളിൽ മുഴുകാൻ മനസ്സിനു വേണ്ടത്ര സമയം. അവന്റെ മനോമുകുരത്തിൽ ആ ഈന്തൽതോപ്പുകളും കിണറും ഫാത്തിമയുടെ മുഖവും അപ്പോഴും മിഴിവാർന്നു നിന്നു. ഇംഗ്ലീഷുകാരനും അയാളുടെ പരീക്ഷണങ്ങളും, സ്വയമറിയാതെ തന്റെ ഗുരുവായിത്തീർന്ന ആ ഒട്ടകക്കാരനും... ഓർമ്മകളിൽ അവ നോടൊപ്പം യാത്ര ചെയ്തു. ഇടയിലെപ്പോഴോ അവന്റെ മനസ്സിലൊരു തോന്നൽ, ഈ ആൽകെമിസ്റ്റ് ഒരിക്കലും ഒരാളെയും പ്രേമിച്ചിട്ടുണ്ടാവില്ലേ?

അയാളുടെ കുതിരയായിരുന്നു മുമ്പിൽ. ചുമലിൽ അള്ളിപ്പിടിച്ചിരിക്കുന്ന പരുന്ത്. മരുഭൂമിയുടെ പ്രകൃതം അതിന് നന്നായറിയാമെന്നു തോന്നി. ഇടയ്ക്ക് യാത്ര നിർത്തി ഇറങ്ങിയപ്പോഴൊക്കെ അത് ഇര തേടി പറന്നുപോയി. ആദ്യദിവസം തിരിച്ചു വന്നത് ഒരു മുയലിനെയും കൊത്തിയെടുത്തുകൊണ്ടാണ്. രണ്ടാമത്തെ ദിവസം പിടിയിലകപ്പെട്ടത് രണ്ടു പക്ഷികളും.

രാത്രി മെത്ത നിവർത്തി ഉറങ്ങാൻ കിടക്കവേ, തീക്കുണ്ഡത്തിലെ വെളിച്ചം പുറത്തുകാണാതിരിക്കാൻ പ്രത്യേകം ശ്രദ്ധിച്ചു. കൃഷ്ണപക്ഷം. ഓരോ രാത്രിയും കൂടുതൽ കൂടുതൽ ഇരുണ്ടതായിക്കൊണ്ടിരുന്നു. അതുപോലെതന്നെ കടുത്ത തണുപ്പും. അങ്ങനെ ഒരാഴ്ച കഴിഞ്ഞു. അവർ തമ്മിൽ കാര്യമായൊന്നും സംസാരിച്ചില്ല. യുദ്ധരംഗം ഒഴിവാക്കി യാത്ര തുടരാനുള്ള മുൻകരുതലുകളെക്കുറിച്ചു മാത്രം ചിലപ്പോൾ വല്ലതും പറഞ്ഞു.





യുദ്ധം തുടർന്നുകൊണ്ടിരുന്നു. ഇടയ്ക്ക് കാറ്റിൽ ചോരയുടെ മനം മടുപ്പിക്കുന്ന ഗന്ധം. പോരു നടക്കുന്നത് അരികിലെവിടെയോ ആകണം. കണ്ണുകൾകൊണ്ട് വെറുതെ നോക്കിക്കാണാൻ കഴിയാത്ത പലതും അടയാളങ്ങളുടെ സഹായത്തോടെ മനസ്സിലാക്കാൻ കഴിയുമെന്ന് കാറ്റ് അവനെ ഓർമ്മിപ്പിച്ചു.

ഏഴാമത്തെ ദിവസം. പതിവിലും നേരത്തെ യാത്ര അവസാനിപ്പിച്ച് ആൽകെമിസ്റ്റ് വിശ്രമിക്കാൻ തയ്യാറായി. പതിവുപോലെ പരുന്ത് ഇരതേടി പറന്നു. കൈയിലിരുന്ന വെള്ളം നിറച്ച തുകൽസഞ്ചി അയാൾ അവന്റെ നേരെ നീട്ടി. "നിന്റെ യാത്ര ഏതാണ്ട് അവസാനിക്കാറായിരിക്കുന്നു." അയാൾ പറഞ്ഞു: "മിടുക്കൻതന്നെ. പറയാതെ വയ്യ. സ്വന്തം വിധിയുടെ നിർദ്ദേശങ്ങൾ പിൻതുടരാനുള്ള സാഹസം നീ കാട്ടിയല്ലോ!"

"പക്ഷേ, ഇതുവരെ കാര്യമായൊന്നും നിങ്ങളെനിക്ക് പറഞ്ഞുതരികയുണ്ടായില്ലല്ലോ." അവന്റെ സ്വരത്തിൽ നേരിയ പരിഭവം. "ഞാനാശിച്ചത്, നിങ്ങളുടെ വിദ്യകൾ പലതും എന്നെയും പഠിപ്പിച്ചുതരുമെന്നാണ്. അന്ന് എന്റെ കൂടെയുണ്ടായിരുന്ന ഒരാളുടെ പക്കൽ ആൽകെമിയെ സംബന്ധിച്ച ഒരുപാടു ഗ്രന്ഥങ്ങളുണ്ടായിരുന്നു. അതിൽനിന്നൊന്നുംതന്നെ എനിക്കു വായിച്ചു മനസ്സിലാക്കാൻ കഴിഞ്ഞില്ല."

"ശരിയാണ്. അതൊക്കെ മനസ്സിലാക്കാൻ ഒരു മാർഗ്ഗമേയുള്ളു. സ്വന്തം അനുഭവം." അയാൾ പറഞ്ഞു. "പഠിക്കേണ്ടതൊക്കെ ഈ യാത്രയ്ക്കിടയിൽ നീ പഠിച്ചു കഴിഞ്ഞിരിക്കുന്നു. ഇനി അറിയേണ്ടതായി ഒന്നു മാത്രം."

അതെന്താണെന്നറിയാൻ അവന് തിടുക്കമായി. പക്ഷേ, ആൽകെമിസ്റ്റിന്റെ ശ്രദ്ധ അകലെ ചക്രവാളത്തിലായിരുന്നു. ഇര തേടിപ്പോയ കഴുകനെ തിരയുകയായിരുന്നു ആ കണ്ണുകൾ.

"നിങ്ങളെ എല്ലാവരും ആൽകെമിസ്റ്റ് എന്നു വിളിക്കുന്നതെന്തുകൊണ്ടാണ്?" അവന്റെ ചോദ്യം.

"ഞാനൊരാൽകെമിസ്റ്റാണ്. അതുകൊണ്ടുതന്നെ." അയാളുടെ മറുപടി.

"പല ആൽകെമിസ്റ്റുകളും മറ്റു ലോഹങ്ങളുരുക്കി സ്വർണ്ണമാക്കാൻ ശ്രമിച്ചിട്ട് പരാജയപ്പെട്ടിട്ടുണ്ടല്ലോ. അതെന്തുകൊണ്ടാണ്?"

"അവർ മോഹിച്ചത് വെറും സ്വർണ്ണത്തിനുവേണ്ടിമാത്രമാണ്" അയാൾ പറഞ്ഞു: "വിധി ചൂണ്ടിക്കാട്ടിയ ലക്ഷ്യത്തിലെത്തിച്ചേരാൻ അവർ ശ്രമിച്ചു. പക്ഷേ, ആ മാർഗ്ഗം തരണം ചെയ്യുന്നതിൽ അവർ വേണ്ടപോലെ മനസ്സിരുത്തിയില്ല."

"ഇനിയും എന്തോ ഒന്ന് ഞാൻ പഠിക്കേണ്ടതായിട്ടുണ്ടെന്ന് പറഞ്ഞല്ലോ. അതെന്താണ്?"

അതിനയാൾ ഉത്തരം പറഞ്ഞില്ല. കണ്ണുകളപ്പോഴും അകലെ പരുന്തിന്റെ പുറകിലായിരുന്നു. കാത്തുകാത്തിരുന്ന് ഒടുവിൽ ഒരിരയെയും കൊത്തിയെടുത്ത് പരുന്ത് പറന്നുവന്നു.

മണലിൽ ഒരു കുഴി കുഴിച്ച് അതിന്റെയുള്ളിൽ അവർ തീ കൂട്ടി; പുറത്തുനിന്നു നോക്കിയാൽ കാണാത്തവിധം.

"ഞാനൊരു പഴഞ്ചൻ ആൽകെമിസ്റ്റാണ്," ഭക്ഷണം പാകം ചെയ്യവേ അയാൾ പറഞ്ഞു: "ഞാൻ എന്റെ മുത്തച്ഛനിൽനിന്നാണ് ഈ വിദ്യ പഠിച്ചത്. അദ്ദേഹം അദ്ദേഹത്തിന്റെ അച്ഛനിൽനിന്ന്. അങ്ങനെ പരമ്പരാഗതമായി കൈമാറിക്കിട്ടിയ അറിവ്. പുറകോട്ടു പോയാൽ സൃഷ്ടിയുടെ ആരംഭത്തിൽ ചെന്നെത്താം. പുരാതന കാലത്ത് ഈ വിദ്യയുടെ രഹസ്യം കുറിച്ചിട്ടിരുന്നത് ഒരു മരതകക്കല്ലിന്റെ ഉപരിതലത്തിലായിരുന്നു. അത്രയ്ക്കും ഹ്രസ്വവും ലളിതവും. കാലം ചെന്നപ്പോൾ ലളിതമായ ആശയങ്ങൾക്ക് വില പോരെന്നു വന്നു. അതേ ആശയത്തെ കുറിച്ചുതന്നെ നീണ്ട നീണ്ട പ്രബന്ധങ്ങളും വ്യാഖാനങ്ങളും തയ്യാറാക്കപ്പെട്ടു. ഓരോരുത്തരും ഭാവിച്ചു; താൻ മറ്റുള്ളവരെക്കാൾ കൂടുതൽ മനസ്സിലാക്കിയിരിക്കുന്നുവെന്ന്. എന്നാൽ വാസ്തവം പറഞ്ഞാൽ ഇന്നും ആ മരതകഫലകം അതേപോലെതന്നെയുണ്ട്."

"അതിലെന്താണ് എഴുതിയിട്ടുള്ളത്?" അതറിയാൻ അവന് ധൃതിയായി.

അതിനുത്തരം പറയാതെ അയാൾ മണലിൽ എന്തോ വരയ്ക്കാൻ തുടങ്ങി. നാലഞ്ചുനിമിഷത്തിനകം അതു മുഴുവനാക്കുകയും ചെയ്തു. അതു നോക്കിക്കൊണ്ടിരിക്കേ അവന്റെ ഓർമ്മകൾ പിന്നോക്കം പാഞ്ഞു. അന്ന് താൻ കണ്ടുമുട്ടിയ അജ്ഞാതനായ എന്നാൽ ജ്ഞാനിയായ ആ രാജാവ്. അകലെയെങ്ങോ ഉള്ള പട്ടണത്തിലെ കവല. ഒരായിരം കൊല്ലങ്ങൾക്കു മുമ്പാണതുണ്ടായതെന്ന് അവനപ്പോൾ തോന്നി.

"ദാ, ഇതാണ് ആ മരതകഫലകത്തിൽ കുറിച്ചിരിക്കുന്നത്." ആൽകെമിസ്റ്റ് തലയുയർത്തി.

മണലിൽ എഴുതിയിട്ടിരിക്കുന്നതെന്താണെന്നറിയാൻ അവനൊരു ശ്രമം നടത്തി. "ഇതെന്തോ രഹസ്യ ഭാഷയാണല്ലോ. ആ ഇംഗ്ലീഷുകാരന്റെ കൈയിലുള്ള പുസ്തകത്തിലും ഞാൻ ഇതുപോലെ ചിലതു കാണുകയുണ്ടായി."

"ഇതതല്ല," ആൽകെമിസ്റ്റ് പറഞ്ഞു: "നീ കണ്ട കഴുകന്മാരുടെ പറക്കൽപോലെയാണിത്. യുക്തികൊണ്ട് മനസ്സിലാക്കാനാവില്ല. ഇതു നിർദ്ദേശിക്കുന്നത് പ്രപഞ്ചാത്മാവിനെ അറിയാനുള്ള മാർഗ്ഗമാണ്.

"ജ്ഞാനികളായ നമ്മുടെ പൂർവ്വികന്മാർ മനസ്സിലാക്കിയിരുന്നു സ്വർഗ്ഗത്തിന്റെ തനിപ്പകർപ്പാണ് നമ്മൾ മുമ്പിൽ കാണുന്ന ഈ ലോകമെന്ന്. ഇത് വെറും ഒരു പതിപ്പാണ് എങ്കിൽ, ഇതിന്റേതായ കുറ്റമറ്റ പൂർണ്ണരൂപത്തിലുള്ളൊരു മാതൃക ആദ്യമേ ഉണ്ടായിരിക്കുന്നു എന്നു തീർച്ചയല്ലേ. വൈവിധ്യമാർന്ന, വൈചിത്ര്യമാർന്ന എണ്ണമറ്റ വസ്തുക്കളെക്കൊണ്ട് ഈശ്വരൻ ഈ പ്രപഞ്ചം നിറച്ചതും ആ ഒരുദ്ദേശ്യം ഉള്ളിൽവെച്ചുകൊണ്ടാണ്. തന്റെ സൃഷ്ടികളെ കണ്ടും അറിഞ്ഞും മനുഷ്യൻ തന്റെ അനന്തമായ ആത്മീയമായ ശക്തിവിശേഷങ്ങൾ മനസ്സിലാക്കട്ടെ. നേരത്തേ ഞാൻ പ്രവൃത്തി, അനുഭവം എന്നൊക്കെ പറഞ്ഞപ്പോൾ അർത്ഥമാക്കിയത് ഇതാണ്."

"അപ്പോൾ ഞാനും മരതകഫലകത്തിലെ നിർദ്ദേശങ്ങൾ മനസ്സിലാക്കണം, അല്ലേ."





"ഒരാൽകെമിസ്റ്റിന്റെ പരീക്ഷണശാലയിലായിരുന്നു നീ എങ്കിൽ അതു വായിച്ചു മനസ്സിലാക്കാനുള്ള സമയം ഇതുതന്നെ എന്നു പറയാം. പക്ഷേ, നീ ഇപ്പോൾ പരീക്ഷണശാലക്കയ്കത്തല്ലല്ലോ. മരുഭൂമിയുടെ നടുവില്ലല്ലേ. കണ്ണും കാതും മനസ്സും തുറന്ന് ഇതിൽ മുഴുകൂ. പ്രപഞ്ചത്തെ അറിയാനുള്ള വഴി നിനക്കീ മരുഭൂമി കാട്ടിത്തരും. മരുഭൂമി മാത്രമല്ല പ്രകൃതിയിലുള്ള എന്തും ഏതും അതിനുള്ള കഴിവുറ്റതാണ്."

"ശരി. പക്ഷേ, ഈ മരുഭൂമിയിൽ പാടെ മുഴുകുക എന്നു പറഞ്ഞാൽ, അതെങ്ങനെയാണ് സാധിക്കുക."

"സ്വന്തം ആത്മാവിലേക്കു ശ്രദ്ധതിരിക്കുക. അതിനറിയാത്തതായി ഒന്നുംതന്നെയില്ല. കാരണം, ഈ പ്രപഞ്ചാത്മാവിൽനിന്നാണ് അത് രൂപം കൊണ്ടിരിക്കുന്നത്. ഒരു നാൾ അതിൽത്തന്നെ ചെന്നു ചേരുകയും ചെയ്യും."

മരുഭൂമിയിൽക്കൂടി പിന്നെയും രണ്ടു ദിവസത്തെ യാത്ര. രണ്ടുപേരും ഇടയിലൊന്നും സംസാരിക്കുകയുണ്ടായില്ല. ആൽകെമിസ്റ്റ് പതിവിൽ കൂടുതൽ ജാഗ്രത പുലർത്തി. കടുത്ത പോരാട്ടം നടന്നുകൊണ്ടിരിക്കുന്ന പ്രദേശത്തിനു സമീപത്തുകൂടിയായിരുന്നു അപ്പോൾ അവർ യാത്ര ചെയ്തിരുന്നത്. അവൻ കൂടുതൽ കൂടുതൽ അന്തർമുഖനായി. സ്വന്തം ഹൃദയത്തിന്റെ വാക്കുകൾ ക്കായി കാതോർത്തു.

തുടക്കത്തിൽ അതത്ര എളുപ്പമായിരുന്നില്ല. ഹൃദയത്തിനു പറയാനുണ്ടായിരുന്നത് എപ്പോഴും അതിന്റേതന്നെ അനുഭവങ്ങളായിരുന്നു. ഇപ്പോൾ ആ സ്ഥിതിക്ക് മാറ്റം വന്നിരിക്കുന്നു.

ചിലപ്പോൾ സ്വന്തം സങ്കടങ്ങളും വേദനകളും പറഞ്ഞ് ഒരുപാടു നേരം തേങ്ങും. മറ്റു ചിലപ്പോൾ വല്ലാതെ വികാരാധീനനാകും; പ്രത്യേകിച്ചും മരുഭൂമിയിലെ പുലർകാലങ്ങളിൽ. അവന്റെ കണ്ണുകൾ താനറിയാതെ നിറഞ്ഞു തുളുമ്പും. നിധിയെപ്പറ്റി ഓർക്കാൻ തുടങ്ങുമ്പോഴാണ് ഹൃദയം ഏറ്റവും വേഗം മിടിക്കുക. അനന്തമായ ചക്രവാളങ്ങളിലേക്കു കണ്ണും നട്ട് സ്വയം മറന്നിരിക്കുമ്പോൾ ഹൃദയത്തുടിപ്പുകൾ തനിയെത്തന്നെ മെല്ലെയാകും. എന്നാലും അതൊരിക്കലും ശാന്തമാകാറില്ല രണ്ടുപേരും മൗനത്തിന്റെ അഗാധതയിൽ ആണ്ടുപോകുമ്പോൾപോലും. "അവനവന്റെ മനസ്സിനുനേരെ ശ്രദ്ധ തിരിക്കണമെന്നു പറഞ്ഞില്ലേ, അതിന്റെ ഉദ്ദേശ്യമെന്താണ്?" അവൻ ചോദിച്ചു. അന്നത്തെ യാത്ര അവസാനിപ്പിച്ച് അവർ വിശ്രമിക്കാൻ തയ്യാറാവുകയായിരുന്നു. "നിന്റെ മനസ്സെവിടെയാണോ അവിടെത്തന്നെയാണ് നീ തേടുന്ന നിധിയും."

"പക്ഷേ, എന്റെ മനസ്സ് വല്ലാതെ അസ്വസ്ഥമാണല്ലോ?" അവൻ സങ്കടപ്പെട്ടു: "അതിന്റെ സ്വപ്നങ്ങൾ. വികാരങ്ങൾ. മരുഭൂമിയിൽ വിട്ടിട്ടുപോന്ന ആ പെൺകുട്ടിയോടു തോന്നുന്ന തീവ്രമായ പ്രേമം. മനസ്സിന്റെ പ്രേരണകൾ. എനിക്കു തടുക്കാനാകുന്നില്ല. അവളെക്കുറിച്ചോർത്ത് രാത്രി എനിക്കുറങ്ങാനും പറ്റുന്നില്ല."

"കൊള്ളാം, അത് നല്ല കാര്യമാണല്ലോ. നിന്റെ ഹൃദയം സജീവ മാണെന്നതിന്റെ ലക്ഷണം. ഇനിയും കാതോർത്തുകൊണ്ടിരിക്കൂ. അതിനു പറയാനുള്ളതൊക്കെ കേൾക്കൂ."

അടുത്ത മൂന്നു ദിവസത്തെ യാത്രയ്ക്കിടയിൽ ആയുധധാരികളായ പല രെയും ഇടയ്ക്കിടെ വഴിയിൽ കണ്ടു. ഏതോ പ്രത്യേക ഗോത്രത്തിൽ പ്പെട്ടവരായിരുന്നു അവർ. അകലെ മാറി വേറെയും സൈനികരെ കാണുക യുണ്ടായി. അവന്റെ ഹൃദയം ഭയത്തെക്കുറിച്ചു പറയാൻ തുടങ്ങി. പ്രപഞ്ച ചേതനയിൽനിന്ന് പകർന്നുകിട്ടിയ വസ്തുതകൾ; കൂട്ടത്തിൽ നിധിതേടിയ ലഞ്ഞ് പരാജയപ്പെട്ടവരുടെ കഥകളും. അതു കേൾക്കേ അവനും ആശങ്ക തോന്നി. തന്റെ ഗതിയും അതാകുമോ? തേടിപ്പോകുന്ന നിധി കൈക്കലാ ക്കാൻ കഴിയാതെ തോറ്റ് പിൻതിരിയേണ്ടിവരുമോ? അതോ ഈ മണൽ പരപ്പിലെവിടെയെങ്കിലും താൻ മരിച്ചുവീണേക്കുമോ?

മറ്റുചിലപ്പോൾ നേരെ മറിച്ചാണ് ഹൃദയത്തിന്റെ ഭാവം. അതു മന്ത്രിക്കും. സന്തോഷമായി. തൃപ്തിയായി. ധാരാളം പണം. സ്നേഹിക്കാനൊരു പെൺ കിടാവ്. എനിക്കിനിയൊന്നും വേണ്ട. "നന്ദികെട്ടതാണെന്റെ ഹൃദയം. വിശ്വ സിക്കാൻ കൊള്ളില്ല." ഒരു ദിവസം ആൽകെമിസ്റ്റിന്റെ അരികിലിരുന്നവൻ പിറുപിറുത്തു: "എന്നെ പിൻതിരിപ്പിക്കാനാണ് അതിന്റെ ശ്രമം."

അല്പമൊന്നു തളർച്ച തീർക്കാൻ കുതിരകളെ നിർത്തിയിരിക്കുകയാ യിരുന്നു അവർ.

"അതിൽ തെറ്റില്ല." അയാൾ പറഞ്ഞു: "സ്വാഭാവികമായും അതിനു പരിഭ്രമമുണ്ട്. ഒരു സ്വപ്നത്തിന്റെ പുറകെ പാഞ്ഞ് കൈയിലുള്ളതുംകൂടി നീ കളഞ്ഞുകുളിച്ചേക്കുമോ എന്ന്."

"അങ്ങനെയാണെങ്കിൽ ഞാൻ അതു പറയുന്നത് കേൾക്കേണ്ട കാര്യ മില്ലല്ലോ?"

"അതു പറ്റില്ല. ഇനിയൊരിക്കലും സ്വന്തം ഹൃദയത്തിന്റെ വായ മൂടാൻ നിനക്കാവില്ല. നീ കേൾക്കുന്നില്ലെന്നു നടിച്ചാലും നിന്റെ ഉള്ളിലിരുന്ന് അതു പറഞ്ഞുകൊണ്ടേയിരിക്കും. ലോകത്തെക്കുറിച്ച്, ജീവിതത്തെക്കുറിച്ച് നിന ക്കുള്ള വിചാരങ്ങൾ."

"വിശ്വസിക്കാൻ കൊള്ളരുതാത്തതാണെങ്കിലും ഹൃദയത്തിന്റെ വാക്കു കൾക്ക് ചെവികൊടുക്കണമെന്നാണോ?"

"വിശ്വാസവഞ്ചന ഓർക്കാപ്പുറത്തു കിട്ടുന്ന ഒരടിയാണ്. ഹൃദയത്തെ പൂർണ്ണമായും മനസ്സിലാക്കിക്കഴിഞ്ഞാൽ പിന്നെ ഒരിക്കലും അതു നിന്നെ വഞ്ചിക്കുകയില്ല. അതിന്റെ മോഹങ്ങളും സങ്കല്പങ്ങളും നിനക്ക് തൊട്ടറിയാ നാകും. അവ കൈകാര്യം ചെയ്യേണ്ടതെങ്ങനെ എന്നും നീ ക്രമേണ പഠിക്കും. ഈ ഉൾവിളിയിൽ നിന്ന് നിനക്ക് ഒഴിഞ്ഞുമാറാനാകില്ല. അപ്പോൾ പിന്നെ അതുമായി പൊരുത്തപ്പെട്ടുപോകുകയല്ലേ ബുദ്ധി. അങ്ങനെയാ യാൽ അപ്രതീക്ഷിതമായ ആഘാതങ്ങളെക്കുറിച്ച് ആശങ്കപ്പെടേണ്ടതായും വരില്ല."

യാത്രയിലുടനീളം അവൻ അതുതന്നെ ഓർമ്മിച്ചു; ഹൃദയത്തിന്റെ വാക്കുകൾക്കായി കാതോർക്കാൻ. അതിന്റെ സൂത്രങ്ങളും ഉപായങ്ങളും





സഹജമാണെന്നവൻ മനസ്സിലാക്കി. അതോടെ അതുവരെയുണ്ടായിരുന്ന ഭയാശങ്കകൾ അവനെ വിട്ടൊഴിഞ്ഞു. മരുപ്പച്ചയിലേക്ക് മടങ്ങിച്ചെല്ലാനുള്ള വെമ്പലും ഇല്ലാതായി. അവനു തോന്നി, ഹൃദയം മന്ത്രിക്കുന്നു: 'എനിക്കി പ്പോൾ നല്ല സുഖമാണല്ലോ. എന്റെ പരിഭവവും പരാതിയുമൊന്നും കാര്യ മാക്കേണ്ട. മനുഷ്യന്റെ ഹൃദയം, അതിങ്ങനെയൊക്കെത്തന്നെയാണ്.' അവനെ പറഞ്ഞു മനസ്സിലാ ക്കുകയായിരുന്നു അവന്റെ ഹൃദയം. പലർക്കും വലിയ വലിയ സ്വപ്നങ്ങൾ കാണും. പക്ഷേ, അതൊന്നും സഫലമാക്കി കിട്ടാനായി അവർ ശ്രമിക്കാറില്ല. അത്രയ്ക്കൊന്നും താനർഹിക്കുന്നില്ല എന്ന് ഒരു സ്വയം വിശ്വാസമില്ലായ്മ. അല്ലെങ്കിൽ തന്നെക്കൊണ്ട് അതിനൊന്നു മാവില്ല എന്ന പരാജയഭീതി,' ഹൃദയം പറഞ്ഞുകൊണ്ടേയിരുന്നു: 'മടക്ക യാത്രയില്ലാത്ത വഴിയിലൂടെ എന്നെന്നേക്കുമായി ഇറങ്ങിത്തിരിക്കുന്ന പ്രിയ പ്പെട്ടവർ. തൊട്ടു തൊട്ടില്ല എന്ന മട്ടിൽ കൈയിൽനിന്നു വഴുതിപ്പോകുന്ന സൗഭാഗ്യങ്ങൾ. ഒന്നു തോണ്ടിയാൽ കിട്ടുമെന്നിരിക്കേ കാണാമറയത്തു കാത്തുകിടക്കുന്ന നിധികൾ. ഇതൊക്കെയോർത്ത് ഞങ്ങൾ, മനുഷ്യഹൃദയ ങ്ങൾ, വ്യാകുലപ്പെടാറുണ്ട്. അങ്ങനെയൊക്കെ സംഭവിക്കുമ്പോൾ കഠിന മായ വേദനയും അനുഭവിക്കാറുണ്ട്.'

നിലാവില്ലാത്തൊരു രാത്രി. വെറുതെ മാനത്തേക്കു നോക്കി കിടക്കവേ അവൻ ആൽകെമിസ്റ്റിനോടു പറഞ്ഞു: "ഒടുവിൽ വല്ലാതെ ദുഃഖിക്കേണ്ടി വരുമെന്നോർത്ത് എന്റെ മനസ്സ് പരിഭ്രമിക്കുന്നു."

"എന്നാൽ നിന്റെ ഹൃദയത്തോട് പറഞ്ഞേക്ക്, അതുകൊണ്ട് യാതൊരു പ്രയോജനവുമില്ലെന്ന്. യഥാർത്ഥ വേദനയെക്കാൾ ഭയങ്കരമാണ് വേദനി ക്കേണ്ടിവരുമല്ലോ എന്നു പേടിച്ചുകൊണ്ടുള്ള വേദന. അല്ലെങ്കിലും ഇതു പോലെ സ്വന്തം സ്വപ്നം സാക്ഷാത്കരിക്കാനുള്ള യാത്രയിൽ ഒരു ഹൃദ യവും നോവനുഭവിക്കേണ്ടതില്ല. കാരണം, ഈ അന്വേഷണത്തിലെ ഓരോ നിമിഷവും അയാളെ ഈശ്വരന്റെ അനന്തശക്തിയോട് കൂടുതൽ കൂടുതൽ അടുപ്പിക്കുന്നു. ഓരോ നിമിഷവും ഈശ്വരനുമായുള്ള ഒരു നിമിഷത്തെ കൂടിക്കാഴ്ചയാണ്."

അവൻ അതേ വാക്കുകൾ തന്റെ ഹൃദയത്തിനോടാവർത്തിച്ചു: "നോക്ക് ഈ യാത്രയിലെ ഓരോ നിമിഷവും ഈശ്വരനുമായുള്ള ഓരോ മുഖാമുഖ മാണ്. ആ നിധിയുംതേടിയുള്ള എന്റെ ഈ യാത്രയിൽ ഓരോ ദിവസത്തിനും അതിന്റേതായ തിളക്കമുണ്ട്. ആ നിധി സ്വന്തമാക്കുവാനാകും എന്ന സ്വപ്ന ത്തിന്റെ ഒരംശംതന്നെയാണ് കടന്നുപോകുന്ന ഓരോ മണിക്കൂറുകളും. ഇതിനിറങ്ങിത്തിരിച്ചതു കൊണ്ടല്ലേ ഇത്രയധികം കാര്യങ്ങൾ കാണാനും പഠിക്കാനുമെനിക്കായത്. നിത്യജീവിതത്തിൽ നിസ്സാരമെന്നു തള്ളിക്കളയുന്ന എത്രയോ കാര്യങ്ങൾ. അവയുടെയൊക്കെ അർത്ഥവും വിലയും എനിക്കു മനസ്സിലാക്കാനായത് ഇങ്ങനെയൊരു യാത്രയ്ക്കിറങ്ങിത്തിരിക്കാനുള്ള സാഹസം ഞാൻ കാട്ടിയതുകൊണ്ടല്ലേ? വെറുമൊരു ആട്ടിടയനായി ആ നാട്ടിൻപുറത്തുതന്നെ കാലം കഴിച്ചിരുന്നുവെങ്കിൽ ഈ നേട്ടങ്ങളൊന്നും എന്റേതാകുമായിരുന്നില്ലല്ലോ?'

അന്നുച്ചമുഴുവൻ അവന്റെ മനസ്സ് ശാന്തമായിരുന്നു. രാത്രി സുഖമായി ഉറങ്ങാനും സാധിച്ചു. രാവിലെ എഴുന്നേറ്റപ്പോൾ വീണ്ടും മനസ്സ് മന്ത്രിക്കാൻ തുടങ്ങി. പ്രപഞ്ചാത്മാവിന്റെ മാറ്റൊലിയായിരുന്നു അതത്രയും. ഈശ്വരന്റെ സാന്നിദ്ധ്യമുള്ള മനസ്സ് സ്വസ്ഥവും സന്തുഷ്ടവുമായിരിക്കും. ആൽകെമിസ്റ്റ് പറയുംപോലെ മരുഭൂമിയിലെ മണൽത്തരിയിലും ആനന്ദം കണ്ടെത്താനാകും. അനുസ്യൂതമായി തുടർന്നുപോകുന്ന സൃഷ്ടി. അതിലെ ഒരു നിമിഷാംശം മാത്രമല്ലേ ഈ മണൽത്തരി. അങ്ങനെ കോടാനുകോടി വർഷങ്ങളിലൂടെ തുടർ ന്നുപോകുന്ന പ്രക്രിയയുടെ ഫലമല്ലേ ഈ പ്രപഞ്ചം. ഇവിടെയുള്ള ഓരോരുത്തരെയും കാത്ത് ഓരോ നിധി ഒളിഞ്ഞുകിടപ്പുണ്ട്. അവന്റെ ഹൃദയം മെല്ലെ പറഞ്ഞു: "അത്, ഞങ്ങൾ, ഹൃദയങ്ങൾക്കറിയാം. പക്ഷേ, പലപ്പോഴും അതാർക്കും പറഞ്ഞുകൊടുക്കാറില്ല. കാരണം, ആ വഴിക്ക് ബുദ്ധിമുട്ടാൻ അധികമാരും തയ്യാറല്ല. കുട്ടികൾക്കു മാത്രം ഞങ്ങളാ കാര്യം പറഞ്ഞു കൊടുക്കും. എന്നിട്ട് മാറിനിൽക്കും. ജീവിതം അതിന്റെ പാട്ടിന് അതിന്റേതായ വഴിയിലൂടെ പൊയ്ക്കൊള്ളട്ടെ എന്നും കരുതും. കഷ്ടമെന്നല്ലാതെ എന്തു പറയാൻ. അപൂർവ്വം ചിലർ മാത്രമേ അവരവരുടെ ജീവിതത്തിന്റെ ദൗത്യം ഗ്രഹിക്കുന്നുള്ളൂ. ആ ലക്ഷ്യത്തിലേക്കു മുന്നേറി സന്തുഷ്ടി കൈവരിക്കുന്നുള്ളൂ. പലരുടെയും കാഴ്ചപ്പാടിൽ ഈ ലോകം വളരെയേറെ ഭയപ്പെടേണ്ട എന്തോ ഒന്നാണ്. അതുകൊണ്ടുതന്നെ അവരുടെ മുമ്പിൽ ലോകവും നിന്നുകൊടുക്കുന്നു, ഭയപ്പെടുത്തുന്ന എന്തോ സ്വരൂപമായി.

"അതുകൊണ്ടാണ് ഞങ്ങൾ ഹൃദയങ്ങൾ എപ്പോഴും സ്വകാര്യം പറയുന്നത്. കേൾക്കുന്നില്ലെങ്കിൽ വേണ്ട എന്ന ഭാവത്തിൽ എല്ലാം കേൾക്കുന്നുണ്ട്. പക്ഷേ, ആ വഴി നടക്കാൻ വയ്യ എന്ന മനസ്താപം ആർക്കും ഉണ്ടാകരുതല്ലോ. എന്നാലും മിണ്ടാതിരിക്കാൻ ഞങ്ങൾക്കാവില്ല."

"നിങ്ങൾക്കു നിർബന്ധിച്ചുകൂടേ?" അവൻ ചോദിച്ചു.

"എല്ലാവരും അവനവന്റെ സങ്കല്പങ്ങൾക്കനുസരിച്ച് മുമ്പോട്ടു പോകണമെന്ന്."

"അങ്ങനെ ചെയ്താൽ അത് വലിയ സങ്കടത്തിനു കാരണമാകും. ആർക്കാണ് അറിഞ്ഞുകൊണ്ട് സങ്കടപ്പെടാനിഷ്ടം?"

അതോടെ സ്വന്തം മനസ്സിനെക്കുറിച്ച് അവനു കൂടുതലൊരു ധാരണയുണ്ടായി. 'മനസ്സേ, നീ എന്നോട് എപ്പോഴും സംസാരിച്ചുകൊണ്ടിരി ക്കണേ.' അതൊരു അഭ്യർത്ഥനയായിരുന്നു. 'സ്വന്തം മാർഗ്ഗത്തിൽനിന്ന് ഞാൻ അകലുന്നുവെങ്കിൽ എനിക്കു മുന്നറിയിപ്പു തരണേ. നല്ലൊരു തട്ടു തന്നാൽ മതി. ഞാനിതാ വാക്കു തരുന്നു. നീ പറയുന്നതൊക്കെ ഞാൻ അനുസരിച്ചോളാം."

അന്നുരാത്രി അതൊക്കെയും അവൻ ആൽകെമിസ്റ്റിനോടു പറഞ്ഞു. അയാൾക്കു മനസ്സിലായി. അവന്റെ മനസ്സ് വിശ്വചേതനയുമായി കൊളുത്തപ്പെട്ടുകഴിഞ്ഞിരിക്കുന്നു.

അവൻ ചോദിച്ചു: "ഇനി ഞാൻ എന്താണ് ചെയ്യേണ്ടത്?"





"പിരമിഡിലേക്കുള്ള യാത്ര തുടരണം. നിമിത്തങ്ങളിൽ മനസ്സിരുത്തണം. നീ തേടുന്ന നിധിയുടെ സ്ഥാനം നിന്റെ മനസ്സുതന്നെ കാട്ടിത്തരും."

"ഞാൻ പഠിക്കേണ്ടതായി ഇനിയും എന്തെങ്കിലുമൊന്ന് ബാക്കിയുണ്ടോ?"

"ഇല്ല." അയാൾ ഉറപ്പിച്ചു പറഞ്ഞു: "പക്ഷേ, ഒന്നോർമ്മ വേണം. സ്വപ്നം സഫലമാകുന്നതിന് തൊട്ടുമുമ്പ് പ്രപഞ്ചാത്മാവ് നിന്നെ പരീക്ഷിക്കും. കടന്നുപോന്ന വഴിയിൽവെച്ച് പഠിച്ചതൊക്കെയും പരീക്ഷണവിധേയമാകും. അങ്ങനെ ചെയ്യുന്നത് യാതൊരു ദുരുദ്ദേശ്യവും വെച്ചല്ല. ഒന്നുകൂടി ഉറപ്പുവരുത്താനാണ്. ലക്ഷ്യം നേടിയാൽ മാത്രം പോര. മാർഗ്ഗവുമായി ഇഴുകിച്ചേരുകയും വേണം. അവിടെ വരുമ്പോഴാണ് പലരും വീണുപോകുന്നത്. മരുഭൂമിയിലൊരു ചൊല്ലുണ്ട്: പനംതോപ്പുകൾ കാണാമെന്നായി. അപ്പോഴേക്കും ദാഹിച്ചു മരിച്ചു. എത്ര വാസ്തവമാണത്.അവിടെ ചെന്നെത്തിയാൽ വെള്ളം കിട്ടുമായിരുന്നു, ദാഹം തീർക്കാമായിരുന്നു, പ്രാണൻ നിലനിർത്താമായിരുന്നു. ഓരോ യാത്രയും ആരംഭിക്കുന്നത് തുടക്കക്കാരന്റെ ഭാഗ്യത്തോടെയാണ്. അവസാനിക്കുന്നതോ കഠിനമായ പരീക്ഷണത്തിലും. അതിൽ ജയം നേടുന്നവനാണ് യഥാർത്ഥ ജേതാവ്.

അവനും അപ്പോൾ ഓർത്തു: തന്റെ ഭാഷയിലുമുണ്ടല്ലോ ഏതാണ്ടിതേ അർത്ഥം വരുന്ന ഒരു പഴഞ്ചൊല്ല്. രാത്രിയിലെ ഇരുട്ട് ഏറ്റവും കനക്കുന്നത് ഉദയത്തിനു തൊട്ടുമുമ്പാണ്.

പിറ്റേദിവസം രാവിലെയാണ് ആദ്യത്തെ അപായസൂചന കിട്ടിയത്. ആയുധധാരികളായ മൂന്നു ഗോത്രവർഗ്ഗക്കാർ. അവർ രണ്ടുപേരും അവിടെ എന്തു ചെയ്യുന്നു എന്നവർക്കറിയണം.

"കണ്ടില്ലേ, ഞാനെന്റെ പരുന്തുകളുമായി വേട്ടയ്ക്കിറങ്ങിയതാണ്." ആൽകെമിസ്റ്റ് പറഞ്ഞു.

"എന്തായാലും നിങ്ങളെ പരിശോധിക്കേണ്ടിയിരിക്കുന്നു; ആയുധങ്ങളെന്തെങ്കിലും കൈവശമുണ്ടോ എന്നറിയണം." അവരിലൊരാൾ പറഞ്ഞു.

ആൽകെമിസ്റ്റ് കുതിരപ്പുറത്തുനിന്നും മെല്ലെ ഇറങ്ങി; ഒപ്പം അവനും.

"കൈയിൽ പണം കരുതിയിരിക്കുന്നതെന്തിനാണ്?" ചോദ്യം അവനോടായിരുന്നു. പരിശോധനയ്ക്കിടയിൽ അവന്റെ സഞ്ചിയിലുള്ള പണം അവർ കണ്ടെത്തിയിരുന്നു.

"ഞാൻ പിരമിഡു കാണാൻ പോകുകയാണ്." അവൻ പറഞ്ഞു.

അതിനിടയിൽ ആൽകെമിസ്റ്റിന്റെ സഞ്ചി പരിശോധിച്ചുകൊണ്ടിരുന്ന ആൾ വിളിച്ചു ചോദിച്ചു: "ഇതെന്താണ്?" അയാളുടെ കൈയിൽ സഞ്ചിയിൽനിന്നെടുത്ത നിറഞ്ഞ സ്ഫടികകൂജ. മഞ്ഞ നിറത്തിൽ ചില്ലുകൊണ്ടുണ്ടാക്കിയ ഒരു മുട്ടയും. സാധാരണ കോഴിമുട്ടയെക്കാൾ ലേശം വലുത്.

"അത് ചിന്താമണിയാണ്. മറ്റേത് പ്രാണസുധയും." ആൽകെമിസ്റ്റ് തികഞ്ഞ ഗൗരവത്തോടെതന്നെ പറഞ്ഞു: "ആൽകെമിസ്റ്റുകളുടെ സർവ്വോത്തമമായ സൃഷ്ടിയാണത്. പ്രാണസുധ അകത്തു ചെന്നാൽ പിന്നെ യാതൊരു തരത്തിലുള്ള രോഗങ്ങളും പിടിപെടുകയില്ല. ഈ ചിന്താമണിയുടെ ഒരു തരി മതി. ഏതു ലോഹത്തെയും സ്വർണ്ണമാക്കി മാറ്റാം."

നല്ലൊരു തമാശ കേട്ടു എന്ന മട്ടിൽ പട്ടാളക്കാർ മൂന്നുപേരും പൊട്ടിച്ചിരിച്ചു; ഒപ്പം ആൽകെമിസ്റ്റും. അയാൾ വെറുതെ നേരമ്പോക്കു പറയുന്നു എന്നേ അവർ ധരിച്ചുള്ളൂ. ഏതായാലും രണ്ടുപേരെയും അവർ വെറുതെ വിട്ടു.

"നിങ്ങൾക്കു ഭ്രാന്തുണ്ടോ ഇങ്ങനെയൊക്കെ പറയാൻ? എന്തായിരുന്നു അതിന്റെ ആവശ്യം?"

"ഞാൻ നിന്നെ ഒരു പാഠം പഠിപ്പിക്കുകയായിരുന്നു," അയാൾ വിശദീകരിച്ചു: "കൈയിൽ വിലപിടിച്ചതെന്തെങ്കിലുമുണ്ടെങ്കിൽ തികച്ചും സാധാരണം എന്ന മട്ടിൽ അതു തുറന്നു കാട്ടുക. ഇതെന്തു തമാശ എന്നേ എല്ലാവരും വിചാരിക്കൂ. സത്യാവസ്ഥ ഒരാളും മനസ്സിലാക്കുകയില്ല."

അവർ പിന്നെയും യാത്ര തുടർന്നു. ഓരോ ദിവസം ചെല്ലുന്തോറും അവന്റെ മനസ്സ് കൂടുതൽ കൂടുതൽ നിശ്ശബ്ദമാകുന്നതുപോലെ. ഇപ്പോൾ അതിനൊന്നുംതന്നെ പറയാനില്ല എന്ന മട്ട്. കഴിഞ്ഞതും വരാൻ പോകുന്നതും ഒന്നും. മരുഭൂമിയിൽ പാടെ അലിഞ്ഞുചേർന്നതുപോലെ. യാതൊരു തരത്തിലുള്ള വിചാരങ്ങളും അതിനെ ബാധിക്കുന്നില്ല എന്ന ഭാവം. അവനും അവന്റെ മനസ്സും പൂർണ്ണമായും ഒന്നായിക്കഴിഞ്ഞിരുന്നു. രണ്ടും ഒരുപോലെ പ്രപഞ്ചാത്മാവിന്റെ ഭാഗങ്ങൾ. തമ്മിൽ തമ്മിൽ നല്ല ധാരണ. ഇനി ഒന്ന് മറ്റേതിനെ കബളിപ്പിക്കുമെന്ന ഭയം വേണ്ട.

മരുഭൂമിയിലെ ഏകാന്തതയും നിശ്ശബ്ദതയും അസഹ്യമായി തോന്നാൻ തുടങ്ങവേ അവന്റെ മനസ്സ് വീണ്ടും മിണ്ടാൻ തുടങ്ങി. തത്കാലത്തെ മൗഢ്യത്തിൽനിന്ന് അവനെ ഒന്നുണർത്താൻ എന്ന പോലെ. അല്പമൊരു ശക്തി പകർന്നുകൊടുക്കാൻ എന്നപോലെ.

അവന്റെ ഹൃദയം എടുത്തു പറയാൻ തുടങ്ങി അവന്റെ സവിശേഷമായ ഗുണങ്ങൾ. അവന്റെ ധൈര്യം. ആടുകളെയൊക്കെ വിറ്റ്, സ്വന്തം ജീവിതത്തിന്റെ ലക്ഷ്യം എന്താണെന്ന് മനസ്സിലാക്കി ഇറങ്ങിത്തിരിച്ചുവല്ലോ. അതുപോലെതന്നെ അവന്റെ ഉത്സാഹവും. ആ ചില്ലുപാത്രക്കടയിൽ വേലയ്ക്കു നിന്നിരുന്നപ്പോൾ. പിന്നെ വേറെയും ചില കാര്യങ്ങൾ. അവന്, സ്വയം അറിയാതിരുന്ന ചില സംഗതികൾ.

മുമ്പൊരിക്കൽ അവൻ അച്ഛന്റെ തോക്കെടുക്കുകയുണ്ടായി. പിന്നെ അതെവിടെയോ മറന്നുവെച്ചു. വളരെ തപ്പിയിട്ടും കണ്ടുകിട്ടിയില്ല. "അതൊളിപ്പിച്ചുവെച്ചത് ഞാനാണ്. നിന്റെ കൈയിലിരുന്നിരുന്നെങ്കിൽ അപകടം പറ്റാൻ സാദ്ധ്യതയുണ്ടായിരുന്നു." അതു കേട്ടപ്പോൾ അവന് മറ്റൊരു സംഗതി ഓർമ്മ വന്നു.

ഒരു ദിവസം ആടുമേച്ചു നടക്കുന്നതിനിടയിൽ അവന് തീരെ സുഖമില്ലാതായി. ഒരുപാട് ഛർദ്ദിച്ചു. വല്ലാത്ത തളർച്ച. അവൻ അവിടെത്തന്നെ വീണുറങ്ങിപ്പോയി.





"അതു പറ്റിച്ചതും ഞാനാണ്." അവന്റെ ഹൃദയത്തിന്റെ സ്വരം: "നിന്നെ കൊന്ന് ആടുകളെ കൈക്കലാക്കാൻ രണ്ടു കള്ളന്മാർ കുറെ അപ്പുറത്തു കാത്തുനിന്നിരുന്നു. പതിവുസമയം കഴിഞ്ഞിട്ടും നിന്നെ കാണാതായപ്പോൾ വഴിമാറിപോയിരിക്കും എന്നു കരുതി അവരവരുടെ പാട്ടിനു പോയി." അവന് അതിശയം തോന്നി. "എപ്പോഴും ഇങ്ങനെയാണോ?" അവൻ ആൽകെമിസ്റ്റിനോട് സംശയം ചോദിച്ചു, "നമ്മുടെ മനസ്സ് നമ്മുടെ രക്ഷയ്ക്കെത്തുമോ?"

"എന്ന് തീർത്തു പറയാൻ വയ്യ. പ്രത്യേകിച്ചെന്തെങ്കിലും ഒരു ലക്ഷ്യം ജീവിതത്തിൽ കൈവരിക്കാനുള്ളവരെ അത് തീർച്ചയായും സഹായിക്കും. പിന്നെ കുട്ടികളെ, വയസ്സന്മാരെ, കുടിച്ചുബോധംകെട്ടു കിടക്കുന്നവരെ."

"അതിന്റെ അർത്ഥം എനിക്കൊരിക്കലും ഒരാപത്തും പറ്റുകയില്ലെന്നാണോ?"

"അതിന്റെ അർത്ഥം തന്നാലാവുന്നവിധത്തിലൊക്കെ അതു നിന്നെ സഹായിക്കും എന്നു മാത്രമാണ്." ആൽകെമിസ്റ്റ് പറഞ്ഞു.

ഒരു ദിവസം ഉച്ചനേരത്ത് ഏതോ ഒരു ഗോത്രക്കാരുടെ പട്ടാളത്താവളത്തിനരികിൽക്കൂടി അവർ കടന്നുപോയി. അതിന്റെ നാലു മൂലകളിലും വെള്ളവസ്ത്രം ധരിച്ച അറബിയോദ്ധാക്കൾ കാവൽ നിന്നിരുന്നു.

അതു കഴിഞ്ഞ് കുറച്ച് അകലേക്കു ചെന്നപ്പോൾ അവൻ പറഞ്ഞു: "അപകടമൊഴിഞ്ഞുകിട്ടി."

അതു കേട്ടപ്പോൾ അയാൾക്കു ശുണ്ഠിവന്നു: "സ്വന്തം ഹൃദയത്തെ വിശ്വസിക്കുന്നതു നല്ലതുതന്നെ. പക്ഷേ, നമ്മൾ മരുഭൂമിയുടെ നടുവിലാണെന്ന് ഓർമ്മവേണം. മനുഷ്യർ തമ്മിലുള്ള ഈ പോരാട്ടം. പോർക്കളത്തിൽ നിന്നുള്ള നിലവിളികൾ പ്രപഞ്ചത്തിന്റെ ആത്മാവും കേൾക്കുന്നുണ്ട്. സൂര്യനുതാഴെ ഈ ലോകത്തിൽ എന്തു തന്നെ നടന്നാലും അത് ഇവിടെയുള്ള എല്ലാ ജീവജാലങ്ങളേയും ബാധിക്കുന്നു."

"ശരിയാണ് എല്ലാം ഒന്നുതന്നെ." അവൻ തന്നത്താൻ പറഞ്ഞു. "എല്ലാം പരസ്പരം ബന്ധിക്കപ്പെട്ടിട്ടുള്ളതാണ്."

അപ്പോഴേക്കും പെട്ടെന്ന് അവരുടെ പുറകിൽ രണ്ട് അശ്വസേനാനികൾ. ആപത്തിനെപ്പറ്റി ആൽകെമിസ്റ്റ് പറഞ്ഞത് ശരിയായിരുന്നു എന്നു തെളിയിക്കാനെന്നവണ്ണം.

"യുദ്ധം നടക്കുന്ന പ്രദേശമാണ്. ഇനി നിങ്ങൾ മുമ്പോട്ടു പോയ്ക്കൂട." അവരിലൊരാൾ വിളിച്ചുപറഞ്ഞു.

"ഞാൻ അധികം ദൂരത്തേക്കൊന്നും പോകുന്നില്ല." അവരുടെ കണ്ണുകളിലേക്ക് ഉറ്റുനോക്കിക്കൊണ്ട് ആൽകെമിസ്റ്റ് പറഞ്ഞു. അവർ രണ്ടു നിമിഷം എന്തോ ആലോചിച്ചുനിന്നു. പിന്നെ യാത്ര തുടർന്നോളൂ എന്ന് അനുവാദം കൊടുത്തു.

അവൻ ശരിക്കും അമ്പരന്നു: "അവരുടെ കണ്ണുകളിൽതന്നെ നോക്കിനിന്ന് അവരെ പൂർണ്ണമായും വശപ്പെടുത്തി, അല്ലേ?"

"ശരിയാണ്. ഒരാളുടെ ആത്മീയശക്തി അയാളുടെ കണ്ണുകളിൽ പ്രതിഫലിച്ചു കാണാം."

വാസ്തവമാണെന്ന് അവനും തോന്നി. കടന്നുപോന്ന പട്ടാളക്യാമ്പിൽ അനവധി പട്ടാളക്കാരുണ്ടായിരുന്നു. അതിൽ ഒരാൾമാത്രം അവരെത്തന്നെ ഉറ്റുനോക്കിക്കൊണ്ടിരുന്നു. എത്ര അകലെയായിരുന്നു അയാൾ; മുഖം പോലും വ്യക്തമായിരുന്നില്ല. എന്നാലും അവനു തീർച്ചയായിരുന്നു, ആ കണ്ണുകൾ തങ്ങളെത്തന്നെ നിരീക്ഷിക്കുകയാണെന്ന്.

ഒടുവിൽ അവർ ആ മലനിരകളും കടന്നു ചെന്നു. ചക്രവാളസീമയിൽ ഉടനീളം കണ്ടിരുന്ന മലകൾ. "ഇനി പിരമിഡുകളിലെത്താൻ രണ്ടു ദിവസം മതിയാകും." അയാൾ പറഞ്ഞു.

"അവിടെ ചെന്നാൽ നമ്മൾ രണ്ടുപേരും രണ്ടു വഴിക്കു തിരിയും. അതിനു മുമ്പേ ലോഹങ്ങൾ മാറ്റി സ്വർണ്ണമാക്കുന്ന വിദ്യ എനിക്കു പഠിപ്പിച്ചുതരണം." അവൻ ആവശ്യപ്പെട്ടു.

"ആ വിദ്യ നീ വശമാക്കിക്കഴിഞ്ഞല്ലോ. പ്രപഞ്ചത്തിന്റെ ആത്മാവിലേക്കിറങ്ങിച്ചെല്ലുക. അത് നിനക്കുവേണ്ടി കാത്തുസൂക്ഷിച്ചുവെച്ചിട്ടുള്ള നിധി സ്വന്തമാക്കുക. അതുതന്നെയാണ് ആൽകെമി."

"അതല്ല ഞാനുദ്ദേശിക്കുന്നത്." അവൻ പിന്മാറിയില്ല: "എനിക്കു പഠിക്കേണ്ടത്, ഈയത്തെ എങ്ങനെ സ്വർണ്ണമാക്കിമാറ്റാമെന്നാണ്."

അതിനയാൾ ഉത്തരം പറഞ്ഞില്ല. ഒന്നും മിണ്ടാതെ യാത്ര തുടർന്നു. ഈ മരുഭൂമിയെപ്പോലെ മൂകം അവൻ പിറുപിറുത്തു.

കുറെച്ചെന്ന്, കുതിരപ്പുറത്തു നിന്നിറങ്ങി ആഹാരം കഴിക്കാനിരുന്നപ്പോഴാണ് വീണ്ടും അയാൾ സംസാരിക്കാൻ തുടങ്ങിയത്: "ഈ പ്രപഞ്ചം പെട്ടെന്നൊരു ദിവസംകൊണ്ടുണ്ടായതല്ല. പരിണാമത്തിൽക്കൂടി ക്രമേണ വികാസം പ്രാപിച്ചതാണ്. ലോഹങ്ങളുടെ കാര്യം പറഞ്ഞാൽ സ്വർണ്ണമാണ് പരമാവധിയിലെത്തി നിൽക്കുന്നത്. എന്തുകൊണ്ട് എന്നെനിക്കറിഞ്ഞുകൂടാ. കേട്ടറിഞ്ഞിട്ടുള്ളതാണ്. അതിൽ എനിക്ക് വിശ്വാസവുമാണ്.

"അറിവുള്ളവരുടെ വാക്കുകൾ സാമാന്യജനങ്ങൾ വേണ്ടവിധം ഗ്രഹിക്കുന്നില്ല. സ്വർണ്ണം ഒരു പ്രതീകം മാത്രമാണ്. പരിണാമത്തിന്റെ, വികാസത്തിന്റെ, ഉച്ചകോടി. അതു മനസ്സിലാക്കാൻ കഴിവില്ലാത്ത മനുഷ്യൻ, അതിനെ ഒരു ദ്രവ്യമായി കാണുന്നു. അതിന്റെ പേരിൽ സംഘർഷങ്ങൾ ഉളവാക്കുന്നു."

"ഓരോന്നിനും അതിന്റേതായ ഭാഷയുണ്ടല്ലോ," അവൻ പറഞ്ഞു: "തുടക്കത്തിൽ ഒട്ടകത്തിന്റെ അമറൽ. എന്നെ സംബന്ധിച്ചിടത്തോളം അതിന് പ്രത്യേകിച്ച് അർത്ഥമൊന്നുമുണ്ടായിരുന്നില്ല. പിന്നെപ്പിന്നെ ഞാൻ മനസ്സിലാക്കി അത് ആപത്തിന്റെ സൂചനയാണെന്ന്. ദാ ഒടുവിലിപ്പോൾ വീണ്ടും അത് വെറും കരച്ചിലായിത്തീർന്നിരിക്കുന്നു."

അവൻ പെട്ടെന്നു നിർത്തി. ഒരുപക്ഷേ, താൻ പറഞ്ഞു വരുന്നതെന്താണെന്ന് അയാൾ മനസ്സിലാക്കിക്കഴിഞ്ഞിരിക്കാം.

"യഥാർത്ഥ ആൽകെമിസ്റ്റുകളെ ഞാൻ കണ്ടിട്ടുണ്ട്. അവർ പരീക്ഷണശാലകളിൽ അടച്ചുപൂട്ടി ഇരുന്ന് ഒന്നിൽനിന്ന് കൂടുതൽ മെച്ചപ്പെട്ട മറ്റൊന്നിനെ വികസിപ്പിച്ചെടുക്കാനുള്ള ശ്രമം നടത്തുന്നു. പരിണാമപ്രക്രിയയിലൂടെ പ്രകൃതി സ്വർണ്ണത്തിനു രൂപം കൊടുത്തില്ലേ, അതുപോലെ. ആ ശ്രമത്തിനിടയിൽ കണ്ടുകിട്ടിയതാണ് ചിന്താമണി. അതോടെ ഒരു കാര്യം





കൂടി അവർ മനസ്സിലാക്കി. ഒന്നിനെ മാത്രമായി വികസിപ്പിച്ചെടുക്കുക സാദ്ധ്യമല്ല. അതിനോടൊപ്പം അതിന്റെ ചുറ്റുമുള്ളതെല്ലാംതന്നെ ആ പരിണാമത്തിനു വിധേയമാകുന്നു."

"വേറെ ചിലർക്ക് ഓർക്കാപ്പുറത്താണ് ചിന്താമണി കൈയിൽ തടഞ്ഞത്. മറ്റുള്ളവരെക്കാൾ കൂടുതൽ ജ്ഞാനം അവർക്കുണ്ടായിരുന്നു. അതിനെ ഏറ്റുവാങ്ങാൻ അവർ മാനസികമായി കൂടുതൽ തയ്യാറുമായിരുന്നു. അർഹതയുള്ള കൈകളിലേക്ക് വെച്ചുനീട്ടിയ സമ്മാനം. അവർ എണ്ണത്തിൽ വളരെ വളരെ ചുരുക്കമായിരുന്നു.

"പിന്നെ വേറെ ചിലർ. സ്വർണ്ണത്തിൽ മാത്രമേ അവർക്കു താത്പര്യമുണ്ടായിരുന്നുള്ളു. അങ്ങനെയുള്ളവർക്കൊന്നും ആ രഹസ്യം കണ്ടെത്താനായില്ല. ഈയമായാലും ചെമ്പായാലും ഇരുമ്പായാലും അവയ്ക്കൊക്കെയും അവയുടേതായ സ്ഥാനവും പ്രയോജനവും പ്രകൃതിയിലുണ്ടെന്ന് അവർ ഓർമ്മിച്ചില്ല. പ്രപഞ്ചത്തിലെ ഓരോ സൃഷ്ടിക്കും നിറവേറ്റുവാനായി അതിന്റേതായൊരു ദൗത്യമുണ്ട്. ഇവിടെ ഒന്നുംതന്നെ വെറുതേ എന്നില്ല. മറ്റൊരാളുടെ ജീവിത ദൗത്യത്തിൽ ഇടങ്കോലിടാൻ പോയാൽ അതിന്റെ ഫലം തന്റേതായ ലക്ഷ്യം കൈമോശം വരിക എന്നതായിരിക്കും."

ആൽകെമിസ്റ്റിന്റെ ആ വാക്കുകൾ ഏതോ ശാപവചനങ്ങൾ എന്നോണം അവന്റെ ഉള്ളിൽ മുഴങ്ങി നിന്നു. ശ്രദ്ധ തിരിക്കാനായി മണലിൽ കിടന്നിരുന്ന ഒരു കക്ക അവൻ പെറുക്കിയെടുത്തു.

"ഈ മരുഭൂമി പണ്ടുപണ്ട് സമുദ്രമായിരുന്നു." അയാൾ പറഞ്ഞു.

"എനിക്കും അങ്ങനെ തോന്നി."

"ആ കക്കയെടുത്ത് കാതോടടുപ്പിച്ച് ശ്രദ്ധിക്കൂ. അതിനുള്ളിൽനിന്ന് കടലിന്റെ ഇരമ്പൽ കേൾക്കാം. കുട്ടിക്കാലത്ത് ഞാനെപ്പോഴും അങ്ങനെ ചെയ്യാറുണ്ട്." ഒരുപക്ഷേ, ഈ കക്കയ്ക്കുള്ളിൽ ആ കടൽ ഇപ്പോഴും ജീവിക്കുന്നുണ്ടാകും. അതായിരിക്കും അതിന്റെ വിധി. എന്നെങ്കിലുമൊരിക്കൽ ഈ മരുഭൂമി വീണ്ടും കടലാകുന്നതുവരെ ഈ കൊച്ചു കക്കയ്ക്കുള്ളിൽ ഇത ങ്ങനെ ഒതുങ്ങിക്കിടക്കുമായിരിക്കാം."

വീണ്ടും അവർ കുതിരപ്പുറത്തു കയറി. പിരമിഡുകളിലേക്ക് യാത്ര തുടർന്നു.

സൂര്യൻ അസ്തമിക്കാൻ തുടങ്ങിയ നേരം. അവന്റെ മനസ്സ് അപായമണി മുഴക്കി. വലിയ വലിയ മണൽക്കുന്നുകളായിരുന്നു അവർക്കു ചുറ്റും. അവൻ അയാളുടെ മുഖത്തേക്കു നോക്കി. അവിടെ യാതൊരു ഭാവഭേദവുമില്ല. എന്തെങ്കിലും അപകടമുള്ളതായി അയാൾ മനസ്സിലാക്കിയ മട്ടുമില്ല.

അഞ്ചു മിനിറ്റു കഴിഞ്ഞപ്പോഴേക്കും തൊട്ടുമുമ്പിൽ രണ്ടു പട്ടാളക്കാർ, കുതിരപ്പുറത്താണ്, അവരെ കാത്തുകൊണ്ടെന്നപോലെ. ആൽകെമിസ്റ്റിനോട് എന്തു ചെയ്യണമെന്ന് ചോദിച്ചറിയാൻ ഇട കിട്ടിയില്ല. അതിനു മുമ്പേ

പട്ടാളക്കാർ എണ്ണത്തിൽ പെരുകാൻ തുടങ്ങി. നിമിഷങ്ങൾക്കകം നോക്കുന്നിടത്തെല്ലാം ആയുധധാരികളായ ഭടന്മാർ.

അവരും ഏതോ ഗോത്രത്തിൽപ്പെട്ടവരായിരുന്നു. നീല നിറത്തിലുള്ള കുപ്പായങ്ങൾ. തലപ്പാവിനു ചുറ്റും കറുത്ത വളയങ്ങൾ. നീല മൂടുപടം കൊണ്ട് മുഖമാകെ മൂടിയിരുന്നു. കണ്ണുകളുടെ സ്ഥാനത്തു മാത്രം രണ്ടു ദ്വാരങ്ങൾ.

അകലെനിന്നേ അവനു ബോദ്ധ്യമായി. ആ കണ്ണുകളിൽ അവരുടെ ആത്മഭാവം സ്ഫുരിച്ചുനിന്നിരുന്നു. മരണത്തിൻെറ സന്ദേശമാണ് അവൻ അവയിൽ തെളിഞ്ഞുകണ്ടത്.

രണ്ടുപേരെയും അവർ അരികിലുള്ള ഒരു പട്ടാളത്താവളത്തിലേക്ക് പിടിച്ചുകൊണ്ടുപോയി. ഒരു പട്ടാളക്കാരൻ വന്നു രണ്ടാളെയും ഒരു മിച്ച് ആ കൂടാരത്തിനുള്ളിലേക്ക് തള്ളി. അവിടെ അവരുടെ തലവൻ കാര്യമായൊരു ചർച്ചയിൽ ഏർപ്പെട്ടിരിക്കുകയായിരുന്നു.

"ദാ രണ്ടു ചാരന്മാർ." ഭടന്മാരിൽ ഒരാൾ അറിയിച്ചു.

"അല്ല, ഞങ്ങൾ വെറും യാത്രക്കാരാണ്. " ആൽകെമിസ്റ്റിൻെറ സ്വരം ദൃഢമായിരുന്നു.

"നുണ," ഭടന്മാരിൽ ഒരാൾ കയർത്തു, "മൂന്നു ദിവസം മുമ്പ് ശത്രുപാളയത്തിനടുത്ത് ഞാനിവരെ കാണുകയുണ്ടായി. അവരിലൊരാളുമായി ഇവർ സംസാരിക്കുകയും ചെയ്തു."

"ശരിയാണ്. ഞാനൊരു ഊരുചുറ്റിയാണ്. ഈ മരുഭൂമിയിൽ അങ്ങിങ്ങലഞ്ഞു നടക്കുക എൻെറ പതിവാണ്. ജ്യോതിശ്ശാസ്ത്രവും കുറച്ചൊക്കെ അറിയാം. അതല്ലാതെ." ആൽകെമിസ്റ്റ് ഒന്നു നിർത്തിയിട്ട് തുടർന്നു: "പട്ടാളക്കാരെപ്പറ്റിയോ അവരുടെ നീക്കങ്ങളെപ്പറ്റിയോ എനിക്ക് യാതൊരു വിവരവുമില്ല. ഞാൻ എൻെറ ഈ ചങ്ങാതിക്ക് വഴികാട്ടാനായി കൂടെപോന്നതാണ്."

"ആരാണ് നിൻെറ ചങ്ങാതി?" ചോദിച്ചത് പട്ടാളമേധാവിയായിരുന്നു.

"ഇയാളൊരു ആൽകെമിസ്റ്റാണ്. പ്രകൃതിയുടെ ശക്തികളെപ്പറ്റി അപാരമായ അറിവുണ്ട്. പല അത്ഭുതകൃത്യങ്ങളും കാണിക്കാൻ കഴിയും."

അവൻ മിണ്ടാതെ നിന്നതേയുള്ളൂ. പക്ഷേ, മനസ്സ് പേടിച്ചുവിറയ്ക്കുകയായിരുന്നു. എന്തൊക്കെയാണിയാൾ പറഞ്ഞുകൊണ്ടുവരുന്നത്.

"ഇയാളൊരു വിദേശിയാണല്ലോ. ഇയാൾക്കിവിടെ എന്തു കാര്യം?" വേറൊരാൾ ആരാഞ്ഞു.

"നിങ്ങൾക്കു തരാനായി ഇയാൾ കുറച്ചു പണം കരുതിയിട്ടുണ്ട്." ആൽക്കെമിസ്റ്റ് പറഞ്ഞു. അവനു മറിച്ചൊന്നും പറയാനിടകിട്ടിയില്ല. അതിനുമുമ്പേ അയാൾ അവൻെറ സഞ്ചി വലിച്ചെടുത്തു. അതിലുണ്ടായിരുന്ന സ്വർണ്ണം മുഴുവൻ ആ പട്ടാളത്തലവൻെറ മുമ്പിലേക്കു ചൊരിഞ്ഞു.

അയാൾക്കു സന്തോഷമായി. പക്ഷേ, ഒരക്ഷരവും മിണ്ടിയില്ല. മനസ്സിൽ കണക്കുകൂട്ടുകയായിരുന്നു. വേണ്ടത്ര പണമായി. ഇനി ആവശ്യമുള്ളിടത്തോളം ആയുധങ്ങൾ സംഭരിക്കാം.





ഒടുവിൽ അയാൾ ചോദിച്ചു: "ആൽകെമിസ്റ്റ് എന്നു പറഞ്ഞാലെന്താണ്?"

"പ്രപഞ്ചത്തിൻെറ നിഗൂഢതകളെല്ലാം മനസ്സിലാക്കിയിട്ടുള്ള ജ്ഞാനിയാണ് ആൽകെമിസ്റ്റ്." അയാൾ പറഞ്ഞുകൊടുത്തു: "വേണമെന്നുവെച്ചാൽ ഒരു നിമിഷം മതി ഊക്കനൊരു കൊടുങ്കാറ്റായി ഈ പാളയമാകെ പറത്തിക്കളയും."

കേട്ടുനിന്നവരെല്ലാം ഉറക്കെ ചിരിച്ചു. യുദ്ധത്തിൻെറ ഭയാനകതകൾ അവർ നേരിട്ടറിഞ്ഞിരുന്നു. പക്ഷേ, തങ്ങളുടെ ഈ സൈനികത്താവളമാകെ നിലംപരിശാക്കാൻ ശക്തിയുള്ള കൊടുങ്കാറ്റ്! എന്തോ അങ്ങനെയൊന്ന് സംഭാവ്യമല്ല എന്നൊരു തോന്നൽ. എന്നിട്ടും അവരുടെയുള്ളിൽ നേരിയ ആശങ്കയുടെ മിടിപ്പ്. എത്രയൊക്കെയായാലും ഈ മരുഭൂമിയിൽ ജനിച്ചു വളർന്നവർ. മന്ത്രവാദികളും അവരുടെ തന്ത്ര മന്ത്രങ്ങളും അവർ ഉള്ളാലെ ഭയപ്പെട്ടിരുന്നു.

"അങ്ങനെയാണോ? എന്നാൽ അതൊന്നെനിക്ക് നേരിട്ടു കാണണം." ആവശ്യമുന്നയിച്ചത് പട്ടാളമേധാവിതന്നെയായിരുന്നു.

"അതിനു മൂന്നു ദിവസത്തെ ഇടവേണം." ആൽകെമിസ്റ്റ് പറഞ്ഞു. "അവനു സ്വയം കൊടുങ്കാറ്റായി മാറേണ്ടതുണ്ട്, അതിൻെറ അപാരമായ ശക്തി പ്രകടമാക്കാൻ. അതിനവനു കഴിഞ്ഞില്ലെങ്കിൽ നിങ്ങൾക്ക് ഞങ്ങളുടെ ജീവനെടുക്കാം നിങ്ങളുടെ ഗോത്രത്തിന്റെ മാനം കാക്കാൻ."

"അല്ലെങ്കിലും നിങ്ങളുടെ ജീവൻ എന്റെ കൈയിലല്ലേ," അയാളുടെ സ്വരത്തിൽ ഭീഷണിയും ധിക്കാരവും "അതിനി പ്രത്യേകിച്ച് എനിക്കായി തരേണ്ടതില്ലല്ലൊ."

ഏതായാലും മൂന്നു ദിവസത്തെ ഇട അയാൾ അവർക്കനുവദിച്ചു. അവൻ പേടിച്ചു വിറയ്ക്കാൻ തുടങ്ങിയിരുന്നു. ആൽകെമിസ്റ്റ് കൈപിടിച്ച് അവനെ കൂടാരത്തിൽനിന്നു പുറത്തേക്കു കൊണ്ടുവന്നു. മെല്ലെ അവന്റെ ചെവിയിൽ പറഞ്ഞു: "ഭയം പുറത്തു കാട്ടരുത്. പരാക്രമികളായ ഭടന്മാരാണവരെല്ലാം. ഭീരുക്കളോട് അവർക്കു സഹതാപമില്ല; പുച്ഛവും വെറുപ്പുമാണ്."

അവന് സംസാരിക്കാനുള്ള ശേഷി നഷ്ടപ്പെട്ടതുപോലെ.

പട്ടാള ക്യാമ്പിൽനിന്ന് കുറച്ചകലെ ചെന്നപ്പോഴേ അവന് നാക്കനക്കാനായുള്ളൂ. അവരെ രണ്ടുപേരെയും തടങ്കലിൽ പാർപ്പിച്ചില്ല. പകരം കുതിരകളെ പിടിച്ചെടുത്തു. പിന്നെ രക്ഷപ്പെടുന്ന പ്രശ്നമില്ലല്ലൊ.

എത്ര പെട്ടെന്നാണ് തങ്ങളുടെ സ്ഥിതി മാറിയത്. അവനോർത്തു. ഇത്രനാളും മരുഭൂമി അവസാനമില്ലാതെ നീണ്ടു നീണ്ടു കിടക്കുന്ന സ്വതന്ത്ര വീഥിയായിരുന്നു. ഇപ്പോഴോ? രക്ഷപ്പെടുക അസാദ്ധ്യമായ ഒരു കോട്ടമതിൽ പോലെ തങ്ങളെ വളഞ്ഞുകിടക്കുന്നു.

"എന്റെ കൈയിലുള്ളതെല്ലാം നിങ്ങൾ അവർക്കെടുത്തു കൊടുത്തല്ലോ?" അവൻ സങ്കടപ്പെട്ടു: "ഒരായുഷ്കാലത്തെ സമ്പാദ്യം മുഴുവൻ അതിലുണ്ടായിരുന്നു."

"അതുകൊള്ളാം. പ്രാണനേ ഇല്ലെന്നു വന്നാൽ പിന്നെ പണം കൊണ്ടെന്തു പ്രയോജനം? ആ പണം കൊടുത്ത് നമ്മുടെ ആയുസ്സ് മൂന്നു ദിവസത്തേക്കുകൂടി നീട്ടി വാങ്ങിച്ചില്ലേ?" ആൽകെമിസ്റ്റ് സമാധാനിപ്പിച്ചു. "അറിയാമോ? പണം ഉണ്ടായിരുന്നാലും പലപ്പോഴും ഒരാളുടെ ജീവൻ രക്ഷിക്കാൻ കഴിഞ്ഞെന്നുവരില്ല."

അയാളുടെ ഹിതോപദേശം അവന് മനസ്സിരുത്താനായില്ല. അത്രയ്ക്കും അവന് പേടി പിടിച്ചിരുന്നു. താനൊരു ആൽകെമിസ്റ്റല്ലല്ലോ. മൂന്നു ദിവസത്തിനകം കൊടുങ്കാറ്റായി മാറി താൻ ഈ പട്ടാളത്താവളത്തെ എങ്ങനെ നശിപ്പിക്കാനാണ്?

സൈനികരിൽ ഒരാളെ വിളിച്ച് ആൽകെമിസ്റ്റ് കുറച്ച് ചായ കൊണ്ടുവരുവിച്ചു. അതിൽനിന്ന് കുറച്ചെടുത്ത് ഏതോ മന്ത്രങ്ങൾ ജപിച്ച് അവന്റെ മണിബന്ധത്തിലൊഴിച്ചു. അവനൊന്നും മനസ്സിലായില്ല. പക്ഷേ, നിമിഷങ്ങൾക്കകം പേടിയും പരിഭ്രമവുമൊഴിഞ്ഞ് മനസ്സ് ശാന്തമായി.

"ഭയത്തിനടിമപ്പെടരുത്. പിന്നെ ഹൃദയത്തിന്റെ വാക്കുകൾ കേൾക്കാൻ പറ്റാതെയാകും." അയാളുടെ സ്വരം വളരെ ശാന്തമായിരുന്നു.

"ഞാനെന്തു ചെയ്യാൻ! കൊടുങ്കാറ്റായി മാറാൻ എനിക്കാകുമോ?"

"ആകും, അവനവന്റെ ജീവിതദൗത്യത്തെക്കുറിച്ച് പൂർണ്ണ ബോധമുണ്ടെങ്കിൽ, ഒരുവന് അതിനാകും. അറിയേണ്ടതൊക്കെയും താനെ അറിയും. പരാജയഭീതി. അതുമാത്രമേ വഴിയിൽ തടസ്സമാകൂ."

"തോല്ക്കുമെന്ന ഭീതിയല്ല എനിക്ക്. കൊടുങ്കാറ്റായി മാറാൻ അറിയില്ലല്ലോ എന്ന ആശങ്കയാണ്."

"എന്നുപറഞ്ഞ് പിന്മാറരുത്. അറിയാത്തതു പഠിക്കണം. നിന്റെ ജീവൻ ഈ തുരുമ്പിലാണ് തൂങ്ങിനിൽക്കുന്നതെന്ന് മറക്കരുത്."

"അതിനെന്നെക്കൊണ്ടായില്ലെങ്കിൽ?"

"മരിക്കുകതന്നെ; സ്വന്തം സ്വപ്നം സാക്ഷാത്കരിക്കാനുള്ള ശ്രമത്തിൽ. താൻ ആരാണ്? എന്താണ്? തന്റെ ജീവിതത്തിന്റെ ദൗത്യം എന്തെന്നും മനസ്സിലാക്കാതെ കോടിക്കണക്കിനാളുകൾ മരിക്കുന്നില്ലേ. അതിലും എത്രയോ ശ്രേഷ്ഠമായിരിക്കും നിന്റെ മരണം." ആൽകെമിസ്റ്റ് ഒന്നു നിർത്തി. പിന്നെ ഒരനുബന്ധമെന്നോണം പറഞ്ഞു: "പേടിക്കണ്ട. എല്ലാം ശരിയാവും. കാരണം, മരണവുമായി മുഖാമുഖം നിൽക്കുമ്പോഴാണ് ഒരുവനിൽ ആത്മബോധമുണരുക. സ്വന്തം ജീവിതത്തെക്കുറിച്ച് അപ്പോഴാണവൻ ഏറ്റവും കൂടുതൽ ബോധവാനാകുക."

ആദ്യത്തെ ദിവസം കഴിഞ്ഞു. സമീപത്തെവിടെയോ പൊരിഞ്ഞ യുദ്ധം. മുറിവേറ്റ ഒരുപാടുപേരെ ആ പാളയത്തിലേക്കു കൊണ്ടുവന്നു. മരണമടഞ്ഞവരുടെ സ്ഥാനത്തേക്ക് പുതിയ പടയാളികൾ നീങ്ങി.

ജീവിതം അതിന്റെ പാട്ടിനു പോകുന്നു. അവനു തോന്നി: കുറെപ്പേരുടെ മരണം പ്രത്യേകിച്ച് മാറ്റമൊന്നും വരുത്തുന്നില്ല.





ഒരു പട്ടാളക്കാരൻ അവന്റെ ചങ്ങാതിയുടെ ശവശരീരത്തെ നോക്കി പറയുന്നതവൻ കേട്ടു: 'എന്തിനാ നീ അപ്പഴയ്ക്കും മരിച്ചത്. സന്ധി പ്രഖ്യാപിച്ചതിനുശേഷം മതിയായിരുന്നില്ലേ? സാരല്യ. എന്നായാലും മരിക്കാനുള്ളതാണല്ലോ!"

സന്ധ്യയായതോടെ അവൻ ആൽകെമിസ്റ്റിനെ തിരയാൻ തുടങ്ങി. തന്റെ പരുന്തിനെയുംകൊണ്ട് അയാൾ അവിടെ എവിടെയോ ചുറ്റിത്തിരിയുകയായിരുന്നു.

"എങ്ങനെ കൊടുങ്കാറ്റായി മാറും? എനിക്കൊരു രൂപവുമില്ല." പിന്നെയും അവൻ അതുതന്നെ പറഞ്ഞു.

"ഒന്നോർത്താൽ മതി." അയാൾ പറഞ്ഞു: "നമ്മൾ ഈ കാണുന്ന ലോകം ഈശ്വരന്റെ ലൗകികമായ ഭാവമാണ്. ആൽകെമിസ്റ്റിന്റെ പ്രവൃത്തികളെല്ലാം ആത്മീയമായ തലത്തിലാണ്. തികച്ചും ഭൗതികമായൊരു വസ്തുവിലേക്ക് ദൈവത്തിന്റെ അനന്തമായ ആത്മീയശക്തി ആവാഹിക്കുക— അതാണ് ആൽകെമിസ്റ്റ് ചെയ്യുന്നത്."

"ഇപ്പോൾ, നിങ്ങളെന്താണ് ചെയ്യുന്നത്?" അവന്റെ ചോദ്യം.

"ഞാനോ? എന്റെ പരുന്തിനെ തീറ്റുന്നു." അയാളുടെ മറുപടി.

"ഒരു കൊടുങ്കാറ്റായി മാറാൻ എനിക്കായില്ലെങ്കിൽ നമ്മൾ രണ്ടു പേരും കൊല്ലപ്പെടും. പിന്നെ എന്തിനാണിപ്പോൾ ഈ പരുന്തിനെ തീറ്റിപ്പോറ്റുന്നത്?"

"എന്നാരു പറഞ്ഞു? നീ മരിക്കുമായിരിക്കും. ഞാൻ രക്ഷപ്പെടും." ആൽകെമിസ്റ്റ് പറഞ്ഞു: "കൊടുങ്കാറ്റായി മാറേണ്ടതെങ്ങനെയെന്ന് എനിക്കറിയാം."

രണ്ടാമത്തെ ദിവസം. പട്ടാളക്യാമ്പിന്റെ അരികിലുള്ള ഉയരമുള്ളൊരു പാറയിൽ അവൻ കയറിപ്പറ്റി. ആരും അവനെ തടഞ്ഞില്ല. അവർക്ക് ലേശം ഭയമുണ്ടായിരുന്നുതാനും. അവൻ സാമാന്യക്കാരനല്ലല്ലോ. കൊടുങ്കാറ്റായി മാറാനുള്ള മന്ത്രശക്തി സിദ്ധിച്ചവനല്ലേ.

അല്ലെങ്കിലും അറ്റമില്ലാത്ത ഈ മരുഭൂമിയിൽക്കൂടി കാൽനടയായി ആര്, എവിടെ ചെന്നെത്താനാണ്?

ആ പകൽ മുഴുവൻ അവൻ അതിന്റെ മുകളിൽ കഴിച്ചുകൂട്ടി; വെറുതെ മരുഭൂമിയിലേക്ക് കണ്ണും നട്ടിരുന്നു. സ്വന്തം മനസ്സിന് എന്താണ് പറയാനുള്ളതെന്നറിയാൻ അവൻ കാതോർത്തു.

തന്റെ ഭയം ഈ മണൽപരപ്പും മനസ്സിലാക്കിയിരിക്കുന്നുവെന്ന് അവനു തോന്നി.

രണ്ടുപേരും ഒരേ ഭാഷ പറയുന്നു.

മൂന്നാമത്തെ ദിവസം. പടനായകൻ തന്റെ ഉദ്യോഗസ്ഥന്മാരെയെല്ലാം വിളിച്ചുകൂട്ടി. ആൽകെമിസ്റ്റിനെയും തന്റെ ശിബിരത്തിലേക്കു വരുത്തി. "സമയമായി. നമുക്കു പോകാം. അവൻ കൊടുങ്കാറ്റായി മാറുന്നതു കാണാം."

"അങ്ങനെയാകട്ടെ." അയാളും സമ്മതിച്ചു.

അവൻ അവരെയെല്ലാം കൂട്ടി തലേന്നാൾ താനിരുന്നിരുന്ന പാറയുടെ അരികിലേക്കു നടന്നു. "എല്ലാവരും ഇരുന്നോളൂ. കുറച്ചു താമസമുണ്ട്." അവൻ പറഞ്ഞു.

"ആയിക്കോട്ടെ, തിടുക്കമൊന്നുമില്ല." സേനാനായകൻ പറഞ്ഞു, "കാത്തിരിപ്പ് ഞങ്ങൾ, മരുഭൂമിയിൽ കഴിയുന്നവർക്ക്, നല്ല ശീലമാണ്."

അവൻ അകലെ ചക്രവാളങ്ങളിലേക്കുറ്റു നോക്കി. ദൂരെ മലകൾ, മണൽക്കൂനകൾ, പാറക്കൂട്ടങ്ങൾ, കാട്ടുചെടികൾ. സാഹചര്യങ്ങൾ അനുകൂലമല്ലെങ്കിലും പിടിച്ചുനിൽക്കണമെന്ന വാശി. കഴിഞ്ഞ എത്രയോ മാസങ്ങളായി താനീ മണൽപരപ്പിലൂടെ ചുറ്റിത്തിരിയുന്നു. എന്നിട്ടും അതിന്റെ ചെറിയൊരു ഭാഗം മാത്രമേ കാണാൻ കഴിഞ്ഞിട്ടുള്ളൂ. അതിനിടയിലാണ് കാണാനായത് ആ ഇംഗ്ലീഷുകാരനെ, വലിയ വലിയ യാത്രാസംഘങ്ങളോ, അമ്പതിനായിരം ഈന്തൽപ്പനകളും മുന്നൂറു കിണറുകളുമുള്ള വിശാലമായ ആ മരുപ്പച്ചയെ.

"കാര്യം പറയൂ, എന്താണ് നിനക്കു വേണ്ടത്?" പെട്ടെന്ന് മരുഭൂമിയുടെ സ്വരമുയർന്നു: "ഇന്നലെയും ഇവിടെ വന്ന് ഒരുപാടു നേരം എന്റെ നേരെ തന്നെ നോക്കിയിരിക്കുന്നത് കണ്ടല്ലോ."

"ഈ മണൽപ്പരപ്പിലെവിടെയൊ ഞാൻ സ്നേഹിക്കുന്നൊരു പെൺകിടാവുണ്ട്. നോക്കുന്നത് നിന്നെയാണെങ്കിലും ഞാൻ കാണുന്നതവളെയാണ്. എങ്ങനെയെങ്കിലും അരികെ തിരിച്ചെത്തണം. അതിന് നീ എന്നെ സഹായിക്കണം. പറയൂ ഞാനെങ്ങനെയാണ് കൊടുങ്കാറ്റായി മാറുക?"

"നീ പറഞ്ഞ സ്നേഹം, അതെന്താണ്?" അതറിയാനായിരുന്നു മരുഭൂമിക്കു കൗതുകം.

"നിന്റെ മണലിന്റെ മുകളിൽക്കൂടിയുള്ള പരുന്തിന്റെ പറക്കൽ. അതാണ് സ്നേഹം. ഈ മണൽപരപ്പ് അവന്റെ മേച്ചിൽപ്പുറമാണ്. അവനു വേണ്ട ശക്തിയും ഊർജ്ജവും പകർന്നുകിട്ടുന്നതിവിടെനിന്നാണ്. തനിക്കു വേണ്ടുന്ന ഇര അവൻ ഇവിടെനിന്ന് കൊത്തിയെടുക്കുന്നു. നിന്റെ കല്ലും മലയും കുന്നുമൊക്കെ അവന് കാണാപ്പാഠമാണ്. അവന് വേണ്ടതൊക്കെയും നീ കൊടുക്കുന്നു, കൈയയച്ച്."

"ശരിയാണ്. പക്ഷേ, അതോടൊപ്പം അവനെന്നെത്തന്നെയും കുറേശ്ശെയായി കൊത്തിയെടുക്കുന്നു. എത്ര കാലമായി ഇതു തുടങ്ങിയിട്ട്. അവനു വേണ്ട ഇരകളെ ഉള്ളതിൽ ഒരു പങ്കു വെള്ളവും കൊടുത്ത് ഞാൻ വളർത്തിയെടുക്കുന്നു. അവനെത്തുമ്പോൾ അവ ഒളിഞ്ഞിരിക്കുന്ന ഇടങ്ങൾ കാട്ടി ഞാൻ കൊടുക്കുന്നു. അതിൽ ഞാൻ ആനന്ദിക്കുന്നുമുണ്ട്. പക്ഷേ, ഒരു ദിവസം ഞാൻ വളർത്തിക്കൊണ്ടു വന്ന ഇരയെയും കൊത്തിയെടുത്ത് ഈ മാനത്തുനിന്ന് എങ്ങോട്ടോ അവൻ പറന്നുപോകുന്നു."

"പക്ഷേ, അതിനുവേണ്ടിത്തന്നെയല്ലേ നീ ആ ജീവികളെ പോറ്റി വളർത്തിയത്; ഒരുനാൾ അവന്റെ വിശപ്പടക്കാൻ വേണ്ടി." അവൻ മരുഭൂമിയോടു ചോദിച്ചു: "പരുന്ത് ഇരയെ തിന്നുന്നു. പരുന്തിനെ തിന്ന് മനുഷ്യൻ വിശപ്പടക്കുന്നു. ആ മനുഷ്യൻ ഈ മണ്ണിനെ പോഷിപ്പിക്കുന്നു. പിന്നെ വീണ്ടും ഇവിടെ ഇരകൾ വളരുന്നു. അതാണ് ഈ ലോകത്തിന്റെ രീതി."





"ഓ. അപ്പോൾ സ്നേഹമെന്നാൽ ഇതാണ് അല്ലേ?"

"അതെ, അതുതന്നെയാണ് സ്നേഹം. അതാണ് ഇരയെ പരുന്താക്കി ത്തീർക്കുന്നത്. പരുന്ത് മനുഷ്യനായി മാറുന്നു. പിന്നെ മനുഷ്യൻ ഈ മണ്ണിൽ ലയിക്കുന്നു. ഈയം സ്വർണ്ണമായി മാറുന്നതും സ്വർണ്ണം മണ്ണിൽ ചെന്നുചേരുന്നതും അതുകൊണ്ടുതന്നെ."

"എന്തൊക്കെയാണ് നീ പറയുന്നത്? എനിക്കൊന്നും മനസ്സിലാകുന്നില്ല." മരുഭൂമി പിറുപിറുത്തു.

"അതൊന്നും സാരമില്ല. ഒരു കാര്യം മാത്രം നീ മനസ്സിലാക്കിയാൽ മതി. ഈ മരുഭൂമിയുടെ ഒരു കോണിൽ എന്റെ വരവും കാത്ത് ഒരു പെൺകിടാവു കഴിയുന്നു. അവളുടെ അരികിൽ ഞാൻ തിരിച്ചെത്തണമെങ്കിൽ ഞാൻ ഒരു കൊടുങ്കാറ്റായി മാറിയേ പറ്റൂ."

മരുഭൂമി പെട്ടെന്നുത്തരം പറഞ്ഞില്ല. ഒട്ടുനേരത്തെ ആലോചനയ്ക്കു ശേഷം തന്റെ നിസ്സഹായാവസ്ഥ വെളിപ്പെടുത്തി: "ഞാൻ തനിയെ എന്തു ചെയ്യാൻ! കാറ്റിന് വീശിപ്പരത്താൻ ആവശ്യമായ മണൽ ഞാൻ തരാം. പക്ഷേ, ആഞ്ഞു വീശണമെന്ന് നീതന്നെ കാറ്റിനോടു പറയണം."

ചെറിയൊരു കാറ്റുവീശാൻ തുടങ്ങി. അകലെ മാറിയിരുന്ന അറബിപ്പട്ടാളക്കാർ അവനെത്തന്നെ ഉറ്റുനോക്കുകയായിരുന്നു. പരസ്പരം അവർ സംസാരിച്ചിരുന്നതെന്തെന്ന് അവന് മനസ്സിലാക്കാനായില്ല. കേട്ടു പരിചയമില്ലാത്ത ഏതോ നാട്ടുഭാഷയായിരുന്നു.

ആൽകെമിസ്റ്റിന്റെ ചുണ്ടിൽ നേരിയൊരു ചിരി. കാറ്റ് അവന്റെ മുഖത്തേക്കു വീശി. മരുഭൂമിയുമായുള്ള അവന്റെ സംഭാഷണം അതു കേട്ടിരുന്നു. അല്ലെങ്കിലും എല്ലായിടത്തും നിറഞ്ഞു നിൽക്കുന്ന കാറ്റിന് അറിയാത്തതായി എന്തെങ്കിലുമുണ്ടോ? കാറ്റിന് തുടക്കമില്ല. ഒടുക്കവുമില്ല. ഈ ലോകം മുഴുവൻ ചുറ്റിയടിക്കുകയല്ലേ അതിന്റെ പ്രകൃതം.

"ഒന്നെന്നെ സഹായിക്കൂ." കാറ്റിനോടവൻ കേണു: "അന്നൊരിക്കൽ നീയല്ലേ എന്റെ പ്രിയതമയുടെ സ്വരം എന്റെ കാതോളം എത്തിച്ചത്."

"ആട്ടെ, ആരാണ് നിന്നെ പഠിപ്പിച്ചത് കാറ്റിന്റെയും മരുഭൂമിയുടെയും ഭാഷ?" കാറ്റിന് വാസ്തവത്തിൽ അത്ഭുതം തോന്നി.

"എന്റെ ഹൃദയം." മറുപടി പറയാൻ അവനൊട്ടും ആലോചിക്കേണ്ടി വന്നില്ല.

കാറ്റിന് ഓരോ പ്രദേശത്ത് ഓരോ പേരാണ്. ഈ പ്രദേശത്തുകാർ കാറ്റിനിട്ടിരിക്കുന്ന പേര് സിറോക്കോ എന്നാണ്. കാരണം, ഈ കാറ്റാണ് കടലിലെ കുളിരും നനവും കിഴക്കൻപ്രദേശങ്ങളിലെത്തിക്കുന്നത്. അകലെ അവന്റെ നാട്ടിൽ ഈ കാറ്ററിയപ്പെടുന്നത് ലെവന്റർ എന്ന പേരിലാണ്. കാറ്റിനോടൊപ്പം മരുഭൂമിയിലെ മണൽത്തരികളും മൂറുകളുടെ പോർവിളികളും അക്കരെ ചെന്നെത്തിയിരുന്നു.. അതിനപ്പുറത്ത് ആടുകൾ മേയുന്ന പുൽപ്രദേശങ്ങളിലുള്ളവരുടെ വിചാരം, ഈ കാറ്റു വീശുന്നത് അൻഡലുസിയയിൽനിന്നാണെന്നാണ്. വാസ്തവത്തിൽ കാറ്റു വീശി തുടങ്ങുന്നത് പ്രത്യേകിച്ചൊരു സ്ഥലത്തുനിന്നല്ല. അതിനു ചെന്നുചേരേണ്ടതായി പ്രത്യേകിച്ചൊരിടമില്ലതാനും. അതായിരിക്കാം കാറ്റിന് മരുഭൂമിയെക്കാൾ കൂടുതൽ

ശക്തിയുണ്ടാകാൻ കാരണം. മരുഭൂമിയെ നമുക്ക് വശത്താക്കാനാകും. മരങ്ങൾ വളർത്തിയെടുക്കാം. മേച്ചിൽപ്പുറങ്ങളൊരുക്കി ആടുകളെ വളർത്താം. പക്ഷേ, കാറ്റിനെ ആർക്കും ഒരു വിധത്തിലും നിയന്ത്രിക്കാനാവില്ലല്ലൊ.

"നിനക്കൊരിക്കലും കാറ്റാകാൻ സാദ്ധ്യമല്ല." കാറ്റ് തീർത്തു പറഞ്ഞു. "നീയും ഞാനും രണ്ടു പ്രത്യേക വസ്തുക്കളല്ലേ?"

"അതു ശരിയല്ല. അവൻ വിട്ടുകൊടുത്തില്ല." യാത്രയ്ക്കിടയിൽ ആൽകെമിസ്റ്റിന്റെ രഹസ്യങ്ങൾ പലതും എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞു. ഈ പ്രപഞ്ചത്തിലുള്ള സകലതും എന്റെ മനസ്സിലുമുണ്ടെന്ന് എനിക്കു ബോധ്യമായി. കാറ്റും കടലും മലയും മരുഭൂമിയും നക്ഷത്രങ്ങളും എല്ലാം എന്റെ ഉള്ളിലുമുണ്ട്. നമ്മളെയൊക്കെ സൃഷ്ടിച്ചിരിക്കുന്നത് ഒരേ കൈകൾ തന്നെ. നമ്മുടെയുള്ളിൽ തുടിക്കുന്നതും ഒരേ പ്രാണൻതന്നെ. "എനിക്കു നിന്നെപ്പോലെ വീശാറാകണം. ഈ ലോകത്തിന്റെ ഓരോ മുക്കിലും മൂലയിലുമെത്തണം. കടൽ കടക്കണം. എന്റെ നിധി മൂടിക്കിടക്കുന്ന മണലത്രയും വീശിയകറ്റണം. എന്റെ പ്രിയപ്പെട്ടവളുടെ സ്വരം കൊണ്ടുനടക്കാറാകണം."

"അന്ന് നീ ആൽകെമിസ്റ്റിനോട് പറഞ്ഞതൊക്കെ ഞാൻ കേൾക്കുകയുണ്ടായി." കാറ്റ് സാവധാനം പറഞ്ഞു: "അപ്പോൾ അയാൾ നിന്നോടു പറയുകയും ചെയ്തു, ഓരോ ജീവനും അതിന്റേതായ ലക്ഷ്യവും പ്രയോജനവുമുണ്ടെന്ന്. നിങ്ങൾ മനുഷ്യരാണ്. മനുഷ്യർക്ക് കാറ്റായി വീശാൻ സാധിക്കില്ല."

"ഏതാനും നിമിഷനേരത്തേക്കെങ്കിലും കാറ്റായി വീശാൻ എന്നെ പഠിപ്പിച്ചുകൂടേ?" അവൻ വീണ്ടും അപേക്ഷിച്ചു: "പിന്നീട് നമുക്കു രണ്ടു പേർക്കുംകൂടി മനുഷ്യന്റെയും കാറ്റിന്റെയും അനന്തമായ സാദ്ധ്യതകളെക്കുറിച്ചു സംസാരിക്കാം."

കാറ്റിന്റെ കൗതുകമുണർന്നു. ഇങ്ങനെയൊരനുഭവം ഇതാദ്യമായിട്ടാണ്. അവൻ സൂചിപ്പിച്ച കാര്യങ്ങളെക്കുറിച്ചൊക്കെ സംസാരിക്കണമെന്ന് അതിനും മോഹം. പക്ഷേ, ഈ മനുഷ്യനെ കാറ്റാക്കിത്തീർക്കുന്നതെങ്ങനെ? പറയുകയാണെങ്കിൽ ഒരുപാടു കാര്യങ്ങൾ തനിക്കു ചെയ്യാനാകും. മരുഭൂമികൾ സൃഷ്ടിക്കാം. കപ്പലുകളെ കടലിൽ താഴ്ത്താം. ഒരു കാടു മുഴുവൻ നിലംപരിശാക്കാം. നഗരങ്ങളിലൂടെ ചൂളമടിച്ച് വിചിത്രമായ ശബ്ദങ്ങളുണ്ടാക്കി വീശിപ്പോകാം. തനിക്കു ചെയ്യാൻ പറ്റുന്ന കാര്യങ്ങൾ എണ്ണിത്തീർക്കാൻ പ്രയാസം. അതിനൊക്കെ പുറമേ ഇവൻ പറയുന്നു, വേറെയും ചില കാര്യങ്ങൾ ചെയ്യാൻ തന്നെക്കൊണ്ടാവുമെന്ന്.

അവനു തോന്നി; കാറ്റിന്റെ മനസ്സ് മാറിവരുന്നുണ്ട്. ഏതു നിമിഷവും അതു തന്നെ സഹായിക്കാനായി കൈനീട്ടും. "സ്നേഹമെന്നാൽ ഇതാണ്." അനുനയത്തിന്റേതായിരുന്നു അവന്റെ സ്വരം. "സ്നേഹിക്കപ്പെടുന്നു എന്ന ബോധമുണ്ടായാൽ മതി പിന്നെ ചെയ്യാൻ വയ്യാത്തതായി ഒന്നുമില്ല എന്ന നിലയിലെത്തും. സ്നേഹിക്കപ്പെടാൻ തുടങ്ങുന്നതോടെ അപ്പുറത്ത് എന്തു സംഭവിക്കുന്നു എന്നാലോചിച്ച് വിഷമിക്കേണ്ടിവരില്ല. ഒക്കെ താൻതന്നെ, തന്റെയുള്ളിൽത്തന്നെ എന്ന തോന്നലുളവാകുന്നു. രണ്ട് എന്നില്ല. ഒന്നേ





ഒന്നു മാത്രം. മനുഷ്യന് കാറ്റായി മാറാൻകൂടി പ്രയാസമുണ്ടാവില്ല. അതിന് കാറ്റിന്റെ പിൻതുണ വേണമെന്നു മാത്രം."

സ്വതേ അഭിമാനിയായ കാറ്റ്, അവൻ പറഞ്ഞതുകേട്ടപ്പോൾ നീരസം തോന്നി. അല്പമൊന്ന് ശക്തിയിൽ വീശാൻ തുടങ്ങി. മരുഭൂമിയിലെ മണൽത്തരികൾ പറന്നുപൊന്തി. ലോകം മുഴുവൻ ചുറ്റിപ്പറക്കാൻ കഴിവുള്ള കാറ്റ് . അവസാനം സമ്മതിച്ചു; മനുഷ്യനെ കാറ്റാക്കി മാറ്റാനുള്ള കഴിവ് തനിക്കില്ല. പ്രേമത്തെക്കുറിച്ചും തനിക്ക് യാതൊന്നുമറിഞ്ഞുകൂടാ.

"ലോകം മുഴുവൻ സഞ്ചരിക്കുന്നതിനിടയ്ക്ക് പലപ്പോഴും മനുഷ്യർ ആകാശത്തേക്കു നോക്കി പ്രേമത്തെക്കുറിച്ചു സംസാരിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്." തന്റെ കഴിവുകേടിനെക്കുറിച്ച് കാറ്റിന് തന്നോടുതന്നെ ദേഷ്യം. "ആകാശത്തിനോടു ചോദിക്കൂ. അതല്ലേ കൂടുതൽ നല്ലത്."

"എങ്കിൽ അങ്ങനെയാകാം." അവൻ സമ്മതിച്ചു. "പക്ഷേ, അതിനും എനിക്കു നിന്റെ സഹായം വേണം. ശക്തമായൊരു പൊടിക്കാറ്റിൽ കണ്ണഞ്ചിപ്പിക്കുന്ന സൂര്യനെ ഒന്നു മറച്ചു നിർത്തൂ. എന്നാലേ ആകാശത്തേക്കു കണ്ണുയർത്താൻ എനിക്കു സാധിക്കൂ."

അതിനു പ്രയാസമുണ്ടായില്ല. അവൻ പറഞ്ഞതുപോലെതന്നെ കാറ്റ് ചെയ്തു. ശക്തിയായ മണൽക്കാറ്റ് മാനത്തേക്കുയർന്നു. വെയിൽ മറഞ്ഞ് സൂര്യൻ ഒരു പൊന്നിൻതളികപോലെയായി.

അപ്പുറത്ത് പട്ടാളക്യാമ്പിൽ ആളുകൾ അമ്പരന്നുനിന്നു. കാറ്റുയർത്തിയ മണലും പൊടിയും. കണ്ണുകാണാൻ കഴിയാത്ത അവസ്ഥ. ഇത്തരം കാറ്റുകൾ അവർക്കു പുത്തരിയല്ല. സിമും എന്നാണവർ അതിനെ പറയാറ്. കടലിലുയരുന്ന കൊടുങ്കാറ്റിനെക്കാൾ ഭയങ്കരമായിരുന്നു അതിന്റെ കരുത്ത്. അവരുടെ കുതിരകൾ നിലവിളിക്കാൻ തുടങ്ങി. ആയുധങ്ങളിൽ തരിമണൽ കയറി അവ ഉപയോഗശൂന്യമായി.

ആ ചുഴലിക്കാറ്റ് അതിന്റെ മൂർദ്ധന്യത്തിലെത്തിയപ്പോൾ സൈനികോദ്യോഗസ്ഥന്മാരിൽ ഒരാൾ പറഞ്ഞു: "ഇതിവിടെ നിർത്തുകയല്ലേ നല്ലത്."

അവരുടെ നോട്ടം അവന്റെ നേരെ തിരിഞ്ഞു. പക്ഷേ, അവനെവിടെ? കാണാനില്ലല്ലൊ? നീലമുഖപടങ്ങൾക്കുള്ളിൽ അവരുടെ കണ്ണുകൾ ഭയം കൊണ്ടു തള്ളി.

"ശരി. ഇനി ഇത് തുടരേണ്ട." വേറെ ഒരാളും വിളിച്ചുപറഞ്ഞു.

"വേണ്ട വേണ്ട. ഈശ്വരന്റെ മഹിമാതിശയങ്ങൾ നമുക്കു കാണാം. ദാ ഇവിടെ ഒരു മനുഷ്യൻ കാറ്റായി മാറുന്നു." സൈന്യാധിപന്റെ സ്വരത്തിൽ ഭക്ത്യാദരങ്ങൾ മുറ്റിനിന്നു.

ഭയാശങ്കകൾ പ്രകടിപ്പിച്ച കീഴുദ്യോഗസ്ഥന്മാർ രണ്ടുപേർ. അവരുടെ പേരുകൾ അപ്പോഴേ പട്ടാളത്തലവൻ മനസ്സിൽ കുറിച്ചിട്ടു. അന്തരീക്ഷം ശാന്തമാകട്ടെ. കാര്യങ്ങൾ പഴയപടിയായാലുടനെ രണ്ടു പേരെയും കൂട്ടത്തിൽനിന്ന് പുറത്താക്കണം. പേടിത്തൊണ്ടന്മാർക്കുള്ളതല്ല മരുഭൂമി. മരുഭൂമിയുടെ സന്താനങ്ങൾക്ക് ഭയത്തിന്റെ അർത്ഥംപോലും അറിഞ്ഞുകൂട, എന്നതാണ് സത്യം.

"കാറ്റു പറഞ്ഞു, പ്രേമത്തിന്റെ അർത്ഥം നിനക്കു മനസ്സിലാകുമെന്ന്." സൂര്യനോടായിരുന്നു അവന്റെ വാക്കുകൾ. "അങ്ങനെയാണെങ്കിൽ പ്രപഞ്ച ചേതന എന്താണെന്നും നിനക്കറിവുണ്ടാകും. കാരണം, പ്രേമത്തിൽനിന്നാണല്ലോ അത് രൂപംകൊണ്ടിരിക്കുന്നത്."

"ശരിയാണ്." എന്റെ ഈ സ്ഥാനത്തുനിന്ന് വിശ്വചൈതന്യത്തെ ഞാൻ കണ്ടറിയുന്നു," സൂര്യൻ പറഞ്ഞു: "പ്രപഞ്ചാത്മാവും എന്റെ മനസ്സും പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. അങ്ങനെ ഞങ്ങൾ ഒരുമിച്ച് ഭൂമിയിലെ സസ്യജാലങ്ങളെ പോഷിപ്പിക്കുന്നു. ആടുകൾക്ക് തണൽ തേടാനുള്ള പ്രേരണ നൽകുന്നു. ഭൂമിയിൽനിന്ന് വളരെ വളരെ അകലെയുള്ള എന്റെ ഈ സ്ഥാനത്തുനിന്ന് സ്നേഹിക്കേണ്ടതെങ്ങനെ എന്നു ഞാൻ പഠിച്ചു. എന്റെ സ്ഥാനത്തുനിന്നും അണുവിട ഞാൻ ഭൂമിയോടടുത്താൽ അതാകെ ഭസ്മമാകും. അതോടെ പ്രപഞ്ചാത്മാവും നാമാവശേഷമാകും. പരസ്പരം നോക്കിക്കാണാൻ മാത്രമാണ് ഞങ്ങളുടെ വിധി. തമ്മിൽച്ചേരാനുള്ള ഉത്കടമായ ദാഹം ഉള്ളിലൊതുക്കി ഞങ്ങൾ കഴിയുന്നു. ഭൂമിക്കാവശ്യമായ ചൂടും ചൈതന്യവും ഞാൻ നൽകുന്നു. നിലനിന്നു പോരാനുള്ള കാരണവും പ്രേരണയും ഭൂമി എനിക്കു പകരം നൽകുന്നു."

"അപ്പോൾ, പ്രേമത്തെക്കുറിച്ച് നിനക്ക് ബോധമുണ്ട്." അവന് ആശ്വാസമായി.

"തീർച്ചയായുമുണ്ട്," സൂര്യൻ സമ്മതിച്ചു: "പ്രപഞ്ചാത്മാവിനെക്കുറിച്ചും എനിക്ക് പൂർണ്ണമായ ബോധമുണ്ട്. ഈ ലോകം മുഴുവൻ ചുറ്റിയുള്ള എന്റെ നിരന്തരമായ യാത്രയ്ക്കിടയിൽ ഞങ്ങൾ തമ്മിൽ വിശദമായി സംസാരിക്കാറുണ്ട്. അതിന്റെ സങ്കടമെന്താണെന്നോ? ഈ ഭൂമിയിൽ സസ്യങ്ങൾക്കും ധാതുക്കൾക്കും മാത്രമേ യഥാർത്ഥ ജ്ഞാനമുള്ളൂ എന്ന്. മറ്റൊന്നുംതന്നെ ജീവന്റെ പൊരുൾ മനസ്സിലാക്കുന്നില്ല എന്ന്. വാസ്തവത്തിൽ ഇരുമ്പിന് ചെമ്പാകേണ്ട കാര്യമില്ല. ചെമ്പിന് സ്വർണ്ണമായതുകൊണ്ട് പ്രയോജനവുമില്ല. ഓരോ സൃഷ്ടിയുടെയും അതിന്റെ നിലനില്പിന്റെയും പുറകിൽ അതിന്റേതായൊരു ലക്ഷ്യമുണ്ട്. ആ ലക്ഷ്യത്തെക്കുറിച്ച് മറ്റു ജീവജാലങ്ങൾക്കും ബോധമുണ്ടായിരുന്നു എങ്കിൽ. പലതാണെങ്കിലും ഒന്നായിനിന്ന് ശാന്തിയുടെ, സമാധാനത്തിന്റെ ഒരു കൂട്ടായ്മയായി ത്തീരാമായിരുന്നു. തെല്ലിട നിർത്തിയിട്ട് സൂര്യൻ തുടർന്നു: "ഈ സൃഷ്ടി ഒക്കെയും നടത്തിയ കൈകൾ അഞ്ചാംദിവസത്തോടെ തന്റെ പണി അവസാനിപ്പിച്ചിരുന്നുവെങ്കിൽ. അതുണ്ടായില്ല. ആറാം ദിവസവും സൃഷ്ടി തുടർന്നു."

"നിനക്കു നല്ല വിവരമുണ്ടല്ലൊ." അവൻ സൂര്യനെ അഭിനന്ദിച്ചു: "എല്ലാറ്റിലും ഉയർന്ന ആ സ്ഥാനത്തു നിന്നുംകൊണ്ട് നീ എല്ലാം കണ്ടു മനസ്സിലാക്കുന്നു. എന്നാലും പ്രേമം എന്താണെന്ന് അറിയാമെന്നു പറഞ്ഞത്. മുഴുവൻ ശരിയാണോ? ആറാംദിവസവും സൃഷ്ടി തുടർന്നില്ലായിരുന്നുവെങ്കിൽ മനുഷ്യനുണ്ടാകുമായിരുന്നുവോ. ചെമ്പു ചെമ്പായും ഈയം ഈയമായും അവിടെ കിടന്നേനെ. ഓരോ വസ്തുവും സൃഷ്ടിക്കപ്പെട്ടിട്ടുള്ളത് ഓരോ പ്രത്യേക ലക്ഷ്യത്തോടു കൂടിയാണ് എന്നതു സത്യം. ഒരു ദിവസം





ആ ബോധം മനസ്സിലുണരുകയും ചെയ്യും. പ്രപഞ്ചാത്മാവാകുന്ന അനന്ത ശക്തിയിൽ വിലയം പ്രാപിക്കലാണ് അവസാനത്തെ ലക്ഷ്യം. അങ്ങെത്തിച്ചേരാനുള്ള വഴിയിൽ നിന്നിടത്തുതന്നെ നിന്നാൽ കാര്യം സാധിക്കുമോ? എത്ര ചെറുതാണെങ്കിലും ഒരു ചുവടെങ്കിലും മുന്നോട്ടു വെക്കണ്ടേ? അതിന് ഈ പരിണാമഭേദങ്ങൾ കൂടാതെ കഴിയുമോ?"

സൂര്യൻ അതിനുത്തരമൊന്നും പറഞ്ഞില്ല. അല്പനേരം ഏതോ ചിന്തയിൽ മുഴുകി നിന്നു. പിന്നെ കൂടുതൽ ഉജ്ജ്വലമായി പ്രകാശിക്കാൻ തീർച്ചയാക്കി. അവരുടെ സംഭാഷണം കേട്ടുനിന്ന കാറ്റിനും രസം പിടിച്ചു. വർദ്ധിച്ച സൂര്യപ്രകാശത്തിൽ അവന്റെ കണ്ണുകൾക്ക് കാഴ്ച നഷ്ടപ്പെട്ടു പോകുമോ എന്ന് കാറ്റിനു ഭയം തോന്നി. അത് കൂടുതൽ ശക്തിയോടെ ആഞ്ഞു വീശി. കൂടുതൽ ഊക്കോടെ ആകാശത്തേക്കു പൊടിപറത്തി.

"ഇതാണ് ആൽകെമിയുടെ ഉദ്ദേശ്യം," അവൻ പറഞ്ഞു: "ഓരോരുത്തരും അവനവനു വിധിക്കപ്പെട്ട നിധികൾ തേടും. കണ്ടെത്തും. അതോടെ സ്വന്തം ജീവിതത്തിൽ ഒരു പടി ഉയരും. ഈയത്തിന്റെ ആവശ്യം ഇനി ലോകത്തിനില്ല എന്ന നിമിഷംവരെ ഈയം ഈയമായിത്തന്നെ തുടരും. പിന്നെ ഈയം സ്വർണ്ണമായി രൂപം പ്രാപിക്കും. ആൽകെമിസ്റ്റുകൾ പഠിപ്പിക്കുന്നതിതാണ്. സ്വന്തം നില ഉയർത്താൻ നമ്മൾ ശ്രമിക്കുമ്പോൾ ഉയരുന്നതു നമ്മൾ മാത്രമല്ല. നമ്മുടെ ചുറ്റുമുള്ള എല്ലാംതന്നെയാണ്."

"കൊള്ളാം നീ പറഞ്ഞതൊക്കെ ശരിതന്നെ," സൂര്യൻ അനുകൂലിച്ചു. "എന്നാലും നീ പറഞ്ഞില്ലേ, പ്രേമത്തെക്കുറിച്ച് ഞാൻ പൂർണ്ണമായും മനസ്സിലാക്കിയിട്ടില്ലെന്ന്. അതിനെന്താണ് കാരണം?"

"മരുഭൂമിയെപ്പോലെ നിശ്ചലമായി കിടക്കുന്നതല്ല, സ്നേഹം." അവനൊരു വിശദീകരണത്തിനൊരുങ്ങി. "കാറ്റിനെപ്പോലെ ലോകം മുഴുവൻ ചുറ്റിത്തിരിയുന്നതും സ്നേഹമല്ല. നിന്നെപ്പോലെ എല്ലാം നോക്കിയും കണ്ടും അകലെ മാറിനിൽക്കുന്നതും സ്നേഹമല്ല. സ്നേഹം ശക്തിയാണ്. പ്രേരണയാണ്. ഒന്നിനെ കൂടുതൽ മെച്ചപ്പെട്ട മറ്റൊന്നായി അതു മാറ്റിയെടുക്കുന്നു. പ്രപഞ്ചാത്മാവിനെപ്പോലും അതു സ്വാധീനിക്കുന്നു. ആദ്യം പ്രപഞ്ചചേതനയെക്കുറിച്ചുള്ള ബോധമുണർന്നപ്പോൾ, എല്ലാം തികഞ്ഞ് യാതൊരു കുറ്റവും കുറവുമില്ലാത്തതാണ് അതെന്നായിരുന്നു എന്റെ ധാരണ. പിന്നീട് ഞാൻ മനസ്സിലാക്കി ഈ ഭൂമിയിലെ ഇതര സൃഷ്ടികളെപ്പോലെ അതിന്റെ മനസ്സിലുമുണ്ട് തീവ്രമായ വികാരങ്ങളും സംഘർഷങ്ങളുമെന്ന്. നമ്മളൊക്കെ ചേർന്ന് അതിനെ പരിപോഷിപ്പിക്കുന്നു. ലോകമെന്നാൽ നമ്മളെല്ലാവരും ചേർന്നതല്ലേ? അപ്പോൾ ലോകത്തിന്റെ മേന്മയും തിന്മയും ആശ്രയിച്ചിരിക്കുന്നതും നമ്മുടെയൊക്കെ ഗുണദോഷങ്ങളെത്തന്നെ. അവിടെയാണ് സ്നേഹത്തിന്റെ സ്ഥാനം. സ്നേഹം മനുഷ്യനിലെ നന്മയെ ഉത്തേജിപ്പിക്കുന്നു. ഇനിയുമിനിയും നന്നാകാനുള്ള പ്രേരണ നൽകുന്നു."

"അതൊക്കെ ശരി. പക്ഷേ, ഞാനെന്തു ചെയ്യണമെന്നാണ് നീ പറഞ്ഞുംകൊണ്ടു വരുന്നത്?" സൂര്യൻ ചോദിച്ചു.

"എനിക്കു സ്വയം കാറ്റായി മാറണം. അതിന് നീയെന്നെ സഹായിക്കണം." അവൻ തന്റെ ആവശ്യം തുറന്നു പറഞ്ഞു.

"പ്രകൃതിയിലെ സൃഷ്ടികളിലൊക്കെയുംവെച്ച് ബുദ്ധിശക്തിയിൽ മികച്ചുനിൽക്കുന്നതു ഞാൻതന്നെ. പക്ഷേ, നിന്നെ കാറ്റാക്കി മാറ്റാനുള്ള കഴിവെനിക്കില്ല." സൂര്യനും കൈമലർത്തി.

"ഇനി ഞാൻ ആരോടാണപേക്ഷിക്കേണ്ടത്?" അവൻ തികച്ചും നിസ്സഹായനായി.

സൂര്യൻ ഒരു നിമിഷം ആലോചിച്ചുനിന്നു. എല്ലാം ശ്രദ്ധിച്ചുകൊണ്ടിരുന്ന കാറ്റിന് അപ്പോഴേക്കും തിടുക്കമായി. ഓരോ മുക്കിലും മൂലയിലുംചെന്ന് സൂര്യന്റെ കഴിവുകേട് വിളംബരം ചെയ്യാൻ. പ്രപഞ്ചത്തിന്റെ ഭാഷ സംസാരിക്കുന്ന ആ യുവാവിന്റെ ആവശ്യം നിറവേറ്റിക്കൊടുക്കാൻ സൂര്യനു കഴിവില്ലെന്ന കാര്യം ലോകം മുഴുവൻ അറിയട്ടെ.

ഒടുവിൽ സൂര്യൻ നിർദ്ദേശിച്ചു: "ഇതൊക്കെ രചിച്ച ആ കൈകളെത്തന്നെ സമീപിക്കൂ."

കൂട്ടുകാരന്റെ തോല്വിയിൽ കാറ്റിനുന്മാദം. അതു കുറെക്കൂടി ശക്തിയിൽ ആഞ്ഞടിക്കാൻ തുടങ്ങി. പട്ടാളക്കാരുടെ കൂടാരങ്ങൾ അവ ഉറപ്പിച്ചിരുന്ന കുറ്റിയിൽനിന്ന് വേർപെട്ട് പറന്നുപൊങ്ങി. ഒട്ടകങ്ങളും കുതിരകളും കയറൂരി അങ്ങിങ്ങു പാഞ്ഞുപോയി. കാഴ്ച കാണാൻ പാറപ്പുറത്ത് കയറി ഇരുന്നിരുന്ന പട്ടാളക്കാർ കാറ്റ് പറത്തിക്കൊണ്ടു പോകുമോ എന്ന ഭയത്തോടെ പരസ്പരം കെട്ടിപ്പിടിച്ചു.

പ്രപഞ്ചത്തെ സൃഷ്ടിച്ച കൈകളുടെ നേർക്ക് അവൻ തിരിഞ്ഞു. അതോടെ അവനു തോന്നി; തന്റെ ചുറ്റുമുള്ള സകലതും നിശ്ചലമായി, നിശ്ശബ്ദമായി എന്ന്. താൻ ചെയ്യുന്നത് അരുതാത്തതെന്തെങ്കിലുമാണോ. അവൻ തെല്ലിട സംശയിച്ചു നിന്നു.

ഒരു നിമിഷം. അവന്റെയുള്ളിൽ സ്നേഹത്തിന്റെ സ്രോതസ്സ് നിറഞ്ഞൊഴുകുവാൻ തുടങ്ങി. അവന്റെ മനസ്സ് പ്രാർത്ഥനാനിർഭരമായി. ആ പ്രാർത്ഥനയിൽ വാക്കുകളോ അപേക്ഷകളോ ഉണ്ടായിരുന്നില്ല. ഇതിനു മുമ്പൊരിക്കലും അവൻ അങ്ങനെ പ്രാർത്ഥിച്ചിട്ടുമുണ്ടായിരുന്നില്ല. തന്റെ ആടുകൾക്ക് വേണ്ടത്ര പുല്ലും വെള്ളവും കിട്ടിയതിന് നന്ദി പറയുകയായിരുന്നില്ല. ധാരാളം ചില്ലുപാത്രങ്ങൾ വിറ്റ് നല്ല ലാഭമുണ്ടാക്കാൻ കഴിയണേ എന്ന് ആവശ്യപ്പെടുകയായിരുന്നില്ല. തന്റെ വരവും കാത്തിരിക്കുന്ന പെൺകിടാവിന്റെ പ്രതീക്ഷ നില നിർത്തിക്കൊണ്ടുപോരണേ എന്നും അപേക്ഷിക്കുകയായിരുന്നില്ല. തന്നെ ചൂഴ്ന്നു നിൽക്കുന്ന കനമാർന്ന നിശ്ശബ്ദത. അവനു തോന്നി മരുഭൂമിയും കാറ്റും സൂര്യനും തന്റെ പ്രാർത്ഥനയിൽ പങ്കുകൊള്ളുകയാണെന്ന്. പ്രപഞ്ചസൃഷ്ടി നടത്തിയ ആ കൈകളുടെ മുദ്രകൾ മനസ്സിലാക്കാൻ ശ്രമം നടത്തുകയാണെന്ന് . അതു വഴി അവനവന്റേതായ വീഥികൾ പിൻതുടരാൻ ബദ്ധപ്പെടുകയാണെന്ന്. ആ മരതക ഫലകത്തിലെ കുറിമാനം മനസ്സിലാക്കാൻ പ്രയാസപ്പെടുകയാണെന്ന്. പലതരത്തിലുള്ള ശകുനങ്ങളും നിമിത്തങ്ങളും ലക്ഷണങ്ങളുംകൊണ്ട് ആകാശവും ഭൂമിയും നിറഞ്ഞിരിക്കുന്നു. പക്ഷേ, അതിന്റെ പുറകിലൊന്നും പ്രത്യേകിച്ചൊരു അർത്ഥമോ യുക്തിയോ ഇല്ല. കാറ്റിനോ മരുഭൂമിക്കോ സൂര്യനോ മനുഷ്യനോ അറിയാൻ കഴിവില്ല, എന്തുദ്ദേശ്യത്തോടുകൂടിയാണ് തന്നെ ഈശ്വരൻ സൃഷ്ടിച്ചിരിക്കുന്നതെന്ന്. എന്നാൽ ആ കൈകളുടെ സങ്കല്പത്തിലുണ്ട് ഓരോ സൃഷ്ടികൊണ്ടും നിറവേറ്റപ്പെടേണ്ട ഒരു ദൗത്യം. അത്ഭുതങ്ങൾ കാട്ടാനും പ്രവർത്തിക്കാനുമുള്ള സ്വാതന്ത്ര്യം ആ കൈ കൾക്കു മാത്രം അവകാശപ്പെട്ടതാണ്. കടലിനെ മരുഭൂമിയാക്കാനും മനുഷ്യനെ കാറ്റാക്കി മാറ്റാനും ആ കൈകൾക്കു മാത്രമേ കഴിയൂ. ആ കൈകൾക്കു മാത്രമേ അറിയൂ അഞ്ചു ദിവസത്തെ സൃഷ്ടി തുടർന്നത് അതിബൃഹത്തായ ഒരു പദ്ധതിയുടെ പരിസമാപ്തി എന്ന നിലയ്ക്കാണ് എന്ന്. അന്നേ സൃഷ്ടി അതിന്റെ പരമകാഷ്ഠയിലെത്തിച്ചേരുകയുണ്ടായുള്ളു.





താൻ വിശ്വചേതനയെ തൊട്ടറിയുന്നു എന്നവനു തോന്നി. അതോടെ അവനിൽ ആ ബോധമുണർന്നു, ഈശ്വരന്റെ ഒരംശം മാത്രമാണീ പ്രപഞ്ചമെന്ന്. അതിന്റെതന്നെ ഒരംശമായ തന്നിലും തുടിച്ചുനിൽക്കുന്നത് ആ പരമാത്മചൈതന്യംതന്നെയാണെന്ന്. അതോടെ അവനിലാവിശ്വാസമുളവായി, തനിക്കും അത്ഭുതങ്ങൾ പ്രവർത്തിക്കാൻ കഴിയുമെന്ന്.

സിമും, മരുഭൂമിയിലെ ചുഴലിക്കാറ്റ്, ഒരിക്കലും പതിവില്ലാത്ത അത്ര ഊക്കോടെ അന്നാഞ്ഞു വീശി. സ്വയം കാറ്റായി മാറിയ ഒരു യുവാവ്, പ്രബലനായ ഒരു സേനാനായകന്റെ വെല്ലുവിളി സ്വീകരിച്ചുകൊണ്ട് ആ പട്ടാളത്താവളം മുഴുവൻ തന്റെ ശക്തിയാൽ അന്ന് നിലംപരിശാക്കി.

ആ പ്രദേശത്തെ അറബികൾക്ക് തലമുറകളിലേക്ക് പാടിപ്പകരാനൊരു വീരഗാഥ.

കാറ്റൊതുങ്ങി. പൊടി അടങ്ങി. എല്ലാവരും അവനിരുന്നിരുന്ന പാറപ്പുറത്തേക്ക് കണ്ണുകളുയർത്തി. അവിടെ അവനുണ്ടായിരുന്നില്ല.

കുറെ അകലെ മാറി അടിമുടി മണൽകൊണ്ടുമൂടിയ ഒരു കാവൽക്കാരന്റെ അരികിലാണ് അവരവനെ കണ്ടെത്തിയത്.

അവന്റെ മന്ത്രശക്തി. കണ്ടുനിന്നവരെല്ലാം വിസ്മയസ്തബ്ധരായി! രണ്ടുപേരുടെ മുഖത്തുമാത്രം അപ്പോഴും ഒരു നേരിയ ചിരിയുടെ തെളിച്ചം.

ആൽകെമിസ്റ്റിനു സന്തോഷം. എല്ലാവിധത്തിലും അർഹതയുള്ള ഉത്തമനായ ഒരു ശിഷ്യനെ താൻ കണ്ടെത്തിയിരിക്കുന്നു.

സേനാനായകനും ചാരിതാർത്ഥ്യം. ആ ശിഷ്യൻ ഈശ്വരന്റെ മഹിമാവിലാസങ്ങൾ മനസ്സിലാക്കിയിരിക്കുന്നു.

പിറ്റേന്നുതന്നെ അവരെ രണ്ടുപേരെയും അയാൾ യാത്രയാക്കി. അകമ്പടിക്കായി ഒരു സംഘം ഭടന്മാരെയും കൂടെ അയച്ചു. എത്തേണ്ടിടത്തെത്തും വരെ അവരെ അനുയാത്ര ചെയ്തുകൊള്ളണം എന്ന കല്പനയുമായി.

അപകൽ മുഴുവൻ അവർ യാത്ര തുടർന്നു. സന്ധ്യയോടെ ഒരു സന്യാസിമഠത്തിന്റെ പരിസരങ്ങളിലെത്തി. ആൽകെമിസ്റ്റ് കുതിരപ്പുറത്തുനിന്നിറങ്ങി. അകമ്പടിക്കാരോട് അവരുടെ താവളത്തിലേക്ക് തിരിച്ചുപൊയ്ക്കൊള്ളാൻ നിർദ്ദേശിച്ചു.

"ഇവിടം മുതൽ നിന്റെ യാത്ര തനിച്ചാണ്," അയാൾ അവന്റെ നേരെ തിരിഞ്ഞു പറഞ്ഞു: "പിരമിഡുകളിലെത്താൻ ഇനി ഏതാണ്ട് മൂന്നു മണിക്കൂർ യാത്ര ചെയ്താൽ മതി."

"എങ്ങനെ നന്ദി പറയണമെന്നറിയുന്നില്ല." അവൻ ഭക്ത്യാദരങ്ങളോടെ തല കുനിച്ചു. "അങ്ങാണെന്നെ പ്രപഞ്ചത്തിന്റെ ഭാഷ പഠിപ്പിച്ചത് എന്നു തീർത്തും പറയാൻ വയ്യ.

"ആ ബോധം നിന്റെയുള്ളിൽ ഉറങ്ങിക്കിടന്നിരുന്നു. ഞാനതിനെ തൊട്ടുണർത്തി എന്നു മാത്രം."

ആൽകെമിസ്റ്റ് സന്യാസാശ്രമത്തിന്റെ വാതിൽക്കൽ ചെന്നു മുട്ടി. കറുത്ത വസ്ത്രങ്ങൾ ധരിച്ച ഒരു സന്യാസി വന്ന് വാതിൽ തുറന്നു. അദ്ദേഹവുമായി അയാൾ എന്തോ സംസാരിച്ചു, കോപ്ടിക് ഭാഷയിൽ.

"ഇനി നമുക്കകത്തേക്കു പോകാം." അവനെയും കൂട്ടി അയാൾ അകത്തേക്കു നടന്നു. "കുറച്ചു നേരത്തേക്ക് അവരുടെ അടുക്കളയൊന്നുപയോഗിക്കാൻ ഞാൻ സമ്മതം വാങ്ങിയിട്ടുണ്ട്." ആൽകെമിസ്റ്റ് പറഞ്ഞു.

അടുക്കള പ്രധാന കെട്ടിടത്തിന്റെ പിൻവശത്തായിരുന്നു. ആൽകെമിസ്റ്റ് അവിടെ തീ കൂട്ടി. സന്യാസി ഒരു കഷ്ണം ഈയം കൊണ്ടുവന്നു. അതയാൾ ഒരു ഇരുമ്പുപാത്രത്തിലിട്ട് അടുപ്പത്തു വെച്ചു. ഈയം ഉരുകുവാൻ തുടങ്ങി. തന്റെ സഞ്ചിയിലുണ്ടായിരുന്ന സ്ഫടികമുട്ടയെടുത്ത് അതിൽനിന്ന് തലനാരിഴപോലെ ഒരു ചീൾ അയാൾ ചിരകിയെടുത്തു. അത്, ഇത്തിരി മെഴുകിൽ പൊതിഞ്ഞ് അടുപ്പത്തിരിക്കുന്ന ഇരുമ്പുപാത്രത്തിലേക്കിട്ടു.

അതോടെ ആ മിശ്രിതം രക്തംപോലെ ചുവന്നു. അയാൾ പാത്രം അടുപ്പിൽനിന്നിറക്കി തണുക്കാൻ വെച്ചു.

അതിനിടയിൽ ഗോത്രവർഗ്ഗക്കാർ തമ്മിൽ മരുഭൂമിയിൽ നടക്കുന്ന പോരാട്ടത്തെക്കുറിച്ച് സന്യാസിക്കയാൾ പറഞ്ഞുകൊടുത്തു: "ഈ യുദ്ധം അടുത്തൊന്നും തീരുന്ന മട്ടില്ല."

ആ പറഞ്ഞത് സന്യാസിയെ അസ്വസ്ഥനാക്കി. ചരക്കുകൾ എത്തിക്കുന്ന കച്ചവടസംഘത്തെ അവർ വളരെ നാളായി കാക്കാൻ തുടങ്ങിയിട്ട്. യുദ്ധം അവരുടെ വഴി മുടക്കിയിരുന്നു. അകലെ, ഗിസായിൽ അവരെ തടഞ്ഞു നിർത്തിയിരിക്കുകയായിരുന്നു. യുദ്ധമവസാനിക്കാതെ യാത്ര തുടരാൻ നിവൃത്തിയില്ല. "ഒക്കെ ഈശ്വരഹിതം." സന്യാസിക്കതേ പറയാനുണ്ടായിരുന്നുള്ളൂ.

"അതെ... അതാണ് ശരി." ആൽകെമിസ്റ്റും അതിനോട് യോജിച്ചു.

ഇരുമ്പുപാത്രം തണുത്തു. അതിലുണ്ടായിരുന്ന ദ്രാവകമത്രയും ഉറഞ്ഞു കട്ടിയായിക്കഴിഞ്ഞിരുന്നു. പാത്രത്തോളംതന്നെ കനവും വലുപ്പവുമുള്ള ഒരു കട്ട. സന്യാസിയും അവനും കണ്ണിമകൂട്ടാതെ നോക്കിനിന്നു. എന്തൊരത്ഭുതം. ആ പാത്രത്തിലുണ്ടായിരുന്നത് ഈയമായിരുന്നില്ല. അതത്രയും സ്വർണ്ണമായി മാറിക്കഴിഞ്ഞിരുന്നു.

"എനിക്കും ഇതുപോലൊരു ദിവസം ചെയ്യാൻ സാധിക്കുമോ?" ആൽകെമിസ്റ്റിനോടവൻ ചോദിച്ചു.

"ഇത് എന്റെ ജീവിതത്തിന്റെ ദൗത്യമാണ്, നിന്റേതല്ല." തികഞ്ഞ ഗൗരവത്തോടെ അയാൾ മറുപടി പറഞ്ഞു: "ഇതൊക്കെ സാദ്ധ്യമാണെന്ന് നിനക്കു കാട്ടിത്തന്നു എന്നുമാത്രം."





അവർ വീണ്ടും ആശ്രമത്തിന്റെ പടിവാതിൽക്കലെത്തി. കൈയിലുണ്ടായിരുന്ന സ്വർണ്ണക്കട്ടി അവിടെ വെച്ച് അയാൾ നാലായി ഭാഗിച്ചു. അതിലൊന്നെടുത്ത് ആ സന്യാസിയുടെ നേരെ നീട്ടിക്കൊണ്ടു പറഞ്ഞു: "ഇതങ്ങേക്കിരിക്കട്ടെ, ഞങ്ങൾക്കു ചെയ്തുതന്ന സഹായത്തിനു പ്രതിഫലമായി."

"അയ്യോ!" സന്യാസിയുടെ സ്വരത്തിൽ അതിശയം. അവിശ്വസനീയത. "അങ്ങോട്ടു ചെയ്തുതന്ന ഉപകാരത്തെക്കാൾ എത്രയോ മടങ്ങു വലുതാണ് നിങ്ങളെനിക്കു തരുന്ന ഈ പ്രതിഫലം!"

വിധി ഒരുപക്ഷേ, കാതോർത്തു നിൽക്കുന്നുണ്ടാകും. ഇപ്പോൾ കിട്ടിയത് അധികമായി എന്നു പറഞ്ഞാൽ ഇനിയത്തെ തവണ ഒന്നും തന്നില്ലെന്നു വരും. അല്ലെങ്കിൽ വല്ലതും കുറച്ച് എന്നാകും."

"ഇത് നിനക്കിരിക്കട്ടെ." മുന്നിൽനിന്ന് ഒരു ഭാഗമെടുത്ത് അയാൾ അവനു കൊടുത്തു. "അന്ന് ആ പട്ടാളക്യാമ്പിൽവെച്ച് കൈയിലുള്ളതെല്ലാം അവരുടെ നേതാവിന് വിട്ടുകൊടുക്കേണ്ടിവന്നില്ലേ. അതിനു പകരമായി."

"അയ്യോ! ഇത്രയധികമോ?" സന്യാസിയുടെ വാക്കുകൾതന്നെ അവന്റെ നാവിൻതുമ്പിലുമെത്തി.

പക്ഷേ, പെട്ടെന്ന് സ്വയം ഒതുക്കി. ആൽകെമിസ്റ്റ് സന്യാസിക്കു കൊടുത്ത ഉപദേശം അവനോർത്തു.

"ഇതെനിക്കുള്ളതാണ്." രണ്ടിൽ ഒരു ഭാഗം അയാൾ മാറ്റിവെച്ചു. "മരുഭൂമിയിലൂടെയുള്ള മടക്കയാത്ര. യുദ്ധം തുടർന്നുപോകുന്നു. സ്വർണ്ണത്തിന്റെ ആവശ്യം വന്നേക്കും."

ബാക്കി വന്ന നാലാമത്തെ ഭാഗം അയാൾ സന്യാസിയുടെ കൈയിലേല്പിച്ചു: "ഇത് ഇവനുവേണ്ടി നിങ്ങൾ സൂക്ഷിച്ചു വെക്കണം. ഭാവിയിലെപ്പോഴെങ്കിലും ആവശ്യം വന്നാലോ?"

"എന്താവശ്യം?" അവൻ ചോദിച്ചുപോയി. "നിധി കൈക്കലാക്കാനല്ലേ എന്റെ ഈ യാത്ര. അതാണെങ്കിൽ അധികമകലെയല്ല താനും."

"ശരിതന്നെ. തീർച്ചയായും നീയത് കണ്ടെത്തും."

"പിന്നെ ഇതിന്റെ ആവശ്യം?"

"അതോ, പറയാം. കൈയിലുള്ള സമ്പാദ്യമെല്ലാം രണ്ടു തവണയായി നിനക്കു നഷ്ടപ്പെടുന്നു." അയാൾ അവനെ ഓർമ്മിപ്പിച്ചു. "ആദ്യം ആ കള്ളൻ പറ്റിച്ചു. രണ്ടാമത് ഉള്ളതെല്ലാം ആ പട്ടാളക്കാർക്ക് വിട്ടുകൊടുക്കേണ്ടിവന്നു. ഞങ്ങൾ അറബികൾ പഴയ മട്ടുകാരാണ്. പണ്ടത്തെ പ്രമാണങ്ങളിലും പഴഞ്ചൊല്ലുകളിലും വളരെ വിശ്വാസവുമാണ്. ഒന്നു തെറ്റിയാൽ മൂന്ന് എന്ന പഴമൊഴി കേട്ടിട്ടുണ്ടോ? ഒരിക്കലുണ്ടായത് പിന്നീടുണ്ടായില്ലെന്നു വരാം. പക്ഷേ, എന്തെങ്കിലുമൊന്ന് രണ്ടുതവണ സംഭവിച്ചിട്ടുണ്ടെങ്കിൽ പിന്നെ ഒരിക്കൽക്കൂടി ആവർത്തിക്കുമെന്ന് തീർച്ച."

വീണ്ടും കുതിരപ്പുറത്തു കയറി അവർ യാത്രയായി.

"സ്വപ്നങ്ങളെപ്പറ്റി ഒരു കഥ പറയാം." ആൽകെമിസ്റ്റ് അവനോടു പറഞ്ഞു. അവൻ തന്റെ കുതിരയെ അയാളുടെ കുതിരയോടടുപ്പിച്ചു.

"പണ്ട് റോമാ രാജ്യം ടൈബീരിയസ് ചക്രവർത്തി ഭരിച്ചിരുന്ന കാലം. ഒരു സാധുമനുഷ്യനും അയാളുടെ രണ്ടാൺമക്കളും. ഒരാൾ പട്ടാളക്കാരനായിരുന്നു. അതിർത്തിപ്രദേശങ്ങളിലെവിടെയോ അവൻ സേവനമനുഷ്ഠിച്ചിരുന്നു. രണ്ടാമത്തെയാൾ കവിയായിരുന്നു. തന്റെ കവിതകളിലൂടെ റോമാക്കാരുടെ മുഴുവനും പ്രശംസ അവൻ പിടിച്ചു പറ്റി.

"ഒരു രാത്രി അച്ഛനൊരു സ്വപ്നം കണ്ടു. ഒരു മാലാഖ വന്നു പറയുന്നു, നിന്റെ മക്കളിൽ ഒരാളുടെ വാക്കുകൾ ഒരു നാൾ ലോകം മുഴുവൻ ഏറ്റുപറയും. എത്രയോ തലമുറകൾ ആ വാക്കുകൾ മനഃപാഠമാക്കും. അയാളുടെ ഉറക്കം തെളിഞ്ഞു. മനസ്സിൽ നിറഞ്ഞു തുളുമ്പുന്ന ആഹ്ളാദം. കൃതജ്ഞത. ഏതൊരച്ഛനെയും അഭിമാനപുളകിതനാക്കുന്ന വാക്കുകൾ. വിധി തന്നോടു കനിവു കാട്ടിയതല്ലേ. വരാൻ പോകുന്ന ഭാഗ്യം നേരത്തെതന്നെ വിളിച്ചറിയിച്ചിരിക്കുന്നു.

"അധികം താമസിയാതെ അച്ഛൻ മരിച്ചു. രഥചക്രങ്ങൾക്കിടയിൽപ്പെട്ട് ചതഞ്ഞുപോകുമായിരുന്ന ഒരു കൊച്ചുകുട്ടിയെ രക്ഷപ്പെടുത്താൻ ശ്രമിക്കുന്നതിനിടയിൽ അയാൾ സ്വയം അപമൃത്യുവിനിരയായി. സത്യസന്ധനും സത്സ്വഭാവിയുമായി ആയുഷ്കാലം മുഴുവൻ കഴിച്ചുകൂട്ടിയ അയാൾ മരണശേഷം നേരെ ചെന്നത് സ്വർഗ്ഗത്തിലേക്കായിരുന്നു. സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ട മാലാഖയെ അവിടെ അയാൾ നേരിട്ടു കണ്ടു.

"മാലാഖ പറഞ്ഞു: 'നന്മ നിറഞ്ഞൊരു ജീവിതമായിരുന്നു നിങ്ങളുടേത്. സ്നേഹിച്ചും സഹായിച്ചും കാലം കഴിച്ചു. അന്തസ്സായിത്തന്നെ മരിക്കുകയും ചെയ്തു. ഏതു വരം വേണമെങ്കിലും ചോദിച്ചോളൂ. ഞാനത് നിങ്ങൾക്ക് തരാം.'

'ശരിയാണ്, എന്റെ ജീവിതം എല്ലാ അർത്ഥത്തിലും നന്മ നിറഞ്ഞതായിരുന്നു;' അയാൾ പറഞ്ഞു. 'അന്ന് സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ട് അവിടന്ന് എന്നോടു പറഞ്ഞത്. ഞാനെത്ര സന്തോഷിച്ചുവെന്നോ. എന്റെ ശ്രമങ്ങളെല്ലാം സഫലമാകാൻ പോകുന്നു. എന്റെ മകന്റെ കവിതകൾ എത്രയോ വരുംതലമുറകൾ വായിച്ചു രസിക്കും. എനിക്കായി ഞാനൊന്നും ആവശ്യപ്പെടുന്നില്ല. താൻ വളർത്തിക്കൊണ്ടു വന്ന മകന്റെ വിജയം, പ്രശസ്തി. അതിൽ കൂടുതലെന്തു വേണം ഒരച്ഛന് അഭിമാനിക്കാൻ. ഒരേ ഒരു വരമേ എനിക്കു വേണ്ടൂ. എപ്പോഴെങ്കിലും ആ കീർത്തിയുടെ സാക്ഷിപത്രം എന്ന നിലയ്ക്ക് അവന്റെ കവിതകൾ വായിക്കാൻ എനിക്കവസരമുണ്ടാകണം.'

"മാലാഖ അയാളുടെ തോളിൽ തട്ടി അകലേക്കു ചൂണ്ടിക്കാണിച്ചു. വിദൂരഭാവിയിലെ ഒരു രംഗം. തലമുറകൾ ചിലത് പിന്നിട്ടു കഴിഞ്ഞിരിക്കുന്നു. വിശാലമായൊരു ദൃശ്യം. അപരിചിതമായ ഏതോ ഭാഷ സംസാരിക്കുന്ന അനേകായിരം പേർ കൂട്ടംകൂടിനിൽക്കുന്നു. അച്ഛന്റെ കണ്ണുകളിൽ അഭിമാനത്തിന്റെ സംതൃപ്തിയുടെ നിറവ്. അല്ലെങ്കിലേ എനിക്കറിയാമായിരുന്നു എന്റെ മകന്റെ കവിതകൾ അനശ്വരങ്ങളായിരിക്കുമെന്ന്. ഗദ്ഗദമടക്കാൻ ശ്രമിച്ചുകൊണ്ട് അയാൾ മാലാഖയോടു പറഞ്ഞു: 'ഒന്നു





പറയൂ, എന്റെ മകന്റെ കവിതകളിൽ ഏതാണവർ ചൊല്ലിക്കൊണ്ടിരിക്കുന്നത്?'

"മാലാഖ അയാളുടെ അരികത്തേക്കു ചെന്നു, അലിവോടെ കൈപിടിച്ച് അവിടെയുള്ളൊരു ബഞ്ചിൽ കൊണ്ടിരുത്തി. നിങ്ങളുടെ മകന്റെ കവിതകൾ ടൈബീരിയസ് ചക്രവർത്തിയുടെ കാലത്ത് റോമാസാമ്രാജ്യത്തിലുടനീളം ജനപ്രീതി നേടിയിരുന്നു. പക്ഷേ, അദ്ദേഹത്തിന്റെ കാലം കഴിഞ്ഞതോടെ ആ കവിതകൾക്കും മങ്ങലേറ്റു. ജനങ്ങൾ ക്രമേണ അതൊക്കെ തീരെ മറന്നു. ഇപ്പോൾ നിങ്ങൾ കേൾക്കുന്ന വാക്കുകൾ പട്ടാളക്കാരനായിരുന്ന മകന്റേതാണ്.

"അച്ഛന് വിശ്വസിക്കാൻ സാധിച്ചില്ല. പട്ടാളക്കാരനായിരുന്ന മകന്റെ വാക്കുകളോ! അയാൾ മാലാഖയുടെ നേരെ കണ്ണുകളുയർത്തി.

'നിങ്ങളുടെ മകൻ അകലെയെങ്ങോ ഒരു സാധാരണ സൈനികനായിരുന്നു. കാലക്രമേണ പട്ടാളത്തലവനായി ഉദ്യോഗക്കയറ്റം കിട്ടി. അവൻ നേരും നെറിയുമുള്ളവനായിരുന്നു. ഒരു ദിവസം അവന്റെ കീഴ്ജീവനക്കാരിൽ ഒരുവന് ഗുരുതരമായൊരു രോഗം പിടിപെട്ടു. മരിക്കുമെന്ന നിലയിലായി. അക്കാലത്ത് രോഗികളെ ചികിത്സിച്ച് സുഖപ്പെടുത്തി നടക്കുന്ന ഒരു യഹൂദ പുരോഹിതനെപ്പറ്റി അവൻ കേൾക്കാനിടയായി. ആ പുരോഹിതനെയും അന്വേഷിച്ച് അവർ ദിവസങ്ങളോളം പലയിടത്തും സഞ്ചരിച്ചു. അതിനിടയിൽ അവനു ബോധ്യമായി, താൻ അന്വേഷിക്കുന്ന ആ പുരോഹിതൻ ദൈവപുത്രൻതന്നെയാണെന്ന്. അദ്ദേഹം ചികിത്സിച്ചു സുഖപ്പെടുത്തിയ പലരെയും ആ യാത്രയ്ക്കിടയിൽ കണ്ടുമുട്ടി. അവരിൽനിന്ന് ദൈവപുത്രന്റെ തിരുവചനങ്ങൾ അവൻ കേട്ടറിഞ്ഞു. റോമാസാമ്രാജ്യത്തിലെ ഉയർന്നൊരു സൈനികോദ്യോഗസ്ഥനായിരുന്നിട്ടുപോലും അവന്റെ മനസ്സിൽ ദൈവപുത്രനെപ്രതി വിശ്വാസം വളർന്നു. ഒടുവിൽ താൻ തിരഞ്ഞുകൊണ്ടിരുന്ന യഹൂദ പുരോഹിതനെ അവൻ കണ്ടെത്തി. അവിടെയൊരിടത്ത് അദ്ദേഹം യദൃച്ഛയാ വന്നെത്തിയതായിരുന്നു.

"തന്റെ ആശ്രിതന് അസുഖമാണെന്നും മരണാസന്നനാണെന്നും അവൻ അദ്ദേഹത്തെ അറിയിച്ചു. രോഗിയുടെ അരികിലേക്ക് അവന്റെകൂടെ ചെല്ലാൻ അപ്പോൾത്തന്നെ ആ പുരോഹിതൻ പുറപ്പെട്ടു. അദ്ദേഹത്തിന്റെ അലൗകികദ്യുതിയുള്ള കണ്ണുകളിലേക്കു നോക്കിനിൽക്കേ സ്വതവേ വിശ്വാസിയായ നിങ്ങളുടെ മകന്റെ മനസ്സിൽ അപൂർവ്വജ്ഞാനമുണർന്നു. താൻ നിൽക്കുന്നത് ദൈവപുത്രന്റെതന്നെ തിരുസന്നിധിയിലാണ്!

"നിങ്ങളുടെ മകന്റെ വാക്കുകൾ കേട്ടോളൂ. മാലാഖ പറഞ്ഞു. പ്രഭോ! എന്റെ എളിയ പാർപ്പിടത്തിലേക്ക് അങ്ങയെ കൂട്ടിക്കൊണ്ടു പോകാനുള്ള യോഗ്യത എനിക്കില്ല. അങ്ങയുടെ ഒരേയൊരു വാക്കേ എനിക്കു വേണ്ടൂ. അതുകൊണ്ടുമാത്രം എന്റെ ആ വേലക്കാരൻ സുഖം പ്രാപിച്ചുകൊള്ളും!

"ഈ പ്രപഞ്ചത്തിലെ ഓരോ ജീവിയും, ആരോ എന്തോ ആയിക്കൊള്ളട്ടെ. ഈ ലോകത്തിന്റെ ചരിത്രത്തിൽ അതിന്റേതായൊരു പങ്കുവഹിക്കുന്നുണ്ട്," ആൽകെമിസ്റ്റ് പറഞ്ഞു: "പക്ഷേ, അതിനെക്കുറിച്ച് അവൻ ബോധവാനല്ല എന്നു മാത്രം."

അവൻ ചിരിച്ചു. ആരു വിചാരിച്ചു ജീവിതത്തെ സംബന്ധിച്ചിട്ടുള്ള ഇത്തരം സങ്കീർണ്ണമായ പ്രശ്നങ്ങൾ തന്നെപ്പോലെയുള്ളൊരാട്ടിടയന് കാര്യമായെടുക്കേണ്ടിവരുമെന്ന്!

"പോയി വരാം." ആൽകെമിസ്റ്റ് യാത്ര പറഞ്ഞു.

"പോയി വരാം." അതേ വാക്കുകൾ അവനും ആവർത്തിച്ചു.

മരുഭൂമിയിൽക്കൂടി മണിക്കൂറുകളോളം അവൻ കുതിരയോടിച്ചു; ഹൃദയത്തിന്റെ സ്വരഭേദങ്ങൾക്കു കാതോർത്തുകൊണ്ട്. തന്റെ നിധി എവിടെയിരിക്കുന്നു എന്ന് ചൂണ്ടിക്കാട്ടേണ്ടത് അതിന്റെ കടമയാണല്ലോ. ആൽകെമിസ്റ്റ് അവനോട് ആദ്യമേ പറഞ്ഞിരുന്നു, 'നിന്റെ നിധിയുള്ളിടത്തുതന്നെയാണ് നിന്റെ ഹൃദയവും.'

ഇപ്പോൾ ഹൃദയം പറയുന്നത് മറ്റു പല കാര്യങ്ങളുമാണ്. രണ്ടു തവണ ഒരേ സ്വപ്നംതന്നെ കണ്ട്, അതു ചൂണ്ടിക്കാണിച്ച വഴി പിൻതുടരുവാനുറച്ച് തന്റെ ആടുകളെയൊക്കെ വിറ്റ് ഇറങ്ങിത്തിരിച്ച ഒരിടയന്റെ കഥ. എത്ര അഭിമാനത്തോടുകൂടിയാണത് പറഞ്ഞത്.

ഓരോ ജീവിതവുമുൾക്കൊള്ളുന്ന നിഗൂഢമായ ദൗത്യങ്ങൾ, സമ്പന്നമായൊരു രാജ്യത്തെ അല്ലെങ്കിൽ സുന്ദരിമാരായ സ്ത്രീകളെ അധീനമാക്കാൻവേണ്ടി യാത്ര തിരിച്ച സാഹസികരായ ഒരുപാട് ആളുകൾ. സ്വന്തം അഭിപ്രായങ്ങളും മുൻധാരണകളുമായി അക്കാലത്തെ സാമാന്യജനങ്ങളെ നേരിടേണ്ടിവന്നപ്പോഴത്തെ കഥകൾ, അനുഭവങ്ങൾ. പിന്നെയും പലരും അതു മന്ത്രിച്ചുകൊണ്ടിരുന്നു. യാത്രകളെക്കുറിച്ച്, കണ്ടുപിടിത്തങ്ങളെയും പുസ്തകങ്ങളെയുംകുറിച്ച്, ലോകത്തിലുണ്ടായിക്കൊണ്ടിരിക്കുന്ന മാറ്റങ്ങളെക്കുറിച്ച്.

മുമ്പിൽ മറ്റൊരു മണൽക്കൂന. അതു കയറി മറയാൻ തുടങ്ങവേ അവന്റെ ഹൃദയം മന്ത്രിച്ചു: "ഇവിടെയെവിടെയെങ്കിലും വെച്ച് നീ കരയാനിടയായാൽ അവിടെയാണെന്റെ സ്ഥാനം. നീ തേടുന്ന നിധിയും അവിടെത്തന്നെ. കരുതിയിരുന്നോളൂ."

സാവധാനത്തിൽ അവൻ ആ മണൽക്കുന്നു കയറി. നക്ഷത്രങ്ങൾ നിറഞ്ഞ ആകാശം. തെളിഞ്ഞു പ്രകാശിക്കുന്ന പൂർണ്ണചന്ദ്രൻ. ആ മരുപ്പച്ചയിൽനിന്ന് അവൻ യാത്ര തിരിച്ചിട്ട് കൃത്യം ഒരു മാസമായിരിക്കുന്നു. നിലാവെളിച്ചം നിഴൽ വീഴ്ത്തിയിരിക്കുന്ന മണൽക്കൂനകൾ. അലയടിച്ചുയരുന്ന കടൽപോലെ തോന്നി. അന്ന് ആദ്യമായി മരുഭൂമിയിൽ വെച്ച് താനും ആൽകെമിസ്റ്റുമായി കണ്ടുമുട്ടിയ രംഗം അവനോർത്തുപോയി. അന്നും ഇതുപോലെ മരുഭൂമിയുടെ നിശ്ശബ്ദതയ്ക്കു മീതെ നിലാവിന്റെ പ്രകാശം പരന്നിരുന്നു. അന്നുതന്നെയാണ് തന്റെ ഈ യാത്രയും തുടങ്ങിയത്; പിരമിഡുകൾക്കരുകിൽ മറഞ്ഞുകിടക്കുന്ന നിധി തേടിയുള്ള യാത്ര.





മണൽക്കുന്നിന്റെ മുകളിൽ കയറിപ്പറ്റിയതോടെ അവന്റെ ഹൃദയം ശക്തിയോടെ ഒന്നു കുതിച്ചു. അവന്റെ മുമ്പിൽ പൗർണ്ണമിച്ചന്ദ്രന്റെ പ്രഭയിൽ പ്രൗഢഗംഭീരമായി ഉയർന്നുനിൽക്കുന്ന പിരമിഡുകൾ.

അവിടെത്തന്നെ അവൻ മുട്ടുകുത്തി. സ്വയമറിയാതെ അവന്റെ കണ്ണുകൾ നിറഞ്ഞൊഴുകുവാൻ തുടങ്ങി. അവൻ ഹൃദയപൂർവ്വം ഈശ്വരനോടു നന്ദി പറഞ്ഞു; സ്വന്തം ജീവിതത്തിന്റെ ദൗത്യത്തെക്കുറിച്ച് അവനിൽ വിശ്വാസമുളവാക്കിയതിന്, ജ്ഞാനിയായ ആ രാജാവിന്റെ മുമ്പിലേക്ക് തന്നെ എത്തിച്ചതിന്, സ്ഫടികവ്യാപാരിയെയും ഇംഗ്ലീഷുകാരനെയും കണ്ടുമുട്ടാൻ സഹായിച്ചതിന്, ഒടുവിൽ ആൽകെമിസ്റ്റുമായി പരിചയപ്പെടാൻ ഇടവരുത്തിയതിന്. സ്വന്തം ജീവിതത്തിന്റെ ലക്ഷ്യം നിറവേറ്റുന്നതിൽ പ്രേമം ഒരിക്കലും തടസ്സമാകില്ലെന്ന് പഠിപ്പിച്ച മരുഭൂമിയിലെ ആ പെൺകുട്ടിക്കു വേണ്ടിയും അവൻ ദൈവത്തോട് നന്ദി രേഖപ്പെടുത്തി.

ഇനി വേണമെങ്കിൽ ആ മരുപ്പച്ചയിലേക്കുതന്നെ തനിക്കു തിരിച്ചു പോകാം. അവനാലോചിച്ചു. ഫാത്തിമയെ വിവാഹം കഴിച്ച് സാധാരണമട്ടിൽ ഒരിടയനായി ജീവിതം തുടരാം. ആ ആൽകെമിസ്റ്റും ചെയ്യുന്നതതാണല്ലോ. അയാൾക്കെല്ലാമറിയാം. പ്രപഞ്ചത്തിന്റെ ഭാഷ. ഈയത്തെ സ്വർണ്ണമാക്കുന്ന വിദ്യ. എന്നിട്ടും അയാൾ അങ്ങ് മരുഭൂമിയിൽ തികച്ചും സാധാരണമായ ജീവിതം നയിക്കുന്നു. തന്റെ അറിവും കഴിവും ഒരാളെയും അയാൾക്ക് കാട്ടി ബോധിപ്പിക്കേണ്ടതില്ല. ഒരു കാര്യം അവന് തികച്ചും ബോദ്ധ്യമായി. സ്വന്തം ലക്ഷ്യം സാക്ഷാത്കരിക്കാൻവേണ്ടി ഇറങ്ങിത്തിരിച്ച ഈ യാത്രയ്ക്കിടയിൽ പഠിക്കാനുള്ളതെല്ലാം താൻ പഠിച്ചുകഴിഞ്ഞിരിക്കുന്നു; സ്വപ്നത്തിൽ കണ്ടിരിക്കാവുന്ന സംഗതികളും ഒക്കെ അനുഭവിച്ചുകഴിഞ്ഞിരിക്കുന്നു.

നാളുകളായി തേടിക്കൊണ്ടിരുന്ന ആ നിധിയുടെ തൊട്ടടുത്ത് താനിപ്പോൾ വന്നെത്തിയിരിക്കുന്നു. മുന്നിൽ കണ്ട ലക്ഷ്യം; കൈയിലെടുത്ത് പിടിക്കുംവരെ, ഒരു ശ്രമവും സഫലമായി എന്നു പറഞ്ഞുകൂടാ. അവൻ വെറുതെ ചുറ്റുമുള്ള മണലിലൊന്നു കണ്ണോടിച്ചു. അവന്റെ കണ്ണീർവീണ് നനവാർന്ന മണലിൽ ഒരു വണ്ട് തിടുക്കത്തിൽ തുളയുണ്ടാക്കുന്നു. പെട്ടെന്നവനോർമ്മ വന്നു; അറബികൾ സാധാരണയായി പറയാറുണ്ട് ഇത്തരം വണ്ടുകൾ ദൈവത്തിന്റെ സവിശേഷമായ ചിഹ്നങ്ങളാണെന്ന്. എങ്കിൽ ഇതൊരു നല്ല ലക്ഷണമാണല്ലോ!

അവൻ അവിടെത്തന്നെ കുഴിക്കാൻ തുടങ്ങി. എന്തുകൊണ്ടോ അപ്പോൾ ഓർത്തുപോയത് ആ സ്ഫടികവ്യാപാരിയുടെ വാക്കുകളാണ്. എത്ര നിസ്സാരമായാണയാൾ പറഞ്ഞത്, വേണമെന്നുവെച്ചാൽ ആർക്കും അവനവന്റെ വീട്ടുമുറ്റത്ത് ഒരു പിരമിഡ് പണിതുയർത്താമെന്ന്. ഇതിലും വലിയ വിഡ്ഢിത്തമുണ്ടോ? അവൻ തന്നത്താൻ പറഞ്ഞു. ഒരായുഷ്കാലം മുഴുവൻ ഒന്നിനു മീതെ ഒന്നായി കല്ലുകളെടുത്തുവെച്ചാലും പണിതീർക്കാനാകുന്നതാണോ പിരമിഡ്!

ആ രാത്രി മുഴുവൻ അതേ സ്ഥലത്തുതന്നെ പിന്നെയും പിന്നെയും അവൻ കുഴിച്ചു. പക്ഷേ, ഒന്നും കണ്ടെത്താനായില്ല. പിരമിഡുകൾ പണി

കഴിപ്പിച്ച കാലം മുതല്ക്കുള്ള നൂറ്റാണ്ടുകൾ അവന്റെ വഴി മുടക്കി നിൽക്കുന്നതുപോലെ. എന്നാലും അവൻ ബുദ്ധിമുട്ടി കുഴിച്ചുകൊണ്ടേയിരുന്നു. ഊക്കോടെ വീശുന്ന കാറ്റിൽ കുഴിച്ചു മാറ്റിയ മണൽ വീണ്ടും അതേ കുഴിയിലേക്കുതന്നെ വീണുകൊണ്ടിരുന്നു. അവനാകെ തളർന്നു. ഉള്ളംകൈയിലെ തൊലി വീണ്ടും നോവാൻ തുടങ്ങി. അപ്പോഴും അവന്റെ ശ്രദ്ധ സ്വന്തം ഹൃദയത്തിന്റെ നേർക്കായിരുന്നു. അതാണല്ലോ കണ്ണീർവീണു നനഞ്ഞിടത്ത് കുഴിച്ചുനോക്കാൻ കുറെ മുമ്പ് നിർദ്ദേശിച്ചത്!

മണലിനടിയിൽ കിടന്നിരുന്ന ഏതാനും വലിയ കല്ലുകൾ ഇളക്കി മാറ്റാൻ ശ്രമിക്കവേ പുറകിൽ കനത്ത കാലടിശബ്ദങ്ങൾ. ആരോ ഒക്കെ അവന്റെ അരികിലേക്കു നടന്നു വരുന്നു. അവരുടെ കണ്ണോ മുഖമോ അവന് വ്യക്തമായി കാണാൻ കഴിഞ്ഞില്ല. നിലാവെളിച്ചം വന്നു വീണിരുന്നത് അവരുടെ പുറകിലായിരുന്നു.

"ഇവിടെ എന്തു ചെയ്യുന്നു?" അവരിലൊരാൾ തിരക്കി.

പേടികൊണ്ട് അവന് നാവനക്കാനായില്ല. തേടിപ്പുറപ്പെട്ട നിധി ഇതാ ഇവിടെ തൊട്ടുതൊട്ടില്ല എന്ന മട്ടിൽ. ഇനി ഇപ്പോൾ? അവന് വല്ലാത്ത ആശങ്ക തോന്നി.

"യുദ്ധരംഗത്തുനിന്ന് ഓടിപ്പോന്ന അഭയാർത്ഥികളാണ് ഞങ്ങൾ. ഞങ്ങൾക്കു പണം വേണം. പറയൂ, എന്താണാ കുഴിയിൽ ഒളിപ്പിച്ചുവെക്കുന്നത്?"

"ഞാനൊന്നും ഒളിപ്പിച്ചു വെക്കുന്നില്ല." അവൻ പറഞ്ഞു. അപ്പോഴേക്കും ഒരാൾ കുഴിയുടെ അരികിൽനിന്ന് അവനെ പിന്നോക്കം വലിച്ചിഴച്ചു. വേറെ ഒരാൾ അവന്റെ സഞ്ചിക്കുള്ളിലേക്കു കൈയിട്ടു. അതിനകത്തു നിന്നവർക്കു കിട്ടി, ആ സ്വർണ്ണക്കട്ടി. അയാൾ ഉറക്കെ വിളിച്ചു പറഞ്ഞു: "ദാ, ഇതിൽ സ്വർണ്ണം."

നിലാവെളിച്ചത്തിൽ തന്നെ മുറുകെപ്പിടിച്ചിരിക്കുന്ന അറബിയുടെ മുഖം അവന് വ്യക്തമായി കാണാൻ കഴിഞ്ഞു. ആ കണ്ണുകളിൽ അവൻ കണ്ടു; മരണത്തിന്റെ കനത്ത കരിനിഴൽ.

"ഇവന്റെ കൈയിൽ ഇനിയും സ്വർണ്ണം കാണും. ഒക്കെ ഈ കുഴിയിൽ കുഴിച്ചിട്ടിരിക്കയായിരിക്കും."

അവനെക്കൊണ്ടുതന്നെ അവിടെ വീണ്ടും വീണ്ടും അവർ ആഴത്തിൽ കുഴിപ്പിച്ചു. ഫലമൊന്നുമുണ്ടായില്ല. നേരം വെളുത്തു തുടങ്ങി. അവർ അവനെ കഠിനമായി പ്രഹരിച്ചു. കുപ്പായം കീറിപ്പറിഞ്ഞു. മേലാസകലം ചതവും മുറിവും. ചോര വാർന്നൊലിക്കുന്നു. അവനു തോന്നി, മരണം തന്റെ തൊട്ടുമുമ്പിൽ എത്തിനിൽക്കുന്നുവെന്ന്.

അന്ന് ആ പട്ടാളക്യാമ്പിൽ വെച്ച് ആൽകെമിസ്റ്റ് പറഞ്ഞത് എത്ര വാസ്തവമാണെന്ന് അവനപ്പോൾ ഓർത്തു. മരണാസന്നനായിരിക്കുന്ന ഒരാൾക്ക് പണംകൊണ്ട് എന്തു പ്രയോജനം! പ്രാണൻ രക്ഷിക്കാൻ എത്ര പണം കൈവശമുണ്ടെങ്കിലും പലപ്പോഴും സാധിച്ചെന്നുവരില്ല. അവസാനം ഗതികെട്ടവൻ വിളിച്ചുപറഞ്ഞു, "ഞാൻ പണമൊന്നും ഇവിടെ കുഴിച്ചിട്ടിട്ടില്ല. ഒരു നിധി തേടിയാണ് കുഴിച്ചുകൊണ്ടിരുന്നത്."





മുഖമാകെ നീരു കെട്ടിയിരുന്നു. വായിൽനിന്നും രക്തമൊലിച്ചിറങ്ങുന്നു. നന്നേ പ്രയാസപ്പെട്ടാണവൻ സംസാരിച്ചത്. "രണ്ടു തവണ ഒരേ സ്വപ്നം തന്നെ കാണാനിടയായി; ഈജിപ്റ്റിൽ പിരമിഡുകൾക്കു സമീപം ഒരു നിധി മറഞ്ഞുകിടപ്പുണ്ടെന്ന്."

"അവനെ വിട്ടേക്കൂ. കൂടുതലെന്തെങ്കിലും അവന്റെ കൈയിലുണ്ടെന്നു തോന്നുന്നില്ല. ഈ സ്വർണ്ണം എവിടെനിന്നെങ്കിലും കട്ടു കൊണ്ടുവന്നതാവാം." ആ അക്രമികളുടെ തലവനെന്നു തോന്നിയ ആളാണ് അതു പറഞ്ഞത്.

അവൻ ഏതാണ്ട് ബോധംകെട്ട മട്ടിൽ മണലിലേക്കു മറിഞ്ഞു വീണു. "ഞങ്ങൾ പോകുന്നു." നേതാവ് അവനെ കുലുക്കിയുണർത്തി കാതിൽ പറഞ്ഞു.

പോകുംമുമ്പേ ഒരു കാര്യംകൂടി അയാൾ അവനോടു പറഞ്ഞു: "പേടിക്കേണ്ട. നീ ഇവിടെക്കിടന്ന് ചാകുമെന്നു കരുതണ്ട, രക്ഷപ്പെടും. പക്ഷേ, ഒരു കാര്യം ഓർമ്മ വെച്ചോ. ആരും ഇത്രത്തോളം ബുദ്ധിമോശം കാട്ടരുത്. രണ്ടു കൊല്ലം മുമ്പ് ഇതേ സ്ഥലത്തുവെച്ചുതന്നെ ഞാനും ഒരു സ്വപ്നം കണ്ടു. ഒരേ സ്വപ്നംതന്നെ രണ്ടു പ്രാവശ്യം. ആരോ എന്നോടു പറഞ്ഞു. ഞാൻ കടൽ കടന്ന് സ്പെയിനിൽ ചെന്നെത്തണം. ധാരാളം മേച്ചിൽപ്പുറങ്ങളുള്ള ഒരിടത്ത് ഇടിഞ്ഞു പൊളിഞ്ഞ ഒരു പഴയ പള്ളി കാണാം. സാധാരണയായി ഇടയന്മാർ ആടുകളെയുംകൊണ്ട് അന്തിയുറങ്ങാൻ ചെന്നുപറ്റുന്നതവിടെയാണ്. സ്വപ്നത്തിൽ ഞാൻ വ്യക്തമായി കണ്ടു; ആ പഴയ പള്ളിയുടെ സാക്രസ്റ്റിയുടെ സ്ഥാനത്ത് വലിയൊരു സൈക്കമോർ മരം. അതിന്റെ അടിയിൽ കുഴിച്ചാൽ എനിക്കു നിധി കിട്ടുമെന്ന്. ഈ മരുഭൂമി യത്രയും താണ്ടി, കടൽ കടന്ന് അക്കരെ ചെന്ന് ആ നിധി തേടി കണ്ടുപിടിക്കാൻ ഞാൻ നിന്നെപ്പോലൊരു വിഡ്ഢിയല്ല. വെറുതെ ഒരേ സ്വപ്നംതന്നെ രണ്ടു തവണ കണ്ടുവെന്ന് വെച്ച്.

അതും പറഞ്ഞവർ നടന്നകന്നു.

അവൻ എഴുന്നേൽക്കാൻ ശ്രമിച്ചു. കാലുകൾ നിലത്തുറയ്ക്കുന്നില്ല. അവൻ ഒരിക്കൽകൂടി പിരമിഡുകളുടെ നേരെ നോക്കി. അവ തന്നെ നോക്കി പരിഹസിച്ചു ചിരിക്കുകയാണോ? അവനും തോന്നി ഒന്നുറക്കെ പൊട്ടിച്ചിരിക്കാൻ.

മനസ്സിൽ ആഹ്ളാദത്തിന്റെ തിരതല്ലൽ. കാരണം, അവനു മനസ്സിലായി താൻ അന്വേഷിക്കുന്ന നിധി എവിടെക്കിടക്കുന്നുവെന്ന്.

# ഉപസംഹാരം

അവൻ ആ പഴയ പള്ളിമുറ്റത്തേക്ക് മടങ്ങിയെത്തി. എത്രയോ കാലങ്ങളായി ഉപേക്ഷിക്കപ്പെട്ട നിലയിൽ ജീർണ്ണിച്ചുകിടക്കുന്ന പള്ളി. സന്ധ്യ മയങ്ങാൻ തുടങ്ങിയ നേരം. സാക്രസ്റ്റിയുടെ സ്ഥാനത്ത് നിന്നിരുന്ന, സൈക്കമോർ മരം അപ്പോഴും അവിടെത്തന്നെയുണ്ടായിരുന്നു. പകുതി പൊളിഞ്ഞു വീണുകഴിഞ്ഞ മേൽക്കൂരയിൽകൂടി നക്ഷത്രങ്ങളെ കാണാം.

ആദ്യമായി തന്റെ ആട്ടിൻപറ്റത്തെയുംകൊണ്ട് അവിടെയെത്തിച്ചേർന്ന ആ രാത്രി അവനോർമ്മവന്നു. തികച്ചും ശാന്തമായൊരു രാത്രിയായിരുന്നു. പക്ഷേ, അന്ന് അവന്റെ മനസ്സിനെ അസ്വസ്ഥമാക്കാനെത്തി, ആ സ്വപ്നം.

പുതിയ ഒരു പറ്റം ആടുകളുമായി അവൻ വീണ്ടും അവിടെ എത്തിച്ചേർന്നിരിക്കുന്നു. ഇപ്പോൾ അന്നത്തെക്കാൾ കൂടുതലായി കൈയിലൊരു കൈക്കോട്ടുമുണ്ട്. മാനത്തേക്കു നോക്കി അവൻ ഏറെ നേരം വെറുതെ ഇരുന്നു. ഭാണ്ഡക്കെട്ടിൽ കരുതിയിരുന്ന വീഞ്ഞുകുപ്പി തുറന്ന് അതിൽനിന്നു രണ്ടു കവിൾ കുടിച്ചു. ആൽകെമിസ്റ്റിന്റെ ഒപ്പം മരുഭൂമിയുടെ നടുവിലിരുന്ന് ഇതുപോലെ ആകാശത്തേക്കു കണ്ണുംനട്ട് വീഞ്ഞുമോന്തിയ ആ രാത്രി. താൻ നടന്നു നീങ്ങിയ അപരിചിതമായ വഴികൾ. ഈ നിധി തനിക്കു കാട്ടിത്തരാനായി ദൈവം തിരഞ്ഞെടുത്ത വിചിത്രമായ രീതികൾ.

പിന്നെയും പിന്നെയും കാണാനിടയായ ആ സ്വപ്നത്തിൽ വിശ്വസിച്ചില്ലായിരുന്നെങ്കിൽ ആ ജിപ്സിത്തള്ളയെ താൻ ചെന്നു കാണുമായിരുന്നില്ല. കള്ളനെയോ ജ്ഞാനിയായ രാജാവിനെയോ കണ്ടുമുട്ടുമായിരുന്നില്ല. വേണ്ട, വല്ലാതെ നീണ്ടുപോകുന്ന ഒരു നിരയാണത്. വഴിനീളെ തന്നെ കാത്തുകിടന്ന നിമിത്തങ്ങൾ. ഒരു തരത്തിലും തനിക്കു വഴിതെറ്റിപ്പോകരുത് എന്ന മുൻകരുതൽ.

ആലോചിച്ചാലോചിച്ച് അവൻ അവിടെത്തന്നെ കിടന്നുറക്കമായി. ഉണർന്നപ്പോൾ നേരം ഒരുവിധം പുലർന്നുകഴിഞ്ഞിരുന്നു. അവൻ കൈക്കോട്ടെടുത്ത് സൈക്കമോറിൻെറ കടയ്ക്കൽ കുഴിക്കാൻ തുടങ്ങി: "കിഴവൻ മന്ത്രവാദി!" ആകാശത്തേക്കു നോക്കി അവൻ ഉറക്കെ വിളിച്ചു: "നീ കഥയെല്ലാം മുൻകൂട്ടി അറിഞ്ഞിരുന്നു, അല്ലേ. അതുകൊണ്ടല്ലേ ആ സ്വർണ്ണത്തിൽനിന്ന് ഒരു പങ്കുകൂടി ആ സന്യാസിയുടെ കൈയിൽ എനിക്കുവേണ്ടി കൊടുത്തേല്പിച്ചത്. അതുകൊണ്ടല്ലേ എനിക്കിവിടംവരെ വന്നെത്താൻ കഴിഞ്ഞത്. അന്ന് കീറിപ്പറിഞ്ഞ കുപ്പായവുമായി ഞാൻ കയറിച്ചെന്നപ്പോൾ ആ സന്യാസി എത്രമാത്രം പരിഹസിച്ചു ചിരിച്ചുവെന്നോ? ആ കഷ്ടസ്ഥിതിയിൽനിന്ന് എന്നെ ഒഴിവാക്കാൻ പറ്റുമായിരുന്നില്ലേ!"





"ഇല്ല." വ്യക്തമായി കേട്ട ആ വാക്കുകൾ കാറ്റിൻെറയുള്ളിൽനിന്നാണ് വന്നതെന്നു തോന്നി. "അതിനെക്കുറിച്ച് ഞാൻ നേരത്തെ പറഞ്ഞിരുന്നുവെങ്കിൽ പിരമിഡുകൾ നീ കാണുമായിരുന്നുവോ? സത്യം പറയൂ. എന്താണതിൻെറയൊരു പ്രൗഢി, അല്ലേ!"

അവൻ ചെറുതായൊന്നു ചിരിച്ചു. പിന്നെ വീണ്ടും കുഴിക്കാൻ തുടങ്ങി. ഒരു മണിക്കൂറോളം അങ്ങനെ കുഴിച്ചുകാണും. അപ്പോഴേക്കും അതാ, നിറയെ സ്വർണ്ണനാണയങ്ങൾ കുലുങ്ങുന്ന വലിയൊരു മരപ്പെട്ടി. അതത്രയും സ്പെയ്നിലെ സ്വർണ്ണനാണയങ്ങളായിരുന്നു. പിന്നെ നിരവധി അമൂല്യരത്നങ്ങൾ. വെളുത്തതും ചുകന്നതുമായ തൂവൽകൊണ്ട് അലങ്കരിച്ച പൊന്നുകൊണ്ടുണ്ടാക്കിയ മുഖംമൂടികൾ. വിലയേറിയ കല്ലുകൾ പതിച്ച പ്രതിമകൾ. ഏതോ കാലത്തു നടന്ന ഒരു പടയോട്ടത്തിൽ ആരോ ആരെയോ തോല്പിച്ചു കൈക്കലാക്കിയ മുതൽ. ഉടമസ്ഥൻ കാര്യമായി സൂക്ഷിച്ചുവെച്ചതാകാം. പക്ഷേ, സ്വന്തം മക്കളോടു പറയാൻ മറന്നുപോയിരിക്കും.

അവൻ തൻെറ സഞ്ചി തുറന്ന് യുറീമും തുമ്മീമും പുറത്തെടുത്തു. ഒരിക്കൽമാത്രമേ അവനത് പ്രയോജനപ്പെടുത്തുകയുണ്ടായുള്ളു, അന്ന് ആ അങ്ങാടിയിൽവെച്ച്. പിന്നീടൊരിക്കലും അവന് അതിൻെറ ആവശ്യം വന്നില്ല. നേർവഴികാണിക്കാൻ വേണ്ട നിമിത്തങ്ങൾ എന്നും അവനെത്തേടി മുമ്പിൽ വന്നെത്തിക്കൊണ്ടിരുന്നു.

കൈയിൽ പിടിച്ചിരുന്ന കല്ലുകൾ രണ്ടും അവൻ ആ പെട്ടിക്കകത്തേക്കിട്ടു. അവയും താൻ കണ്ടെത്തിയ നിധിയുടെ ഭാഗമാണല്ലോ. ജ്ഞാനിയായ ആ വൃദ്ധരാജാവിൻെറ ഓർമ്മയ്ക്ക് അവ അതിൻെറ അകത്തു കിടക്കട്ടെ. ഒരുപക്ഷേ, ഇനിയൊരിക്കലും ആ രാജാവിനെ താൻ കണ്ടെന്നുവരില്ല.

ശരിയാണ്. സ്വന്തം ദൗത്യത്തെക്കുറിച്ച് ബോധമുള്ളവരുടെ മുമ്പിൽ ജീവിതം എത്ര ഉദാരമായാണ് വന്നുനിൽക്കുന്നത്. ഇടയിൽ ഒരു കാര്യംകൂടി അവനോർത്തു: ടരീഫയിൽ ചെല്ലണം, ആ ജിപ്സിത്തള്ളയെ കണ്ടുപിടിക്കണം. നിധി കിട്ടിയാൽ അതിൽനിന്ന് പത്തിലൊന്ന് അവർക്കു കൊടുത്തുകൊള്ളാമെന്ന് അന്ന് വാക്കു പറഞ്ഞിട്ടുള്ളതാണ്. ഏതായാലും ജിപ്സികളുടെ സാമർത്ഥ്യം ഒന്നുവേറെതന്നെ. ഒരുപക്ഷേ, നാടുമുഴുവൻ ചുറ്റിത്തിരിയുന്നതുകൊണ്ടാകുമോ അവർക്കിത്രയധികം മിടുക്ക്!

വീണ്ടും കാറ്റുവീശാൻ തുടങ്ങി. ആഫ്രിക്കൻതീരങ്ങളിൽനിന്ന് അടിക്കുന്ന ലെവന്റർ. അതിൽ മരുഭൂമിയുടെ മണമുണ്ടായിരുന്നില്ല. മൂറുകളുടെ കൈയേറ്റത്തിന്റെ ഭീഷണിയുമുണ്ടായിരുന്നില്ല.

ആ കാറ്റിലൂടെ അവന്റെ അരികിലേക്ക് അലയടിച്ചെത്തിയത് അവന് നന്നേ പരിചയമുള്ളൊരു സുഗന്ധമായിരുന്നു; പിന്നെ ഒരു ചുംബനത്തിന്റെ തൂവൽസ്പർശവും. അകലെയകലെനിന്ന് മെല്ലെ മെല്ലെ വന്ന് അവന്റെ ചുണ്ടുകളിൽ പറ്റിച്ചേർന്നൊരു ചുംബനം. അവളുടെ ആദ്യത്തെ ചുംബനം! സ്വയം അറിയാതെ അവന്റെ ചുണ്ടുകളിൽ ഒരു ചിരി വിടർന്നു.

അവൻ ഉറക്കെ വിളിച്ചുപറഞ്ഞു: "ഫാത്തിമാ ദാ... ഞാൻ വരികയായി."

---

# ആൽകെമിസ്റ്റ്

## പൗലോ കൊയ്‌ലോ



ആട്ടിൻപറ്റങ്ങളെ മേച്ചു നടക്കുമ്പോൾ സാന്റിയാഗൊ എന്ന ഇടയബാലന്റെ കൈപിടിച്ച് ഒരു കുട്ടി അവനെ ഈജിപ്റ്റിലേക്കു കൂട്ടിക്കൊണ്ടുപോകുകയും പിരമിഡുകളുടെ സമീപമുള്ള നിധി കാട്ടിക്കൊടുക്കുകയും ചെയ്യുന്നു. സാന്റിയാഗൊയ്ക്കുണ്ടാകുന്ന ഈ സ്വപ്നദർശനത്തിന്റെ പ്രേരണയിൽ അവൻ യാത്ര തിരിക്കുന്നു. ആൽകെമിസ്റ്റ് ആ യാത്രയുടെ കഥയാണ് – ജീവിതത്തിലൂടെ സന്ദേഹിയായ മനുഷ്യൻ നടത്തുന്ന തീർത്ഥയാത്ര. ഐഹികജീവിതത്തിന് ദൈവികമായ സൗരഭ്യം നല്കുന്ന വഴിയാണ് ലോകപ്രശസ്ത ബ്രസീലിയൻ സാഹിത്യകാരൻ പൗലോ കൊയ്‌ലോയുടേത്. വായനക്കാരുടെ ജീവിതത്തെയാകെ മാറ്റിമറിക്കുന്ന ഒരു പുസ്തകം ഓരോ പതിറ്റാണ്ടിലും പിറന്നു വീഴുന്നു. ആൽകെമിസ്റ്റ് അത്തരമൊരു പുസ്തകമാണ്.

വിവർത്തനം: **രമാ മേനോൻ**


കവർ ഡിസൈൻ: **പഷായ മീഡിയ**

 **ഡിസിബുക്സ്**

www.dcbooks.com




ISBN 81-264-0190-7 00029

9 788126 401901



നോവൽ | E-book available | ₹ 120